# കലാകൗമുദി

ഫെബ്രുവരി 17, 1991 **805** വില: 3 രൂ. 50 പൈസ






മുഖചിത്രം: ഡിസൈൻ: ശ്രീ. അരീഫ്

## സാംസ്കാരിക നായകൻെറ ക്രൂരകൃത്യങ്ങൾ

'പൊയ്ക്കാലൻ വിമർശകരെ പൊക്കിക്കാട്ടുകയോ?' എന്ന തലക്കെട്ടിൽ 804–ാം ലക്കം കലാകൗമുദിയിലെ വായനക്കാരുടെ പേജിൽ ശ്രീ. സി.പി. ശ്രീധരനെഴുതിയ കുറിപ്പു വായിച്ചു. അദ്ദേഹം പതിനായിരത്തിലധികം പ്രസംഗങ്ങൾ നടത്തിയിട്ടുണ്ടെന്നും ആയിരത്തിലേറെ ലേഖനങ്ങളും പതിനഞ്ചു പുസ്തകങ്ങളും എഴുതിയിട്ടുണ്ടെന്നും അറിഞ്ഞപ്പോൾ മലയാളികളോടും മലയാള സാഹിത്യത്തോടും ഈ മനുഷ്യൻചെയ്ത ക്രൂരതയുടെ വലിപ്പമോർത്ത് ഞാൻ നടുങ്ങിപ്പോയി. ഇത്രയധികം പ്രസംഗങ്ങൾ നടത്തുകയും ലേഖനങ്ങളും പുസ്തകങ്ങളും എഴുതുകയും ചെയ്ത ഒരാൾ ഒന്നു രണ്ടു പ്രസംഗങ്ങളിലും രണ്ടുമൂന്നു ലേഖനങ്ങളിലും മാത്രം മററൊരാളെ എതിർത്താൽ അതൊരെതിർപ്പാവുകയില്ല എന്ന പുതിയൊരു സിദ്ധാന്തം അവതരിപ്പിച്ചിട്ടുണ്ടല്ലോ. അതിൻെറ പിന്നിലെ യുക്തി എന്തെന്നു മനസ്സിലാകുന്നില്ല. പിന്നെ ഡോ: കെ.എം. തകരൻേറയും പ്രൊഫ: ജി.എൻ. പണിക്കരുടേയും കാര്യം. ഇവർ രണ്ടുപേരും ശുദ്ധഗതിക്കാരും നല്ലവരുമാണെന്നാണ് ഞാൻ മനസ്സിലാക്കിയിട്ടുള്ളത്. അതുകൊണ്ട്, അവരുടേത് മോശപ്പെട്ട സാഹിത്യാഭിരുചിയാണെന്നറിഞ്ഞുകൊണ്ടുതന്നെ ഞാൻ അവരെ ഇഷ്ടപ്പെടുന്നു. സംഘടനകൾ കനിഞ്ഞുനൽകിയ പൊയ്ക്കാലുകളിൽ നിന്നുകൊണ്ട് നാടൊട്ടുക്ക് ശബ്ദമലിനീകരണം നടത്തുന്ന ശ്രീധരന് ഒററയ്ക്കു നില്ക്കുന്നവൻെറ കരുത്തു പ്രകടിപ്പിക്കുകയും സകലവിധ എസ്റ്റാബ്ളിഷ്മെൻറുകൾക്കുമെതിരെ കലാപം കൂട്ടുകയും ചെയ്യുന്ന കെ.പി. അപ്പനെ മനസ്സിലാക്കുവാനും അംഗീകരിക്കാനും കഴിയാത്തതിൽ അത്ഭുതമില്ല. (തന്നെ സി.പി. ശ്രീധരൻ അംഗീകരിക്കുന്നു എന്നെങ്ങാനും അറിഞ്ഞാൽ കെ.പി അപ്പൻ ഉടനെ മാനനഷ്ടത്തിനു കേസുകൊടുക്കുമെന്നതു തീർച്ച) സ്നേഹിതന്മാരും ശിഷ്യന്മാരും അപ്പനെ പൊക്കിക്കാട്ടുകയാണെന്നാണല്ലോ ശ്രീധരൻെറ പരാതി. ശ്രീധരൻ ഒരു സത്യം മനസ്സിലാക്കണം. യാതൊരു സംഘടനയുടേയും പ്രസിദ്ധീകരണങ്ങളുടേയും ഔദാര്യം കൊണ്ടല്ല, തൻെറ മികച്ച സെൻസിബിലിററിയുടേയും ചിന്താശക്തിയുടേയും, വിപുലമായ വായനയിലൂടെ നേടിയെടുത്ത സൗന്ദര്യ ശിക്ഷണത്തിൻേറയും കരുത്തുകൊണ്ടുമാത്രമാണ് കെ.പി.അപ്പൻ മലയാള വിമർശന രംഗത്ത് ഒരു ശക്തി ദുർഗ്ഗമായി മാറിയത്. കേരളത്തിലെ എല്ലാ നഗരവാസികൾക്കും ഗ്രാമീണർക്കും തന്നെ നേരിട്ടറിയാമെന്നും അതുകൊണ്ട് തനിക്കു പരിഭ്രമമില്ലെന്നും സാഹിത്യ പ്രശ്നങ്ങളെക്കുറിച്ചു സംസാരിക്കുന്ന സന്ദർഭത്തിൽ വിമ്പിളക്കി സ്വയം പരിഹാസ്യനാകുന്ന സി.പി. ശ്രീധരന് പെട്ടെന്നൊന്നും ഇതു മനസ്സിലാവുമെന്നു തോന്നുന്നില്ല. മനസ്സിലായാൽത്തന്നെ അതംഗീകരിക്കാൻ അദ്ദേഹത്തിന് സ്വാഭാവികമായും വൈമനസ്യമുണ്ടാകും. ഇന്ത്യയിലെ ഏററവും വലിയ രാഷ്ട്രീയ കക്ഷിയുടെ സാംസ്കാരികനായകനായിട്ടും ബഹുജനത്തിൻെറ മുഴുവൻ സ്നേഹം പിടിച്ചുപററാൻ കഴിഞ്ഞിട്ടും തനിക്ക് എന്തുകൊണ്ട് കെ.പി. അപ്പനെപ്പോലെ ഒരു വലിയ വിമർശകനാകാൻ കഴിഞ്ഞില്ലെന്നും, എന്തുകൊണ്ട് ബുദ്ധിശക്തിയുള്ള ചെറുപ്പക്കാരെല്ലാം അപ്പൻെറ സന്നിധിയിലേക്ക് അറിവിൻെറ സ്ഫുലിംഗങ്ങൾ ഏററുവാങ്ങാൻ വേണ്ടി തീർത്ഥാടകരെപ്പോലെ ചെല്ലുന്നു എന്നും സി.പി. ശ്രീധരൻ ശാന്തമായൊന്നിരുന്ന് ആലോചിക്കണം.

കല്ലട രാമചന്ദ്രൻ








സ്റ്റാഫ് ലേഖകൻ



വിജയാഘോഷം

# നായനാർ ഭരണത്തിൽ ജനങ്ങൾക്ക് വിശ്വാസം

ഇനി കോൺഗ്രസ്സുകാർക്കെന്തു പറയാൻ കഴിയും? ഇടതു മുന്നണിയുടെ നാല്പത്തഞ്ചു മാസത്തെ "ദുർഭരണ"മായിരുന്നു, ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിൽ അവർ ജനങ്ങളുടെ മുമ്പിൽ വച്ചത്. അത് അവസാനിപ്പിക്കാനും, അത് ആവർത്തിക്കാതിരിക്കാനും ജില്ലാ കൗൺസിലിലൂടെ തുടക്കം കുറിക്കാൻ അവർ വോട്ടർമാരോട് ആവശ്യപ്പെട്ടു. ജനങ്ങൾ അത് സ്വീകരിച്ചില്ലെന്നു തന്നെയല്ല, ആ നിലപാടിനെതിരെ വിധിയെഴുതുകയും ചെയ്തു.

പതിനാല് കൗൺസിലുകളിൽ പന്ത്രണ്ടെണ്ണത്തിൽ നിർണ്ണായകമായ ജയം. ഒരു കൗൺസിൽ ഭൂരിപക്ഷത്തിന് ഒരു സീറ്റ് കുറവ്: ഇടതുമുന്നണിയുടെ ഈ വിജയം ദിനപത്രങ്ങൾ വിശേഷിപ്പിച്ചതുപോലെ തകർപ്പനായിരുന്നു. വരുംകാലങ്ങളെക്കുറിച്ചുള്ള ഒരു സൂചനയും ഈ തിരഞ്ഞെടുപ്പു വിജയം നൽകുന്നുണ്ട്. ബംഗാളിലെപ്പോലെ, മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ നേതൃത്വത്തിലുള്ള ഇടതുമുന്നണി ജനജീവിതത്തിലേക്ക് വേരൂന്നിക്കഴിഞ്ഞിരിക്കുന്നു.

അനുകൂലമല്ലാത്ത, അതേസമയം അസാധാരണമായ സാഹചര്യങ്ങളിലായിരുന്നു തിരഞ്ഞെടുപ്പു നടന്നത്. ഗൾഫ് യുദ്ധം സൃഷ്ടിച്ച അനിശ്ചിതത്വം നിറഞ്ഞ അന്തരീക്ഷം. സ്വാഭാവികമായും ഇതിൻെറപേരിൽ തിരഞ്ഞെടുപ്പു മാറ്റിവയ്ക്കണമെന്ന ആവശ്യം കോൺഗ്രസ്സിൻെറ നേതൃത്വത്തിലുള്ള ഐക്യ ജനാധിപത്യ മുന്നണിയിൽ നിന്നും ഉയർന്നുവരികയും ചെയ്തു. തിരഞ്ഞെടുപ്പു പ്രവർത്തനം വളരെയേറെ മുന്നോട്ടു നീങ്ങുകയും, ഔദ്യോഗികരംഗം വോട്ടെടുപ്പിന് തയ്യാറാവുകയും ചെയ്തുകഴിഞ്ഞ പശ്ചാത്തലത്തിൽ ആ ആവശ്യം നിരാകരിക്കപ്പെടുകയും ചെയ്തു. വോട്ടർമാരുടെ താല്പര്യം പോളിംഗിൽ പ്രതിഫലിക്കുമെന്ന ആശങ്കയുമായാണ് തിരഞ്ഞെടുപ്പു നടന്നതെങ്കിലും, അതിനേയും അസ്ഥാനത്താക്കുന്നതായിരുന്നു പോളിംഗ് ശതമാനം.

1989–ലെ ലോക്സഭാ തിരഞ്ഞെടുപ്പു ഫലത്തെ തിരുത്തിക്കുറിച്ചിരിക്കുകയാണ് ജില്ലാ കൗൺസിൽ വോട്ടെടുപ്പ്. ശരാശരി ഒൻപതു ലക്ഷത്തോളം വോട്ട് ഇടതുമുന്നണിക്ക് കൂടുതൽ കിട്ടിയെന്നാണ് കണക്കാക്കപ്പെടുന്നത്. 1987 മാർച്ചിൽ നടന്ന നിയമസഭാ തിരഞ്ഞെടുപ്പിനുശേഷം കേരളത്തിലെ രാഷ്ട്രീയ ജീവിതത്തിൽ ഗുണപരമായ മാറ്റമുണ്ടായിയെന്ന് ഈ കണക്കുകൾ കാണിക്കുന്നു. 1987–ലെ നിയമസഭാ തിരഞ്ഞെടുപ്പിൽ ഇരു മുന്നണികളും തമ്മിലുള്ള വോട്ടിൻെറ വ്യത്യാസം ഒന്നരലക്ഷത്തിൽ താഴെയായിരുന്നു. അന്ന് സ്റ്റേറ്റിലെ വോട്ടർമാരുടെ സംഖ്യ 1.60 കോടിയായിരുന്നു. എന്നാൽ ഇന്നത് 1.90 കോടിയിലധികമായി. നിയമസഭാ തിരഞ്ഞെടുപ്പു വേളയിൽ പതിനെട്ടുകാർക്ക് വോട്ടവകാശം ഇല്ലായിരുന്നു. നിയമസഭാ തിരഞ്ഞെടുപ്പിൽ മാർക്സിസ്റ്റു ചാർട്ടിയുടെ നേതൃത്വത്തിലുള്ള ഇടതുമുന്നണിക്ക് 78 സീറ്റുകളായിരുന്നു ലഭിച്ചത്. സ്വതന്ത്രനായിരുന്ന പൊടിപ്പാറയെകൂടി ചേർക്കുമ്പോൾ 79. കോൺഗ്രസ് നേതൃത്വത്തിലുള്ള ഐക്യജനാധിപത്യ മുന്നണിക്ക് 60 സീറ്റുകൾ. എം.വി. രാഘവനെക്കൂടി ഉൾപ്പെടുത്തുമ്പോൾ 61. അന്ന് ഇടതുമുന്നണിക്ക് മൊത്തം വോട്ടിൽ 44.97 ശതമാനവും ഐക്യജനാധിപത്യമുന്നണിക്ക് 43.65 ശതമാനവും ബി.ജെ.പിക്ക് 6.47 ശതമാനവുമായിരുന്നു കിട്ടിയത്. ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിൽ അത് യഥാക്രമം നാല്പത്തേഴും, നാല്പതും, ആററ ശതമാനവുമായി. ഐക്യ ജനാധിപത്യ മുന്നണിയിൽ നിന്നും വഴുതിപ്പോയ മൂന്നു ശതമാനത്തിൽപ്പരം വോട്ടുകളാണ് ഈ തകിടം മറിച്ചിലിന് കാരണമായതെന്ന് കണക്കുകൾ പറയുന്നുവെങ്കിലും, ആ മൂന്നു ശതമാനത്തിൻെറ രാഷ്ട്രീയ പ്രത്യാഘാതം മുന്നൂറു ശതമാനത്തിൻേറതാണെന്ന് വ്യക്തമാണ്. 1988–ൽ തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളിലേക്ക് നടന്ന തിരഞ്ഞെടുപ്പിൽ ഇരുമുന്നണികളും ഒപ്പത്തിനൊപ്പം നിൽക്കുകയും 1989ലെ ലോക്സഭാ തിരഞ്ഞെടുപ്പിൽ ഇരുപതു സീറ്റുകളിൽ പതിനേഴിൽ ഐക്യ ജനാധിപത്യമുന്നണി ജയിക്കുകയും ചെയ്തിരുന്ന കാര്യം ഇത്തരുണത്തിൽ സ്മരണീയമാണ്. ലോക്സഭാ തിരഞ്ഞെടുപ്പിനു ശേഷം ഇന്ത്യയെ ഗ്രസിച്ച രാഷ്ട്രീയ പ്രതിസന്ധിയുടെയും അതിൽ നിന്നുൽഭവിച്ച നിയമസമാധാന



ബി.സി. ജോജോ

## നായനാരുമായി ഒരു കൂടിക്കാഴ്ച

# അകന്നു പോയവർ അടുത്ത



നേരേ വാ നേരേ പോ പ്രകൃതക്കാരനാണ് മുഖ്യമന്ത്രി നായനാർ. അദ്ദേഹത്തിന്റെ നിഘണ്ടുവിൽ കള്ളത്തരം, കാപട്യം എന്നീ വാക്കുകളുമില്ല. അതുകൊണ്ടാണ് അദ്ദേഹം വമ്പിച്ച ജനപ്രീതിനിലനിർത്തുന്നത്.

ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പ് ഫലം പുറത്തുവന്നശേഷം ഈ ലേഖകൻ അദ്ദേഹത്തെ കണ്ട് അതിനെപ്പറ്റി സംസാരിച്ചു. ഒട്ടും മറയ്ക്കാതെ അദ്ദേഹം പറഞ്ഞു: മൺഡൽ, മസ്ജിദ് പ്രശ്നങ്ങൾ ഇപ്പോൾ ഞങ്ങളെ സഹായിച്ചിരിക്കുന്നു. പിന്നോക്ക സമുദായങ്ങളിൽ ഒരു വിഭാഗവും മുസ്ളീങ്ങളിൽ നല്ലൊരു വിഭാഗവും ഞങ്ങളിൽ നിന്നും അകന്നു കഴിയുകയായിരുന്നു. ഇപ്പോൾ ആ വിഭാഗങ്ങൾ കൂടി ഞങ്ങൾക്ക് വോട്ട് ചെയ്തിരിക്കുകയാണ്.

ഇതാണ് നായനാർ. ഉള്ള കാര്യം ഉള്ളപോലെ പറയുന്നതിന് ഒരിടത്തും മടിക്കേണ്ടതില്ലെന്ന് അദ്ദേഹം വിശ്വസിക്കുന്നു.

ഇത്രയും വലിയ വിജയം പ്രതീക്ഷിച്ചിരുന്നോ?—ഈ ലേഖകൻ ആരാഞ്ഞു.

മറുപടി പറയാൻ നായനാർക്ക് ഒരു നിമിഷാർദ്ധം പോലും ആലോചിക്കേണ്ടിവന്നില്ല.

പതിമൂന്നു ജില്ലകളിലും ഭൂരിപക്ഷം. ഇത്രയൊന്നും നമ്മൾ കരുതിയിരുന്നില്ല, കേട്ടോ. ഭൂരിപക്ഷം കിട്ടുമെന്ന് തോന്നിയിരുന്നു. പക്ഷേ, ഇതൊരു തകർപ്പൻ വിജയമല്ലേ—നായനാർ നിറഞ്ഞ സന്തോഷത്തിലാണ്.

ഭരണത്തിന്റെ ഭാരങ്ങളും പ്രശ്നങ്ങളുടെ കൂമ്പാരങ്ങളും ചൂഴ്ന്ന് നിൽക്കേ തിരഞ്ഞെടുപ്പും അതിന്റെ വിധിയും നൽകിയ പ്രത്യേക അന്തരീക്ഷത്തിന്റെ രാഷ്ട്രീയ ലഹരിയിലിരിക്കുകയാണ് മുഖ്യമന്ത്രി. എങ്കിലും അദ്ദേഹത്തിന് ഒട്ടും ഔദ്ധത്യമില്ല. എന്നു മാത്രമല്ല, കുറേക്കൂടി എളിമ, ചാരിതാർത്ഥ്യം, ജനങ്ങൾ ആവർത്തിച്ചു പ്രകടിപ്പിച്ച വിശ്വാസത്തിന്റെ വ്യാപ്തി കണ്ടുണ്ടായ കൂടുതൽ ഉത്തരവാദിത്വബോധം. ഇതൊക്കെ നായനാരിൽ ഒരു പുതിയ ശോഭ പകർന്നതുപോലെയുണ്ട്.

നായനാർ ഈ സംഭാഷണത്തിനിടയിൽ ഒന്നു പറഞ്ഞു: പരസ്പര സഹകരണത്തിന്റെ പാതകൂടി ഇവിടെ തുറന്നേതീരൂ.

ഇതു പരാജിതന്റെ സഹകരണാഭ്യർത്ഥനയല്ല. ഇതു വിജയിയുടെ സഹകരണശ്രമമാണ്. കേരളരാഷ്ട്രീയത്തിൽ, വികസനയത്നങ്ങളിലെങ്കിലും ഭരണ—പ്രതിപക്ഷ ഭേദമില്ലാതെയാകണമെന്ന് ആറേഴുമാസമായി അന്തരീക്ഷത്തിൽ ഒരാഹ്വാനം കിടക്കുന്നു. പ്രതിപക്ഷനേതാക്കളിൽ ചിലർ അതിനെ പരിഹസിച്ചുതള്ളി. മറ്റു ചിലർ സംശയദൃഷ്ടിയോടെ വീക്ഷിച്ചു. പക്ഷേ, ഇപ്പോഴും നായനാർ പറയുന്നു: വികസനയത്നങ്ങളിൽ യോജിച്ചുള്ള പ്രവർത്തനമെന്ന ആവശ്യത്തിന് നേരേയുള്ള നിഷേധാത്മക സമീപനം ഒരു രാഷ്ട്രീയ പാർട്ടിയും കൈക്കൊള്ളാൻ പാടില്ല.

ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പുഫലം വെളിവാക്കിയ രാഷ്ട്രീയചിത്രത്തെയും വെല്ലുവിളികളേയും മുഖ്യമന്ത്രി നായനാർ ഇങ്ങനെ കാണുന്നു:

കഴിഞ്ഞ 45 മാസക്കാലത്തെ ഇടതുപക്ഷ ജനാധിപത്യ മുന്നണി ഗവൺമെന്റിന്റെ പ്രവർത്തനങ്ങൾക്കുള്ള ജനകീയാംഗീകാരമായും ഈ വിധിയെഴുത്തിനെ മനസ്സിലാക്കേണ്ടതുണ്ട്. ജാതി-മത-വർഗ്ഗീയ ശക്തികൾക്കെതിരായി 1987-ൽ നിയമസഭാ തിരഞ്ഞെടുപ്പിൽ വിജയം നേടിയ എൽ.ഡി.എഫ് പ്രസ്ഥാനത്തിന്റെ വർദ്ധിച്ചുവരുന്ന പ്രസക്തിയേയും ഇതു വിളിച്ചോതുന്നു. ജനാധിപത്യവൽക്കരണത്തിന്റെ അവിഭാജ്യഘടകമായ അധികാരവികേന്ദ്രീകരണ പ്രക്രിയയ്ക്കു വേണ്ടി ആത്മാർത്ഥമായി നിലകൊണ്ടവർക്കുള്ള ഒരംഗീകാരം കൂടിയാണ് ഇത്.

ചോദ്യം: കഴിഞ്ഞ ലോക്സഭാ തിരഞ്ഞെടുപ്പിലെ പോളിംഗ് ശതമാനത്തിൽ നിന്നും ഇത്തവണ പോളിംഗ് കുറഞ്ഞുപോയതുകൊണ്ടാണ് തങ്ങൾക്ക് പരാജയം സംഭവിച്ചുവെന്നാണല്ലോ യു.ഡി.എഫ് നേതാക്കൾ പറയുന്നത്.

നായനാർ: 1982-ൽ കരുണാകരന്റെ മുന്നണി വിജയിച്ച നിയമസഭാ തിരഞ്ഞെടുപ്പിലെ പോളിംഗ് ശതമാനം ഇത്ര



നായനാർ

വണ്ണയും ഉണ്ടായിരുന്നു. അപ്പോൾ കരുണാകരന്റേത് വ്യാജവിജയമായിരുന്നോ? പല മുൻകാല തിരഞ്ഞെടുപ്പുകളെ അപേക്ഷിച്ച് ഈ ജില്ലാകൗൺസിൽ തിരഞ്ഞെടുപ്പിൽ പോളിംഗ് ശതമാനം മെച്ചമാണെന്ന് കാണാവുന്നതാണ്. നിരവധി ഗൾഫ് പോക്കറ്റുകളിൽ നല്ല പോളിംഗ് നടന്നു. എൽ.ഡി.എഫിനെ വിജയത്തിലേക്കു നയിച്ചതിന് നിരവധി കാരണങ്ങളുണ്ട്. മൺഡൽ, മസ്ജിദ് പ്രശ്നങ്ങൾ ജനസാമാന്യത്തെ നല്ലവണ്ണം സ്വാധീനിച്ചിട്ടുണ്ട്. വി.പി. സിംഗ് ഗവൺമെന്റ് കേരളത്തിന്റെ ദീർഘകാലാവശ്യങ്ങളോടു സ്വീകരിച്ച അനുഭാവപൂർണ്ണമായ നിലപാട് കേരളീയരെ ആഴത്തിൽ സ്പർശിച്ചു. ഈ ആവശ്യങ്ങളുമായിച്ചെന്ന എന്നോട് പിച്ചച്ചട്ടിയുമായി വരേണ്ട എന്നല്ലേ രാജീവ്ഗാന്ധി പറഞ്ഞത്. പിന്നെ തൊഴിലാളിവർഗ്ഗത്തിന്റെയും ജീവനക്കാരുടെയും ന്യായമായ അവകാശങ്ങൾ സംരക്ഷിച്ച ഒരു ഗവൺമെന്റാണ് ഞങ്ങളുടേത്. 25 ലക്ഷം തൊഴിലാളികൾക്ക് പ്രയോജനകരമായ ക്ഷേമപദ്ധതികൾ ആവിഷ്കരിച്ചു നടപ്പിലാക്കിയത് നിസ്സാര കാര്യമല്ല.

ചോദ്യം: മുസ്ലിം ജനവിഭാഗങ്ങൾക്കിടയിലുണ്ടായ മാററത്തെക്കുറിച്ച് പറഞ്ഞല്ലോ. ഈ മാററം ശക്തിപ്പെടുന്നതോടെ മുസ്ലിം ലീഗ് കേരളരാഷ്ട്രീയത്തിൽ അപ്രസക്തമാകുമോ?

നായനാർ: എന്നൊന്നും ഞാൻ ഇപ്പോൾ പറയുന്നില്ല. യു.ഡി.എഫിന്റെ പിന്തുണയില്ലാതെ ജയിക്കാവുന്ന സീററുകൾ മാത്രമേ ഈ തിരഞ്ഞെടുപ്പിൽ മുസ്ലിം ലീഗിന് ലഭിച്ചിട്ടുള്ളൂ. ഇത് അവരും കാണണമെന്നേയുള്ളൂ.

ചോദ്യം: ഈ വിജയമുഹൂർത്തത്തിൽ എൽ.ഡി.എഫ് ഗവൺമെന്റിന്റെ പ്രവർത്തനം കൂടുതൽ മെച്ചപ്പെടുത്താൻ എന്തു നടപടികൾ സ്വീകരിക്കും?

നായനാർ: കൂടുതൽ ഉത്തരവാദിത്വത്തോടെ ജനകീയ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനു ശ്രമിക്കും. ഇതിന് പ്രതിപക്ഷത്തിന്റെ സഹകരണം വീണ്ടും തേടും. ജനങ്ങളുടെ, പ്രത്യേകിച്ചും ന്യൂനപക്ഷ വിഭാഗങ്ങളുടെയും പാവപ്പെട്ടവരുടെയും വിശ്വാസം കൂടുതൽ ആർജ്ജിക്കാൻ ഗവൺമെന്റിനു കഴിഞ്ഞിട്ടുണ്ട്. ജനങ്ങൾ പകർന്നുതന്ന ഈ ആത്മവിശ്വാസം ഗവൺമെന്റിന് കൂടുതൽ ശക്തി പകരും.

ചോദ്യം: അധികാര വികേന്ദ്രീകരണ പ്രക്രിയ അർത്ഥപൂർണ്ണമാക്കാൻ കൂടുതൽ അധികാരങ്ങൾ ജില്ലാകൗൺസിലുകൾക്കും പഞ്ചായത്തുകൾക്കും കൈമാറുമോ?

നായനാർ: ഈ ദിശയിൽ ഇനിയും നടപടികൾ എടുക്കും. ഇപ്പോൾ ഒരു തുടക്കം മാത്രമാണ്.

ചോദ്യം: തിരഞ്ഞെടുക്കപ്പെട്ട ജില്ലാകൗൺസിൽ അംഗങ്ങൾക്കുള്ള സന്ദേശം എന്താണ്?

നായനാർ: ജനങ്ങൾ നിങ്ങളിൽ അർപ്പിച്ച വിശ്വാസത്തോട് നീതി പുലർത്താൻ പരിശ്രമിക്കണം. ഭരണപക്ഷവും പ്രതിപക്ഷവുമൊക്കെ സഹകരിച്ചു പ്രവർത്തിക്കണം. തിരഞ്ഞെടുപ്പ് വരും, പോകും. ജനക്ഷേമമായിരിക്കണം നമ്മുടെ ലക്ഷ്യം.

---

തകർച്ചയുടെയും അലകൾ കേരളീയ രാഷ്ട്രീയ ജീവിതത്തിലും മാറ്റൊലിച്ചിരുന്നു. ഇതിൽ വി.പി. സിംഗ് മന്ത്രിസഭയുടെ പതനം, ഒരു വഴിത്തിരിവായിരുന്നു. രാഷ്ട്രീയ ജീവിതത്തിൽ നിന്നും കാണാമറയത്തായിക്കൊണ്ടിരുന്ന സദാചാരം പുനഃപ്രതിഷ്ഠിക്കാനുള്ള ബോധപൂർവ്വമായ ഒരു ശ്രമമാണ്, ആ മന്ത്രിസഭയുടെ പതനത്തോടുകൂടി സ്തംഭിക്കപ്പെട്ടത്. അതിനുള്ള പ്രധാന ഉത്തരവാദിത്വം കോൺഗ്രസ്സിനുമായിരുന്നു. കളങ്കരഹിതവും സംശുദ്ധവുമായ ഒരു രാഷ്ട്രീയ ജീവിതം ഒരിക്കലും കോൺഗ്രസ്സിന് അവകാശപ്പെടാൻ സാധിച്ചിരുന്നില്ലെങ്കിലും, ജനതാദളിൽ നിന്നും അടർന്നുമാറിയ ചന്ദ്രശേഖർ ഗ്രൂപ്പിനെ പിന്താങ്ങാൻ മുതിർന്നതോടുകൂടി കോൺഗ്രസ്സിന്റെ വിശ്വാസ്യതയാണ് തകിടം മറിക്കപ്പെട്ടത്. സാമൂഹിക നീതിക്കുവേണ്ടി നിലകൊണ്ട ഒരു മന്ത്രിസഭയെ കശാപ്പുചെയ്തതിന്റെ കത്തി കോൺഗ്രസ് കൈയിലെടുത്തത്, കേരളത്തിൽ കോൺഗ്രസ്സിന്റെ പരമ്പരാഗതമായ ശക്തിവൃത്തങ്ങളെപ്പോലും കുലുക്കി. അതിന് പുറമെ ഇന്ത്യയിലെ വടക്കേയിന്ത്യൻ നഗരങ്ങളിൽ ഒഴുക്കിയ ചോരയ്ക്കും വില കൊടുക്കേണ്ടി വന്നത് കോൺഗ്രസ്സായിരുന്നു. ബ്ളൂസ്റ്റാർ ഓപ്പറേഷനിൽ നിന്നും തുടങ്ങുന്നതായിരുന്നു ആ ചോര ഒഴുക്കൽ. അങ്ങനെ അത്തരം ക്രൂരകൃത്യങ്ങളുടെ പിതൃത്വം പേറി നിൽക്കുന്ന കോൺഗ്രസ് നായനാർ മന്ത്രിസഭയുടെ ദുർഭരണത്തിന്റെയും, കേരളത്തിലെ നിയമവാഴ്ചയില്ലായ്മയെയും പറ്റി പരിദേവനം കൊണ്ടതാകട്ടെ, ഇരട്ടനാക്കുള്ള ഒരു വൃത്തികെട്ട ജീവിയുടെ ചിത്രമാണ് വോട്ടർമാരിൽ ഉണ്ടാക്കിയത്.

നേരത്തേ സൂചിപ്പിച്ചതുപോലെ പരമ്പരാഗത കോൺഗ്രസ് വൃത്തങ്ങളെ പുനരാലോചനയ്ക്ക് വിധേയമാക്കുന്നതിൽ മണ്ഡലും, മസ്ജിദും നിർണ്ണായക പങ്കുവഹിച്ചിരുന്നതായി കാണാം. കമ്മ്യൂണിസ്റ്റു പാർട്ടിയുടെ (പിളർപ്പിന് മുമ്പ്) ശക്തിദുർഗ്ഗങ്ങളായിരുന്ന വിഭാഗങ്ങൾ കാലത്തിന്റെ തിരയടിയിൽ, സാവധാനം കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിൽ നിന്നും അകന്നു കൊണ്ടിരിക്കുകയായിരുന്നു. സാമൂഹികമായ കാരണങ്ങളേക്കാൾ, സാമ്പത്തിക യാഥാർത്ഥ്യങ്ങളാണ് ഈ അകൽച്ചയ്ക്ക് പാലം പണിഞ്ഞിരുന്നത്. അതോടൊപ്പം സാമുദായിക സംഘടനാ നേതൃത്വത്തിൽ വന്ന തകർച്ചയും ഇതിന് വഴിമരുന്നിട്ടിരുന്നു. എന്നാൽ മണ്ഡൽ കമ്മിഷൻ റിപ്പോർട്ടു നടപ്പാക്കിയ വി.പി. സിംഗ് ഗവൺമെന്റ് ഈ വിഭാഗങ്ങളെ പുനരാലോചനയ്ക്ക്, അതുവഴി പക്ഷവിന്യാസത്തിലെ മാറ്റത്തിനും പ്രേരിപ്പിച്ചു. കേരളത്തിന്റെ തെക്കൻ ജില്ലകളിലും, തീരപ്രദേശങ്ങളിലുമുണ്ടായ മനം മാറ്റത്തിന്റെ പിന്നിൽ, അമർന്നുപൊങ്ങിയ ഈ കാറ്റിന്റെ ശക്തി ദൃശ്യമാണ്. ഇവിടെയും കോൺഗ്രസ്സിന്റെ സ്ഥിതി ഒറ്റപ്പെടലായിരുന്നു. മറിച്ച് ഇടതുമുന്നണിക്ക്, അവരുടെ സുനിശ്ചിതമായ നിലപാടുകൾ ആവർത്തിക്കേണ്ട ബാദ്ധ്യത മാത്രമേ ഉണ്ടായിരുന്നുള്ളൂ. ജനസംഖ്യയിൽ എഴുപതിൽപ്പരം ശതമാനം വരുന്ന പിന്നോക്ക സമുദായങ്ങളെ അവഗണിച്ചുകൊണ്ട് ഒരു രാഷ്ട്രീയപ്പാർട്ടിക്കും കച്ചവടം നടത്താൻ മാത്രമല്ല കട തുറക്കാൻപോലും കഴിയില്ലെന്ന സത്യവും മുമ്പെന്നത്തേക്കാളും ഇന്ന് വ്യക്തമായിരിക്കുന്നു.

ഈ തിരഞ്ഞെടുപ്പിലെ ശ്രദ്ധേയമായ



മറ്റൊരു വസ്തുത, ബി.ജെ.പിയുടെ തോൽവിയാണ്. നാന്നൂറ്റി നാല്പത്തേഴ് ബി.ജെ.പി സ്ഥാനാർത്ഥികൾ മത്സരിച്ചതിൽ രണ്ടുപേർ മാത്രമേ ജയിച്ചുള്ളൂ. മറ്റുള്ളവർ രണ്ടായിരത്തിനും മൂവായിരത്തിനും വോട്ടുകളിൽ ഒതുങ്ങി. നിയമസഭാതിരഞ്ഞെടുപ്പിൽ ലഭിച്ച വോട്ടുശതമാനം ഇത്തവണയും നിലനിറുത്താൻ കഴിഞ്ഞുവെന്ന് അവർ അവകാശപ്പെടുമെങ്കിലും, വിജയപരാജയമാണ് ഒരു തിരഞ്ഞെടുപ്പിലെ നിർണ്ണായക യാഥാർത്ഥ്യമെന്നിരിക്കെ, അത്തരമൊരു അവകാശവാദം കണക്കുകളിൽ മാത്രമായി ഒതുങ്ങുകയേയുള്ളൂ. മണ്ഡലും മസ്ജിദും ബി.ജെ.പിക്ക് വിനയായിത്തീർന്നു. വടക്കേയിന്ത്യയെ ഉഴുതുമറിച്ച രഥയാത്ര കേരളത്തിൽ ന്യൂനപക്ഷമായ മുസ്ളീം ജനസാമാന്യത്തിൽ ഭീതിയുടെയും അരക്ഷിതാവസ്ഥയുടെയും വിത്തുപാകിയപ്പോൾ, രക്ഷകരായി അവർ കണ്ടിരുന്നു കോൺഗ്രസ് രാഷ്ട്രീയ ലാഭനഷ്ടങ്ങൾ തിട്ടപ്പെടുത്തുന്ന തിരക്കിലായിരുന്നു. മലപ്പുറം ജില്ലയിൽ ലീഗിന്റെ ശക്തിക്ക് ഊനം സംഭവിച്ചില്ലെങ്കിലും, ഈ തിരഞ്ഞെടുപ്പ് ചില അപകട സൂചനകൾ ഉയർത്തിയിരിക്കുകയാണ്.

കോൺഗ്രസ് നേതൃത്വത്തിലുള്ള ഐക്യ ജനാധിപത്യമുന്നണിയുടെ ഘടനയെ ആകെ ദുർബലമാക്കിയ ഈ തിരഞ്ഞെടുപ്പ് പി.ജെ. ജോസഫിന്റെ നേതൃത്വത്തിലുള്ള കേരള കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം രാഷ്ട്രീയമായ ഒരു പുനരധിവാസ പ്രക്രിയ അനുഷ്ഠിച്ചിരിക്കുകയാണ്. ഇടതുമുന്നണിയുടെ സഹയാത്രികർ എന്ന നിലയ്ക്ക് അവസാനം അവർ എത്തേണ്ടിടത്ത് എത്തിയിരിക്കുന്നു. കോട്ടയം, ഇടുക്കി, പത്തനംതിട്ട ജില്ലകളിൽ, അതും ക്രൈസ്തവ ഭൂരിപക്ഷമുള്ള പ്രദേശങ്ങളിൽ പി.ജെ. ജോസഫിന്റെ സാന്നിദ്ധ്യം ഗുണം ചെയ്തു.

അങ്ങനെ മുന്നണിയുടെ സ്വഭാവത്തിൽ മാറ്റമുണ്ടാകുന്നതിന് വഴി വച്ചിരിക്കുകയാണ് ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പ്. കേരളത്തെ സംബന്ധിച്ചിടത്തോളം വലതുപക്ഷ ചിന്താഗതിയുടെ പ്രാതിനിധ്യം കോൺഗ്രസ്സിനും, ബി.ജെ.പിക്കുമാണ്. അക്കാര്യത്തിൽ അവർ തമ്മിൽ ഏറ്റക്കുറച്ചിലുണ്ടെന്ന ഒരു വ്യത്യാസമേയുള്ളൂ. മദ്ധ്യമാർഗ്ഗക്കാരായ പാർട്ടികളാണ്, പലപ്പോഴും അധികാരത്തിന്റെ തുലാസിനെ ഇടത്തോട്ടും വലത്തോട്ടും ചലപ്പിച്ചിരുന്നത്. ഇടതുചേരി എന്ന വിവക്ഷയ്ക്കകത്ത് ജനാധിപത്യ ശക്തികളും പുരോഗമനവാദികളും കൂട്ടുചേരുന്നതോടെ കേരളത്തിലെ രാഷ്ട്രീയ ജീവിതം സുസ്ഥിരമാകുന്നതായാണ് കണ്ടുപോരുന്നത്. കേഡർ പാർട്ടികളായ കമ്മ്യൂണിസ്റ്റു പാർട്ടികളുടെ കുടക്കീഴിലാകുമ്പോൾ, ആ സ്ഥിരതയ്ക്ക് ഗുണപരമായ മെച്ചങ്ങളുണ്ടാകുന്നു.

അങ്ങനെ ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പ് രാഷ്ട്രീയതലത്തിൽ, ദൂരവ്യാപകഫലങ്ങളുണ്ടാക്കാവുന്ന പുനരാലോചനയ്ക്ക് കളമൊരുക്കാൻ പോവുകയാണ്. മുസ്ലീം ലീഗിനെപ്പോലുള്ള ന്യൂനപക്ഷ പ്രതിനിധികളെപ്പോലും ഈ മാറ്റം ചലനവിധേയമാക്കും.

മൊത്തത്തിൽ ആരോഗ്യകരവും അർത്ഥപൂർണ്ണവുമായ ഒരു രാഷ്ട്രീയ സംസ്കാരം വളർത്തിയെടുക്കാൻ, അമൂർത്തമാണെങ്കിലും അന്തരീക്ഷത്തിൽ തെളിഞ്ഞുതുടങ്ങിയിരിക്കുന്ന സൂചനകൾ വഴിവയ്ക്കുമെന്ന് പ്രതീക്ഷ ഉണ്ടായിരിക്കയാണിപ്പോൾ.

രാഷ്ട്രീയ ലേഖകൻ

# ഇങ്ങനെയും ഒരു നേതാവോ?

രാവിലെ ഉണർന്നെണീറ്റാൽ ചിലർ ആദ്യം ചെയ്യുന്നത് ചായകുടിക്കലായിരിക്കും; വേറേ ചിലർ ശുദ്ധികർമ്മങ്ങളിലായിരിക്കും വ്യാപരിക്കുക. അതുമല്ല, മറ്റുചിലർ 'രണ്ടു പുക' ഉള്ളിലാക്കിയശേഷമായിരിക്കും, പ്രഭാതകൃത്യങ്ങളിൽ പ്രവേശിക്കുന്നത്. എന്നാൽ ഇതൊന്നുമല്ലാത്ത ചില ശീലങ്ങൾ പുലർത്തുന്ന ചിലരുണ്ട് നമുക്കിടയിൽ. ഉറക്കമുണർന്നാൽ ആരോടെങ്കിലും 'രണ്ടു നുണ' പറയണം, എങ്കിലേ വായ് വൃത്തിയാവൂ എന്ന് കരുതുന്നവരാണ് അക്കൂട്ടർ. അത്തരക്കാരിലൊരാളാണെന്ന് തോന്നുന്നു കേരളത്തിലെ പ്രതിപക്ഷ നേതാവ്.

ജില്ലാകൗൺസിൽ തിരഞ്ഞെടുപ്പിൽ ഇടതുപക്ഷ സ്ഥാനാർത്ഥികൾ ജയിച്ചത് കള്ളവോട്ടുകൊണ്ടാണെന്ന് പറയാൻ സാധാരണ മിടുക്കൊന്നുംപോരാ. ഒരു എം.പി. ഗംഗാധരനോ ഒരു പി.പി. ജോർജ്ജോ രണ്ടുപേരും കൂടി ചേർന്നാലോ അത്രയും മിടുക്കു വരികേല. അതിന് സാക്ഷാൽ കരുണാകരൻതന്നെ വേണം.

ജില്ലാകൗൺസിൽ തിരഞ്ഞെടുപ്പു ഫലങ്ങളെ വിലയിരുത്തുന്ന അദ്ദേഹം പുറപ്പെടുവിച്ച പ്രസ്താവനയിലെ ചില നിരീക്ഷണങ്ങൾ ഇങ്ങനെയാണ്.

''ഐക്യജനാധിപത്യ മുന്നണിയ്ക്കുണ്ടായ പരാജയത്തിന് പല കാരണങ്ങളുണ്ട്. അത് വിശദമായി പരിശോധിക്കേണ്ടിയിരിക്കുന്നു. ഏതായാലും ഗൾഫ് യുദ്ധംമൂലമുള്ള ജനങ്ങളുടെ താല്പര്യമില്ലായ്മ ഒരു ഘടകമാണ്. ജില്ലാ കൗൺസിലിൻെറ അധികാരത്തെക്കുറിച്ചോ പ്രാധാന്യത്തെക്കുറിച്ചോ ജനങ്ങളെ ഇടതുമുന്നണി സർക്കാർ മനസ്സിലാക്കിയില്ല. അത് മനഃപൂർവമാണ്.

അവർ വോട്ടർപട്ടികയിൽ നേരത്തേതന്നെ തങ്ങൾക്കനുകൂലമല്ലാത്ത പേരുകൾ വിട്ടുകളയുകയും ധാരാളം പേരുകൾ കൂട്ടിച്ചേർക്കുകയും ചെയ്തിരുന്നു. സി.പി.എം. ഭാരവാഹികളായ എൻ.ജി.ഒ. യൂണിയൻ പ്രവർത്തകരെയാണ് ഏതാണ്ടെല്ലായിടത്തും തിരഞ്ഞെടുപ്പ് ഡ്യൂട്ടിക്ക് നിയോഗിച്ചിരുന്നത്. അതുപോലെ സി.പി.എം. അനുഭാവികളായ അദ്ധ്യാപകരേയും വ്യാപകമായി ഡ്യൂട്ടിക്ക് നിയോഗിച്ചിരുന്നു. തിരഞ്ഞെടുപ്പ് വിജയം തങ്ങൾക്ക് അനുകൂലമാക്കാനായിരുന്നു ഇതൊക്കെ.

ഇങ്ങനെ പല കാരണങ്ങൾ തിരഞ്ഞെടുപ്പ് ഫലത്തിലുണ്ടായ വ്യത്യാസത്തിൻെറ കാര്യത്തിൽ പറയാനുണ്ട്. മാത്രമല്ല, കുറച്ച് വോട്ടിൻെറ വ്യത്യാസമേ ഇരുമുന്നണികളും തമ്മിലുള്ളൂ എന്നതിനാൽ ഈ ഘടകങ്ങളൊക്കെ തിരഞ്ഞെടുപ്പു ഫലത്തിൽ സാരമായ വ്യത്യാസമുണ്ടാക്കും. ഏതായാലും സാങ്കേതികമായി ഐക്യജനാധിപത്യ മുന്നണിക്ക് പരാജയം സംഭവിച്ചിട്ടുണ്ടെന്നത് ശരിയാണ്. ഇടതുമുന്നണി ഭരണത്തിനെതിരായി ശക്തമായ ജനവികാരം നിലനിൽക്കുന്നുണ്ട്. അത് മുഴുവനായി ജനങ്ങൾ തിരഞ്ഞെടുപ്പുഫലത്തിൽ പ്രതിഫലിപ്പിച്ചിട്ടില്ലെന്നാണ് എൻെറ അഭിപ്രായം.''

ഈ പ്രസ്താവനയുടെ അടിസ്ഥാനത്തിൽ രാംജെത്മലാനി സ്റ്റൈലിലുള്ള ചില ചോദ്യങ്ങൾക്ക് ഉത്തരം നൽകാൻ അദ്ദേഹം ബാദ്ധ്യസ്ഥനാണ്.

(ഒന്ന്) ഇടതുമുന്നണി തോൽക്കുകയും ജനാധിപത്യ മുന്നണി ജയിക്കുകയും ചെയ്തിരുന്നുവെങ്കിൽ ഇടതുമുന്നണിക്കാർ സാങ്കേതികം പറഞ്ഞാൽ എന്തായിരിക്കും അങ്ങയുടെ പ്രതികരണം?

(രണ്ട്) ഒന്നുരണ്ടുവട്ടം അങ്ങ് മുഖ്യമന്ത്രിയായിരുന്നല്ലോ. അപ്പോഴൊക്കെ വോട്ടർപട്ടിക പുതുക്കുകയും ചെയ്തിരുന്നു. അത്തരം അവസരങ്ങളിൽ അനുകൂലികളെ വോട്ടർമാരാക്കിയിരുന്നോ?

(മൂന്ന്) ഇടതുമുന്നണിക്കെതിരെ ശക്തമായ ജനവികാരം നിലനിൽക്കുന്നുണ്ടെന്നാണല്ലോ അങ്ങ് പറയുന്നത്. ഒരു തിരഞ്ഞെടുപ്പിലല്ലേ ആ വികാരം പ്രതിഫലിക്കേണ്ടത്.

ഇതൊന്നും അദ്ദേഹത്തോട് ചോദിച്ചിട്ട് കാര്യമില്ല. ഇതൊക്കെയാണെങ്കിലും ആള് കരുണാകരനല്ലേ! അദ്ദേഹം ഇതും പറയും, അങ്ങേപ്പുറവും പറയും.



മദ്രാസ് ലേഖകൻ

# സാക്ഷി മറീന



കഴിഞ്ഞ നവംബർ-ഡിസംബർ മാസങ്ങളിൽ ജയലളിത മദ്രാസിലൊന്നും ഉണ്ടായിരുന്നില്ല. അമ്മയാർ എവിടെയാണെന്ന് സ്വന്തം അനുയായികൾക്കുപോലും നിശ്ചയമില്ലാതിരുന്ന ഒരവസ്ഥ. അവർ ഹൈദരാബാദിലെവിടെയോ രഹസ്യമായി താമസിക്കുകയാണെന്നു പറഞ്ഞുകേട്ടിരുന്നു. ഡെൽഹി കുറച്ചുകൂടി അടുത്താണല്ലോ എന്ന സമാധാനത്തിലായിരിക്കണം ജയലളിത ഹൈദരാബാദിൽ പോയി താമസിച്ചത്. മദ്രാസിൽനിന്ന് ഡെൽഹിയിലേക്കു പോകുന്ന ജയലളിതയുടെ ഫോൺകാളുകൾ കരുണാനിധിയുടെ കിങ്കരന്മാർ ചോർത്തിക്കളയുന്നുവെന്ന് ആരോപണമുണ്ടായിരുന്നു. മററാരാലും ചോർത്തപ്പെടാതെ ഫോണിലൂടെ സംസാരിക്കാൻവേണ്ടി താമസിച്ചു എന്ന് ശരിയാവാനാണിട. തൻെറ ജീവന് കരുണാനിധി ഭീഷണിയുയർത്തുന്നുവെന്നും ജയലളിത പറയാറുണ്ടായിരുന്നു. അക്കാര്യം അവിടെ നിലൽക്കട്ടെ. ആരെയാണ് ജയലളിത ഹൈദരാബാദിൽ താമസിച്ച് രഹസ്യമായി ഫോണിൽ വിളിച്ചുകൊണ്ടിരുന്നത്? എന്താണ് ഡെൽഹിയിൽ അറിയിച്ചുകൊണ്ടിരുന്നത്? രാജീവ്ഗാന്ധിയെ അല്ലാതെ മററാരെ? കരുണാനിധിയെ ചന്ദ്രശേഖറെക്കൊണ്ട് ഡിസ്മിസ് ചെയ്യിക്കാനാമെന്നല്ലാതെ മറെറന്ത്? ജയലളിത ഹൈദരാബാദിലിരുന്നു ഫോൺ ചെയ്യുമ്പോഴെല്ലാം ഇങ്ങ് മദ്രാസിൽ പല അണിയറ നാടകങ്ങളും അരങ്ങേറുകയായിരുന്നു. എൽ.ടി.ടി.ഇ. തീവ്രവാദികളെ തമിഴകത്തുവച്ച് നേരിടുന്നതിൽ കരുണാനിധി സർക്കാർ കാണിക്കുന്ന അലംഭാവത്തെക്കുറിച്ച് വൈസ് അഡ്മിറൽ സംസാരിക്കുന്നു. [illegible] ഇൻറലിജൻസിലെ ഡിറക്ടർമാർ മദ്രാസിലെത്തുന്നു. ടി.എൻ.[illegible] കരുണാനിധിയുടെ അക്രമവാഴ്ചയെക്കുറിച്ചുള്ള രേഖകളുമായി പരസ്യമായും രഹസ്യമായും ചന്ദ്രശേഖറെ ചെന്നു കാണുന്നു. കരുണാനിധി ഭരണത്തിൽ തുടരുകയാണെങ്കിൽ ഇത് മറ്റൊരു പഞ്ചാബാകും. പ്രഭാകരനും കരുണാനിധിയും വലിയടുപ്പത്തിലാണ്. എൽ.ടി.ടി.ഇ.ക്കാരെ കരുണാനിധി നിർബാധം തമിഴകത്ത് പ്രവർത്തിക്കാൻ അനുവദിച്ചിരിക്കുകയാണ്. [illegible] എൽ.ടി.ഇ.ഇ.ക്കാരെ പുറത്തുവിട്ടിട്ട്, ശരണാർത്ഥി ക്യാമ്പുകളിലെ പാവങ്ങളെയാണ് കരുണാനിധി അറസ്റ്റ് ചെയ്ത് തടവിൽ പാർപ്പിച്ചിരിക്കുന്നത്. തമിഴ്നാട്ടിലെ രണ്ടുമൂന്നു ജില്ലകൾ ഇപ്പോൾ തമിഴ്നാട് സർക്കാരിൻെറ നിയന്ത്രണത്തിലല്ല. ജയലളിതയെ വകവരുത്താൻ കരുണാനിധി എൽ.ടി.ടി.ഇ.ക്കാരെ ഏൽപ്പിച്ചിരിക്കുകയാണ്.

ഇന്ന് കരുണാനിധിയെ ഡിസ്മിസ് ചെയ്യും, നാളെ കരുണാനിധിയെ ഡിസ്മിസ് ചെയ്യും എന്ന് അഭ്യൂഹങ്ങൾ പരന്ന ഡിസംബറിൻെറ അന്ത്യത്തിൽ ജയലളിത പ്രത്യക്ഷപ്പെടുന്നു. മറീനയിലെ എം.ജി. ആർ സമാധിയിലേക്ക് ജനങ്ങളെ നയിക്കുന്നു. പിന്നെ, കരുണാനിധിക്കെതിരെയുള്ള ചാർജ്ജുകൾ ചുരുട്ടിപ്പിടിച്ച് ഡെൽഹിയിലേക്കു പറക്കുന്നു. കരുണാനിധി അഴിമതി വീരനാണ്. സ്വജനപക്ഷപാതിയാണ്. പ്രതിപക്ഷത്തെ ഒതുക്കുന്നു. ദേശീയ വിരുദ്ധനാണ്. പ്രഭാകരനുമായി കൂടിച്ചേർന്ന് വിഭജന വാദമുയർത്തും. തമിഴ്നാടിപ്പോൾ എൽ.ടി.ടി.ഇ.ക്കാരുടെ കൈകളിലാണ്.

കരുണാനിധി കൈമലർത്തുന്നു. ഒന്നിനോടും ഒരു കൂസലുമില്ല. തമിഴ്നാട് ഗവൺമെൻറിനെ ഡിസ്മിസ് ചെയ്യാനുള്ള യാതൊരു നീക്കവുമില്ലെന്ന് ഡെൽഹി ആവർത്തിച്ചാവർത്തിച്ചു പറയുന്നു. ഇതിനിടയിൽ എ.ഐ.സി.സി.യുടെ രാജീവ് സംഘം കണക്ക് കൂട്ടുന്നു. കരുണാനിധിയെ പുറന്തള്ളി, തിരഞ്ഞെടുപ്പ് വന്നാൽ എന്താവും അവസ്ഥ? എ.ഐ.എ.ഡി.എം.കെയും കോൺഗ്രസ്സും ചേർന്നാൽ ഭൂരിപക്ഷം നേടാം. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ മൂപ്പനാർ കാണിച്ചതുതന്നെ മണ്ടത്തരമാണ്. വാഴപ്പാടി രാമൂർത്തി പറയുന്നതാണ് ശരി. പക്ഷേ, വാഴപ്പാടി പറയുന്നതിനോട് വൈജയന്തിമാല യോജിക്കുന്നില്ലല്ലോ. കോൺഗ്രസ്സിലെ വിവിധ ഗ്രൂപ്പുകൾ വിവിധ അഭിപ്രായങ്ങളാണ് രേഖപ്പെടുത്തുന്നത്. അങ്ങനെ വന്നാലും മുഖ്യമന്ത്രി ആര്? മൂപ്പനാർ പഴയ തിരഞ്ഞെടുപ്പിൽ കടുംപിടുത്തം പിടിച്ചത് ഈ മുഖ്യമന്ത്രി പദത്തിനാണ്. അത് വലിയ തെററായിപ്പോയി. തമിഴ്നാടിനെക്കുറിച്ച് ഇനി മൂപ്പനാർ പറയുന്നതൊന്നും എ.ഐ.സി.സി ചെവിക്കൊള്ളണ്ട. തമിഴ്നാട്ടിലെ ജനങ്ങളുടെ മനസ്സറിയുന്നവനാണ് വാഴപ്പാടി. വാഴപ്പാടി രാമമൂർത്തിക്കും ജയലളിതയ്ക്കും ഒരേയൊരാവശ്യമേയുള്ളൂ—ആദ്യം കരുണാനിധിയെ ഒന്നു ഡിസ്മിസ് ചെയ്യിക്കൂ. അവസാനം നേതാവ് തീരുമാനിച്ചു. നേതാവെന്നാൽ ചന്ദ്രശേഖറല്ല; ജയലളിതയുടേയും ചന്ദ്രശേഖറിൻേറയും നേതാവായ രാജീവ്ഗാന്ധി.

> കരുണാനിധിയുടെ യുദ്ധം പ്രധാനമായും നയിക്കാൻ പോകുന്നത് വി.പി. സിംഗും രാമറാവുവുമാണ്. ചന്ദ്രശേഖറും വി.സി. ശുക്ളയുമില്ലാത്ത ദേശീയമുന്നണി പണ്ടത്തെ ദേശീയമുന്നണിയേക്കാൾ ഊർജ്ജസ്വലമായിരിക്കും

അങ്ങനെ ജയലളിത-രാജീവ് ദൗത്യം പൂർണ്ണമായി. തമിഴ്നാട്ടിൽ മറെറാരു പഞ്ചാബ് സൃഷ്ടിക്കാതിരിക്കാൻ വേണ്ടിയാണ് കരുണാനിധിയെ ഇപ്പോൾ കടലാസ്സിലൂടെ പുറന്തള്ളിയിരിക്കുന്നത് എന്ന് ഗവർണ്ണർ ബർണാല പറഞ്ഞിട്ടില്ല. പ്രഭാകരനും എൽ.ടി.ടി.ഇ.യുമായി യാതൊരു ബന്ധവുമില്ലാത്ത തമിഴ്നാട്ടിലെ ഇടതുപക്ഷ കക്ഷികൾ പറഞ്ഞിട്ടില്ല. തമിഴകത്തെ ഗാന്ധിയന്മാരോ, ദേശീയവാദികളോ, ദ്രാവിഡേതര ബുദ്ധിജീവികളോ പറഞ്ഞിട്ടില്ല. അത് വിശ്വസിക്കുന്നത് കോൺഗ്രസാണ്; ജയലളിതയുടെ പാർട്ടിയാണ്; പ്രധാനമന്ത്രിയുടെ ഉത്തരേന്ത്യൻ ഈറർക്കിൽ



കരുണാനിധി



ജയലളിത

പാർട്ടിയാണ്. പ്രധാനമന്ത്രി നന്ദി കാണിക്കേണ്ടത് കോൺഗ്രസ്സിനോട്? അവർക്ക് ചില സംസ്ഥാനങ്ങളൊക്കെ ഉണ്ടാക്കിക്കൊടുക്കേണ്ടെ? ആസന്നഭാവിയിൽ ഇന്ത്യ രാജീവിൻേറതാകുമെന്ന് വിശ്വസിക്കുന്ന ഒരാളാണല്ലോ നമ്മുടെ പ്രധാനമന്ത്രി. രാജീവ് വന്നാൽ തനിക്കൊരു ഭാരത രത്നം—അത്രയേ ഉള്ളൂ എസ്. ചന്ദ്രശേഖർ.

സംഗതി ഇങ്ങനെയൊക്കെയാണെങ്കിലും കരുണാനിധി തമിഴ്നാട്ടിൽ എങ്ങനെയൊക്കെയായിരുന്നു? ഒരു വ്യാഴവട്ടക്കാലത്തെ രാഷ്ട്രീയ വനവാസത്തിനുശേഷം ജനങ്ങളോട് കൈകൂപ്പിയും കരഞ്ഞും മാപ്പു പറഞ്ഞും അധികാരത്തിൽ വന്ന കരുണാനിധി ജനങ്ങളുടെ പ്രതീക്ഷയ്ക്കൊത്തുയർന്നില്ല. സമീപനങ്ങൾ പലതും മാറി. ഡി.എം.കെയുടെ പഴയ റാഡിക്കൽ സമീപനങ്ങൾ നിഴൽമാത്രമായി. തൻെറ റെട്ടറിക്കിൽ എല്ലാം ഒതുക്കി. അഴിമതി പല വിധത്തിലും വീണ്ടും തലപൊക്കി. പക്ഷേ, ഇതൊന്നും മുഖ്യമന്ത്രി കരുണാനിധിയെ ഡിസ്മിസ് ചെയ്യാനുള്ള കാരണങ്ങളല്ല.

കേന്ദ്രം ഇന്ന് ഉയർത്തിയിട്ടുള്ള എൽ.ടി.ടി.ഇ പ്രശ്നം വസ്തുനിഷ്ഠമായി പരിശോധിക്കുമ്പോൾ തമിഴകത്ത് പൊതുവെ ശ്രീലങ്കയിലെ വേലുപ്പിള്ള പ്രഭാകരൻ ഇന്നൊരു ഹീറോ ആണ്. എൽ.ടി.ടി.ഇ.തങ്ങളുടെ ഒരു സങ്കേതമായി തമിഴ്നാട്ടിനെ കാണുന്നുമുണ്ട്. അവർ ആശയോടെ നോക്കുന്നത് ഡി.കെ.—ഡി.എം.കെ പ്രസ്ഥാനത്തെയാണ്. ഈ രാഷ്ട്രീയ പ്രസ്ഥാനങ്ങളിലെ തമിഴ് ദേശീയവാദികൾ പ്രഭാകരനേയും പ്രഭാകരൻെറ പ്രസ്ഥാനത്തേയും അനുകമ്പയോടെയാണ് കാണുന്നത്. ഈ വികാരത്തിനെതിരെ കരുണാനിധി ആഞ്ഞടിച്ചിട്ടൊന്നുമില്ല. ഭരണാധികാരിയെന്ന നിലയിൽ. തമിഴകത്തെ ഏറ്റവും ശക്തമായ രാഷ്ട്രീയ പ്രസ്ഥാനത്തിൻെറ നേതാവാണ് കരുണാനിധിയെങ്കിൽ, അദ്ദേഹത്തിനത് കഴിയുകയുമില്ല. കരുണാനിധിയുടേത് വെറുമൊരു രാഷ്ട്രീയ പാർട്ടിയാണൊ, അത് ഭാഷകൊണ്ടും സംസ്കാരംകൊണ്ടും തമിഴ് ദേശീയത്വംകൊണ്ടും ഉണ്ടാക്കിയ പാർട്ടിയാണെന്നാർക്കാണറിഞ്ഞുകൂടാത്തത്? ദേശീയവാദികൾക്കും ദേശീയ മുന്നണിക്കാർക്കും അറിയാവുന്നതല്ലേ? ഇടതുപക്ഷക്കാർക്കും വലതു പക്ഷക്കാർക്കും അറിയാവുന്നതല്ലേ? അപ്പോൾ ഇതൊന്നുമല്ല കാര്യം- ഇപ്പോൾ സാധിച്ചിരിക്കുന്നത് ജയലളിതയുടെ ജീവിതാഭിലാഷമാണ്. രാജീവ്ഗാന്ധിയിലൂടെ വാഴപ്പാടി രാമമൂർത്തി കണ്ട സ്വപ്നമാണ്.



മൂപ്പനാർ, ചിദംബരം, കെ. രാമമൂർത്തി - ദൗത്യം വിജയിച്ച ശേഷം

തമിഴ്നാട് രാഷ്ട്രീയം ഇനി ഇവിടെ നിന്നെങ്ങോട്ട്? കരുണാനിധിയാണ് നായകൻ. ജയലളിതയാണ് നായിക. ജയലളിതയുടെ കാര്യത്തിൽ തികഞ്ഞ നായിക തന്നെയാണോ? എ.ഡി.എം.കെ-കോൺഗ്രസ് ഐക്യത്തിലും നായികാപദവി ജയലളിതയ്ക്കുതന്നെയായിരിക്കുമോ? ആയിരിക്കാനാണിട. ജയലളിതയ്ക്കിപ്പോൾ ഒരുനേതാവേ ഉള്ളൂ-അത് രാജീവ് ഗാന്ധിയാണ്. ആ നേതാവ് പറയുന്നത് ജയലളിത അംഗീകരിക്കാതിരിക്കുമോ? ജനുവരി 31-ാംതീയതി മദ്ധ്യാഹ്നം മുതൽ തമിഴകത്തെ മതിലുകളിൽ ഒരു പോസ്ററർ പ്രത്യക്ഷപ്പെടാൻ തുടങ്ങിയിരിക്കുന്നു—രാജീവ് ജയലളിത ലൗസീനിൻെറ ചിത്രം. പോസ്റ്ററുകൾ ചുമരുകളെ നാണം കെടുത്തുംവിധം അതിനപ്പുറത്തേക്കും പോകുന്നു.

ഇനി കരുണാനിധിയോ? തോററിട്ടില്ല. വീണതൊന്നും വീഴ്ചയല്ല. വീണേടത്തും ഹീറോയാണ്. ദേശീയമുന്നണിയും ഇടതുപക്ഷവും പിന്നിലുണ്ട്. കരുണാനിധിയുടെ യുദ്ധം പ്രധാനമായും നയിക്കാൻ പോകുന്നത് വി.പി.സിംഗും രാമറാവുമാണ്. ചന്ദ്രശേഖറും വി.സി. ശുക്ളയുമില്ലാത്ത ദേശീയമുന്നണി പണ്ടത്തെ ദേശീയമുന്നണിയെക്കാൾ ഊർജ്ജസ്വലമായിരിക്കും. ഒരു ട്രാജിക്ക് ഹീറോ മറെറാരു ട്രാജിക് ഹീറോവിനു വേണ്ടി നയിക്കുന്ന യുദ്ധമായിരിക്കും. എല്ലാററിനും സാക്ഷി മറീന. അണ്ണാദുരെയുടേയും എം.ജി ആറിൻേറയും ആത്മാവുകൾ കാവലിരിക്കുന്ന മറീന. ഇവിടെ വീണ്ടും ഒരു തുടക്കം.





ടി.എൻ. ഗോപകുമാർ

# എവിടെ നമ്മുടെ പേരും പെരുമയും?

ഇരുപതാം നൂറ്റാണ്ടിൻെറ എല്ലാ ആധുനിക സ്വഭാവങ്ങളുടെയും ആപത്തുകളുടെയും അകമ്പടിയോടെ ഗൾഫിൽ യുദ്ധം രണ്ടാമത്തെ ആഴ്ച തരണം ചെയ്യുകയാണ്. മുൻപൊരിക്കലും നിനയ്ക്കാത്ത ആഗോളഭവിഷ്യത്തുകളിലേക്ക് വിരൽചൂണ്ടിക്കൊണ്ട് യുദ്ധതന്ത്രങ്ങൾ സ്വീകരിക്കപ്പെടുകയാണ്. കടകവിരുദ്ധമായ റിപ്പോർട്ടുകൾക്കിടയിൽ കുഴങ്ങുന്നത് സാധാരണക്കാർ മാത്രമല്ല, രാഷ്ട്രനേതൃത്വങ്ങൾ കൂടിയാണ്—ഇന്ത്യയുടെയും.

ഗൾഫിൽ നടക്കുന്നതുപോലെയൊരു യുദ്ധത്തിൽ റഷ്യയും ചൈനയും സ്വീകരിച്ച താൽപ്പര്യമില്ലായ്മയുടെ പശ്ചാത്തലത്തിൽ നിർജ്ജീവമായ ചേരിചേരാ പ്രസ്ഥാനത്തിൻെറ പ്രാഥമികാംഗത്വത്തിൻെറ പേരിൽ ഇന്ത്യ എന്ന രാജ്യത്തിന് വളരെയധികമൊന്നും ചെയ്യുവാനാവില്ലായിരുന്നു, യുദ്ധം തുടങ്ങുന്നതിന് മുൻപുണ്ടായ ആഴ്ചകളിലോ അതിനുശേഷമുണ്ടായ നാടകീയമായ ദിവസങ്ങളിലോ യുദ്ധമാരംഭിക്കാതിരിക്കാൻ നമ്മളെക്കൊണ്ടെന്നും ചെയ്യാനായില്ല, നാം ശ്രമിക്കാഞ്ഞിട്ടല്ല—എന്നവാദം തർക്കത്തിന് അംഗീകരിക്കാം. യുദ്ധം തുടങ്ങിയശേഷം നാം പലതും ചെയ്തു. ഇതുവരെ വിജയമുണ്ടായില്ല, ഇനിയും പ്രതീക്ഷ അവസാനിച്ചിട്ടില്ല—ഈ വാദവും തൽക്കാലം നമുക്കു സ്വീകരിക്കാം. യുദ്ധം ഉടനെ അവസാനിച്ചു കാണുകയാണ് നമ്മുടെ ആഗ്രഹം എന്നതു തർക്കം കൂടാതെ തന്നെ സമ്മതിക്കാം. പക്ഷേ ഏതവസ്ഥയിലും ഒരു വലിയ ജനാധിപത്യരാജ്യത്തിന് 'നിലപാട്', 'നയം' എന്നീ ചില കാര്യങ്ങൾ വേണമല്ലോ. ലോകമഹായുദ്ധങ്ങളിൽ ബ്രിട്ടീഷുകാർ ഇന്ത്യ ഭരിച്ചിരുന്ന സാഹചര്യത്തിലും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ നേതൃത്വത്തിൽ നടന്ന സ്വാതന്ത്ര്യസമരത്തിൻെറ വക്താക്കൾ ഈ രാജ്യത്തിൻെറ ആ 'നയ'ത്തെ, ബ്രിട്ടീഷ് നയത്തിൽ നിന്നും വ്യത്യസ്തമായി, രേഖപ്പെടുത്തിയിരുന്നു. ചെക്കോസ്ളോവാക്യയിലും ഹംഗറിയിലും സോവിയറ്റ് പട്ടാളമേധാവിത്വം ധിക്കരിച്ച ചില കാര്യങ്ങളിലും അഫ്ഗാനിസ്ഥാനിൽ സോവിയറ്റ് സൈന്യം ദീർഘകാലം നിലയുറപ്പിച്ച വേളയിലും ഇസ്രേൽ-അറബ് യുദ്ധങ്ങൾക്കിടയിലും വിയറ്റ്നാം കമ്പൂച്ചിയ യുദ്ധങ്ങളിലും ഐറിഷ്-ഇംഗ്ളീഷ് തർക്കങ്ങളിലും ക്യൂബ, ലിബിയ എന്നീ രാഷ്ട്രങ്ങൾക്കു നേരെ പാശ്ചാത്യലോകം മിലിട്ടറി ഭാഷയിൽ പ്രതികരിച്ച സന്ദർഭങ്ങളിലും ചൈന-വിയറ്റ്നാം യുദ്ധത്തിലും എന്തിന് ഗ്രനഡ അട്ടിമറിയുടെ കാര്യത്തിൽ വരെ ഇന്ത്യയുടെ വിദേശനയം അങ്ങോട്ടുമിങ്ങോട്ടും ചാഞ്ചാടുമ്പോഴും വ്യക്തമായിരുന്നു. നാം സോവിയറ്റ് പക്ഷവാദികളായിരുന്നു. അമേരിക്കൻ വിരുദ്ധരായിരുന്നു.

ഗോർബച്ചേവ് കൊണ്ടുവന്ന വിപ്ളവപരമായ മാറ്റങ്ങൾ കാരണം സോവിയറ്റ് നയത്തിൽ വന്ന വ്യത്യാസം ഇന്ത്യൻ നയത്തെ എങ്ങനെ സ്വാധീനിക്കാതിരിക്കും എന്ന ചോദ്യം മനസ്സിലാക്കാവുന്നതാണ്. അത്തരം സ്വാധീന സ്വഭാവമുള്ള ഒരു ഉടമ്പടിയിൽ നാം ഒപ്പിട്ടിട്ടുമുണ്ട്. പക്ഷേ, ഇപ്പോൾ നടക്കുന്ന ഗൾഫ് യുദ്ധത്തിൽ ഇന്ത്യ സ്വീകരിക്കുന്ന നിലപാട് രണ്ടുപേരെ മാത്രമേ—അമേരിക്കയെയും ഇറാക്കിനെയും—നേരിട്ടു ക്ഷുഭിതരാക്കുമായിരുന്നുള്ളൂ. സാധാരണ വിദേശനയ സ്വഭാവമനുസരിച്ച് ഇന്ത്യ നിശ്ശബ്ദത പാലിക്കണമായിരുന്നു ഈ പ്രശ്നത്തിൽ. "യുദ്ധം തെറ്റ്, അതൊഴിവാക്കാനായി, തുടങ്ങിക്കഴിഞ്ഞാൽ നിർത്താനായി, അവസാനിച്ചുകഴിഞ്ഞാൽ ദുരിതാശ്വാസ പ്രവർത്തനങ്ങൾക്കായി നാം നിലകൊള്ളും—ഇങ്ങനെയൊരു സമീപനം സ്വീകരിച്ചു കഴിഞ്ഞാൽ നമുക്കു വലിയ പ്രശ്നമുണ്ടാവുമായിരുന്നുവോ?" ഈ ചോദ്യത്തിനാണ് പരോക്ഷമായി വിദേശകാര്യ സെക്രട്ടറി മുച്ച്കുണ്ഡ് ദുബേ കഴിഞ്ഞദിവസം ഒരു ടെലിവിഷൻ പരിപാടിയിൽ മറുപടി പറഞ്ഞത്.

ചേരിചേരാ പ്രസ്ഥാനത്തിന് വന്നിട്ടുള്ള ബലഹീനതയ്ക്ക് അൾജീരിയയെയും യുഗോസ്ളാവിയയെയും കുറ്റപ്പെടുത്തിയ ദുബെ കൂട്ടത്തിൽ പറഞ്ഞു: പ്രസ്ഥാനത്തിൽ എൺപതു ശതമാനം രാഷ്ട്രങ്ങൾ പാശ്ചാത്യലോകം നിയന്ത്രിക്കുന്ന സാമ്പത്തിക സംഘടനകളുടെ സമ്മർദ്ദങ്ങൾക്കു വിധേയരാണ്. എന്നുവച്ചാൽ യുദ്ധം തുടങ്ങിയ ദിവസങ്ങളിൽ നമുക്ക് ഇൻറർനാഷണൽ മോണിറ്ററി ഫണ്ട് അനുവദിച്ച 3000 കോടിയുമായി ഗൾഫ് യുദ്ധത്തിൽ നാം അതുവരെ സ്വീകരിച്ച നിലപാടിന് ബന്ധമുണ്ടായിരുന്നുവെന്നാണോ? ഇറാക്ക്-കുവൈറ്റിൽ നിന്ന് പിന്മാറണമെന്നും പാലസ്തീൻ പ്രശ്നവുമായി അതിനെ ബന്ധപ്പെടുത്തരുതെന്നുമാണല്ലോ പ്രധാനമന്ത്രി ജനുവരിയുടെ രണ്ടാം വാരത്തിൽ വരെ പറഞ്ഞിരുന്നത്.

ഗൾഫിലെ എണ്ണച്ചോർച്ച ഈ മട്ടിൽ നീണ്ടാൽ രണ്ടുമാസത്തിനകം അറേബ്യൻ സമുദ്രത്തിലെ പരിസ്ഥിതിക്ക് വലിയ വ്യത്യാസമുണ്ടാകുമെന്ന് പിന്നീടാണ് ചന്ദ്രശേഖർ അറിഞ്ഞത്. പക്ഷേ അതിനുമുമ്പ് അദ്ദേഹം അറിയേണ്ട ഒട്ടനവധി കാര്യങ്ങളുണ്ടായിരുന്നു. ഗൾഫിൽ അനേകമായിരം ഇന്ത്യാക്കാരുണ്ടെന്നും ആ രാജ്യങ്ങളുമായി നമുക്കു വിലപ്പെട്ട വാണിജ്യബന്ധങ്ങളുണ്ടെന്നും ഇന്ത്യയിലെ കോടിക്കണക്കിന് മുസ്ളിങ്ങൾക്ക് അവിടെ പുണ്യസ്ഥലങ്ങളുണ്ടെന്നും മറ്റും. ചന്ദ്രശേഖറിന് ഇതറിയാഞ്ഞിട്ടല്ലായിരുന്നു.

ഒരിന്ത്യൻ പ്രധാനമന്ത്രിയും ഇങ്ങനെയൊരു അലംഭാവം ലോകമാകെ വിഷമിക്കുന്ന ഒരു വലിയ യുദ്ധത്തിനിടയിൽ ഇതിനുമുമ്പ് സ്വീകരിച്ചിട്ടില്ല. 'വായിൽ തോന്നിയതു പറയുക, ഭാഷ നന്നായാൽ കയ്യടി' എന്ന മട്ടിൽ രാഷ്ട്രീയം കളിക്കുന്നവരുടെ എണ്ണം പെരുകിവരുന്ന ഈ രാജ്യത്തിൽ കുശാഗ്രബുദ്ധിയുള്ള രാഷ്ട്രീയക്കാരനാണ് ചന്ദ്രശേഖർ. യുദ്ധം തുടങ്ങി പന്ത്രണ്ടുദിവസം കഴിയുന്നതുവരെ പ്രധാനമന്ത്രിമാരുടെ തലത്തിൽ ചന്ദ്രശേഖർ ഒരു ടെലിഫോൺ സംഭാഷണം നടത്തിയതായിപ്പോലും വിദേശകാര്യവകുപ്പ് അവകാശപ്പെട്ടില്ല.

നയതന്ത്രബന്ധങ്ങളുടെ പ്രധാനഘടകം വിനിമയത്തിൻെറ തലമാണ്. ഏതുതലത്തിലാണ് യുദ്ധം തുടങ്ങാതിരിക്കാൻ ഇന്ത്യ ശ്രമിച്ചത് എന്നു വ്യക്തമായിക്കഴിഞ്ഞിരിക്കുന്നു. ആ ദിവസങ്ങളിൽ ഇന്ത്യൻ പ്രധാനമന്ത്രിതന്നെ സഹായിച്ച ഡൽഹിയിലെ വലിയ പത്രക്കാരുടെ വീട്ടിൽ വിരുന്നിനു ചെന്ന് നന്ദിരേഖപ്പെടുത്തുകയായിരുന്നു. മറ്റൊരു പ്രധാനമന്ത്രിക്കും ചെയ്യേണ്ടിവരാത്ത ചില കടപ്പാടുകൾ പേറിനടക്കുന്ന പ്രധാനമന്ത്രിയുടെ വൈഷമ്യമാണിത്. യുദ്ധം തുടരുന്ന അവസ്ഥയിൽ ഈ അലംഭാവത്തിൽ നിന്നും നിസ്സംഗമനോഭാവത്തിൽ നിന്നും നമ്മുടെ സർക്കാർ ഉണരുമെന്ന് പ്രത്യാശിക്കാം. എണ്ണവില മാത്രമല്ല, അതുവഴി ഉണ്ടാകുന്ന മറ്റു സാമ്പത്തിക പ്രതിസന്ധികളും മാത്രമല്ല ഇന്ത്യയെ ബുദ്ധിമുട്ടിക്കാൻ പോകുന്നത്. ഗണ്യമായൊരു ജനസംഖ്യയുള്ള, ലോകജനതയ്ക്ക് മുമ്പിലെങ്കിലും ഏറ്റവും വലിയ ജനാധിപത്യ രാഷ്ട്രമെന്നുപേരുള്ള, ആ പേരിൻെറ പെരുമയുടെ നയതന്ത്രസാദ്ധ്യതകളുള്ള രാജ്യമാണ് ഇന്ത്യ.

താൻ ഭരണത്തിൽ വന്ന നാടകങ്ങളുടെ യാദൃച്ഛികതയില്ലാത്ത, ഗൗരവമുള്ള കാര്യങ്ങളാണ് ഇവയൊക്കെയെന്നും അറിയാൻ കഴിവുള്ള വ്യക്തിയാണ് ദീർഘകാലം രാഷ്ട്രീയ പരിചയമുള്ള നമ്മുടെ പ്രധാനമന്ത്രി. രാജീവ്ഗാന്ധി എന്തിന് ലോകനേതാക്കൾക്കുവരെ കത്തെഴുതിയെന്നപോലുള്ള രാഷ്ട്രീയ ചർച്ചകളുടെ പിറകെ നടന്ന് അദ്ദേഹം സ്വന്തം ചുമതലകളെ മറക്കുകയാണോ?



നരേന്ദ്രൻ



# യുദ്ധം: പേടിപ്പെടുത്തുന്ന ചില സത്യങ്ങൾ

ബാഗ്ദാദിനു മുകളിൽ അമേരിക്കൻ പോർവിമാനം

സദ്ദാം ഹുസൈനെ അടിച്ചു തകർത്തുകൊണ്ട് ഗൾഫിൽ ഒരു യുദ്ധം നടത്താൻ പ്രേരിപ്പിച്ച അമേരിക്കയുടെ തന്ത്രപരവും സാമ്പത്തികവുമായ ഉദ്ദേശ്യങ്ങളെപ്പറ്റി പലതരം തിയറികളാണ് ഉയർന്നുവന്നിരിക്കുന്നത്. പ്രധാന ലക്ഷ്യം കൈവരിക്കാനുള്ള ഊന്നുവടികളാണ് കുവൈറ്റിന്റെ മോചനമെന്നത് വെറുമൊരു യാഥാർത്ഥ്യം മാത്രം. നയതന്ത്ര കേന്ദ്രങ്ങളെ അക്ഷരാർത്ഥത്തിൽ അദ്ഭുതപ്പെടുത്തിയതായിരുന്നു അമേരിക്കയുടെ മിന്നൽ വേഗത്തിലുള്ള ആക്രമണം. ആഭ്യന്തരമായി ബലഹീനമായ സോവിയറ്റ് യൂണിയനെ വഴിയരികിൽ നിറുത്തി വികസ്വര രാഷ്ട്രങ്ങളെ വരുതിയിൽ കൊണ്ടുവരാനുള്ള ആസൂത്രിതമായ ഒരു പദ്ധതി, ഈ ആക്രമണത്തിനു പിന്നിൽ അമേരിക്കയ്ക്കുണ്ട്.

ആഗോളാടിസ്ഥാനത്തിലുള്ള ജപ്പാന്റെ പിടി ദുർബലമാക്കുകയാണ് ലക്ഷ്യങ്ങളിൽ ഒന്ന്. എണ്ണക്കാര്യത്തിലുള്ള ഗൾഫിന്റെ മേൽക്കോയ്മയിൽ ഫലപ്രദമായ നിയന്ത്രണം ചെലുത്താനായാൽ ജപ്പാനെ വരച്ചവരയിൽ നിറുത്താമെന്നാണ് അമേരിക്ക കരുതുന്നത്. ജപ്പാന്റെ ഭീമാകാരമായ വ്യവസായ ശാലകൾ ചലിക്കുന്നതുതന്നെ ഗൾഫ് എണ്ണയെ ആശ്രയിച്ചാണ്. വ്യാവസായിക വളർച്ചയിൽ അസൂയാവഹമായ ഉന്നതങ്ങളിൽ എത്തിനിൽക്കുന്ന ജപ്പാൻ അമേരിക്കയ്ക്ക് ഒരു പേടിസ്വപ്നമാണ്. നൂറ്റി ഇരുപതു ബില്യൺ ഡോളറാണ് അമേരിക്ക ജപ്പാന് കൊടുക്കാനുള്ളത്. ന്യൂയോർക്ക് സിറ്റിയുടെ പകുതി ജപ്പാന്റെ വകയാണിപ്പോൾ. ഗൾഫ് യുദ്ധത്തിന്റെ പ്രത്യാഘാതം മറ്റേതൊരു രാജ്യത്തെക്കാളും കൂടുതൽ അനുഭവിക്കാൻ പോകുന്നത് ജപ്പാനാണ്.

അമേരിക്കയുടെ നേതൃത്വത്തിലുള്ള സഖ്യകക്ഷികൾ രണ്ടാംലോക മഹായുദ്ധകാലത്ത് സ്ഫോടനങ്ങൾക്കുള്ള പരീക്ഷണഭൂമിയായി തിരഞ്ഞെടുത്തത് ഏഷ്യാ ഭൂഖണ്ഡത്തെ ആയിരുന്നുവെന്ന് ചില യുദ്ധകാര്യ വിദഗ്ദ്ധർ ചൂണ്ടിക്കാട്ടുന്നുണ്ട്. ഹിറ്റ്ലറുടെ ജർമ്മനിയിലായിരുന്നില്ല, ഹിരോഷിമയിലും നാഗസാക്കിയിലുമായിരുന്നു ആദ്യത്തെ ആറ്റം ബോംബിട്ടത്. മൂന്നാം ലോക മഹായുദ്ധത്തിന്റെ അരങ്ങ് ഏഷ്യയായിരിക്കണമെന്നും, യൂറോപ്പാക്കാൻ പാടില്ലെന്നുമുള്ള കാര്യത്തിലും അമേരിക്കക്കാർക്കും, യൂറോപ്പിലുള്ളവർക്കും നിർബന്ധമുണ്ട്. ജപ്പാന് ഇതേപ്പറ്റി വ്യക്തമായ ബോധമുണ്ട്. അമേരിക്കയേയോ മറ്റ് പാശ്ചാത്യ രാജ്യങ്ങളേയോ നേരിടാൻ തക്ക സാമ്പത്തിക മുഷ്ക്കും അതുകൊണ്ടുതന്നെ അവർ നേടിയിട്ടുണ്ട്.

കഴിഞ്ഞ നിരവധി കൊല്ലങ്ങളായി അമേരിക്ക അവരുടെ ഭാവി പരിപാടി ആസൂത്രണം ചെയ്തു വരികയായിരുന്നുവെന്ന് നിരീക്ഷകർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഇറാക്കും ഇറാനും തമ്മിൽ എട്ടുവർഷം നീണ്ടുപോയ യുദ്ധത്തിൽ അമേരിക്കയും, മറ്റു പാശ്ചാത്യ രാജ്യങ്ങളും ഇറാക്കിനെയായിരുന്നല്ലോ പിന്താങ്ങിയിരുന്നത്. ഈ രാജ്യങ്ങളിൽനിന്നുള്ള കലവറയില്ലാത്ത സഹായമായിരുന്നു, അത്യന്താധുനിക ആയുധങ്ങളുടെ വലിയൊരു ശേഖരമുണ്ടാക്കാൻ ഇറാക്കിനെ പ്രാപ്തമാക്കിയത്. രാസായുധങ്ങൾ നിർമ്മിക്കാൻ ഫ്രാൻസും, ജർമ്മനിയും ഇറാക്കിനെ സഹായിച്ചിരുന്നു. ന്യൂക്ളിയർ ആയുധങ്ങളുടെ നിർമ്മാണത്തിനും ഈ രാജ്യങ്ങളായിരുന്നു സഹായിച്ചത്. തിരിഞ്ഞുനോക്കുമ്പോൾ, വിചിത്രമായി തോന്നാവുന്നതാണ് ഈ സംഭവങ്ങൾ. ഇറാക്കിന് സാങ്കേതിക സഹായം മാത്രമായിരുന്നില്ല ഇറാനെതിരായ യുദ്ധത്തിന് ഇറാക്കിന് കിട്ടിയത് അമേരിക്കയുടെ ധനസഹായവും ഉണ്ടായിരുന്നു. ഇതിനെല്ലാം പുറമേ സ്കഡ് മിസൈലുകളും, ടാങ്കുകളും, യുദ്ധവിമാനങ്ങളും സോവിയറ്റ് യൂണിയനും നൽകി. ഫ്രഞ്ചു നിർമ്മിതമായ എക്സോസെറ്റ് മിസ്സൈലുകളും, ചൈനീസ് നിർമ്മിതമായ സിൽക്ക് വേം മിസ്സൈലുകളും സദ്ദാമിന്റെ പടക്കോപ്പുകളിൽ ചില ഇനങ്ങൾ മാത്രമാണ്. ഇറാക്കും ഇറാനും തമ്മിൽ യുദ്ധം നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ ഗൾഫിൽ കാൽ കുത്തുന്ന കാര്യം അമേരിക്ക ഗൗരവപൂർവ്വം ആലോചിച്ചിരുന്നതാണ്. പക്ഷേ ഗോർബച്ചേവ് അതിനെ തടഞ്ഞു. അങ്ങനെ കാൽ മുന്നോട്ടുവയ്ക്കാതെതന്നെ അമേരിക്ക ഒതുങ്ങിനിന്നു.

ഈ സംഭവവികാസങ്ങൾ വളരെക്കാലം മുമ്പേ സോവിയറ്റ് യൂണിയൻ മുന്നിൽ കണ്ടിരുന്നുവെന്നതാണ് സത്യം. ഒരു ഏഷ്യൻ കൂട്ടുസുരക്ഷാ കരാറുണ്ടാക്കണമെന്ന് ബ്രഷ്നേവ് നിർദ്ദേശിച്ചത് ഇതിന്റെ അടിസ്ഥാനത്തിലായിരുന്നു. അതിനുശേഷം ഏഷ്യാ-പസഫിക് കരാറുണ്ടാക്കണമെന്ന് ഗോർബച്ചേവ് നിർദ്ദേശിച്ചപ്പോഴും, ഗൾഫ് പ്രദേശത്ത് ഒരാക്രമണം ഉണ്ടാകുന്നത് തടയുകയായിരുന്നു ഉദ്ദേശ്യം. പക്ഷേ അന്തരീക്ഷത്തിൽ ദുർബലമായി മാത്രം നിന്നിരുന്ന ഭീഷണിയുടെ സ്വരം കേൾക്കാനോ, അതിന്റെ യഥാർത്ഥ അർത്ഥം ഗ്രഹിക്കാനോ ഇന്ത്യ ഉൾപ്പെടെ പല രാജ്യങ്ങൾക്കും സാധിച്ചില്ല. ഗൾഫ് രാജ്യങ്ങളിൽക്കൂടി അധിനിവേശത്തിന്റെ നിഴൽ പരത്താനാണ് ഈ കൂട്ടുസുരക്ഷാ സിദ്ധാന്തം സോവിയറ്റ് യൂണിയൻ ആവിഷ്കരിച്ചതെന്നാണ് ഇന്ത്യ ഉൾപ്പെടെയുള്ള രാജ്യങ്ങൾ കരുതിയത്. ഇതിനെതിരെ അമേരിക്ക നിശ്ശബ്ദമായി പ്രവർത്തിച്ചിരുന്നു. അവസാനം ഗോർബച്ചേവും നിശ്ശബ്ദനായി.

സോവിയറ്റ് യൂണിയന്റെ വാമൂടിക്കെട്ടുന്നതോടൊപ്പം, വിശാലാടിസ്ഥാനത്തിലുള്ള യൂറോപ്യൻ സിദ്ധാന്തം പ്രചരിപ്പിക്കുകയായിരുന്നു വാഷിംഗ്ടണിന്റെ തന്ത്രം. സോവിയറ്റ് യൂണിയനിലെയും, കിഴക്കേ യൂറോപ്പിലെയും കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം കടപുഴകിയത് ആ തന്ത്രത്തിന്റെ വിജയത്തെ അരക്കിട്ടുറപ്പിച്ചു. വിസ്മയാവഹമായ കൈമിടുക്കാണ് ഈ വിജയത്തിന് വാഷിംഗ്ടൺ പ്രകടിപ്പിച്ചത്. വളരെ ചെറിയൊരു കാലയളവേ അവർക്കതിനു വേണ്ടിവന്നുള്ളു. അനങ്ങാൻ നിവൃത്തിയില്ലാത്ത ഒരവസ്ഥയിൽ സോവിയറ്റ് യൂണിയൻ എത്തിച്ചേർന്നതോടെ അരങ്ങ് സ്വതന്ത്രമായി. അതോടെ ഏഷ്യയിലും, മറ്റു മൂന്നാം ചേരിരാജ്യങ്ങളിലും വാഷിംഗ്ടന്റെ കളിവിളയാട്ടവും തുടങ്ങി. തങ്ങളുടെ വൻപദ്ധതികളുടെ ആദ്യഘട്ടം വിജയകരമായതോടെയാണ് ഗൾഫിലെ തന്ത്രത്തിന് അവർ അന്തിമരൂപം നൽകിയത്.

ഗൾഫ് രാജ്യങ്ങളുടെ സാമ്പത്തിക മേധാവിത്വത്തോടും, സൗജന്യങ്ങളും ആനുകൂല്യങ്ങളും നേടിയെടുക്കാൻ അവർ എണ്ണയെ ആയുധമാക്കുന്നതിനോടും ഒരുതരം അമർഷം നിറഞ്ഞ നീരസത്തോടെയായിരുന്നു അമേരിക്ക ഇക്കാലമത്രയും വീക്ഷിച്ചുവന്നത്. നാറ്റോ അംഗമായ തുർക്കിയേയും, ഈജിപ്റ്റ്, സിറിയ, ജോർദ്ദാൻ, സൗദി അറേബ്യ എന്നീ രാജ്യങ്ങളെയും ചൊൽപ്പടിയിൽ കൊണ്ടുവരാൻ അമേരിക്കയ്ക്ക് കഴിഞ്ഞിരുന്നുവെങ്കിലും ഇറാനും ഇറാക്കും അവരുടെ പിടിയിൽ നിന്നും വഴുതിപ്പോയിരുന്നു. ഈ രാജ്യങ്ങൾക്കിടയിൽ ഇസ്രേലിനെ അമേരിക്കയ്ക്ക് തള്ളിക്കളയാൻ സാധിക്കുമായിരുന്നില്ല. വാഷിംഗ്ടന്റെ എല്ലാ നയരൂപീകരണത്തിലും അമേരിക്കയിലെ ജൂത വിഭാഗത്തിന്റെ സ്വാധീനം അത്യന്തം നിർണ്ണായകമാണ്.

കഴിഞ്ഞ ഏതാനും വർഷങ്ങളായി അമേരിക്കൻ സമ്പദ്ക്രമത്തിൽ മാന്ദ്യത്തിന്റെ ലക്ഷണങ്ങൾ തെളിഞ്ഞുവരികയായിരുന്നു. ബഹുരാഷ്ട്ര കുത്തകകൾ അതിൽ അസ്വസ്ഥരായിരുന്നു. ജപ്പാന്റെയും ജർമ്മനിയുടെയും സാമ്പത്തിക വളർച്ച ഡോളറിന്റെ മേധാവിത്വത്തിനാണ് ഭീഷണിയായത്. ഇതിനിടയിൽ ആയുധമത്സരത്തിൽനിന്നും സോവിയറ്റ് യൂണിയൻ പിന്മാറുകയും, ശീതയുദ്ധം കാണാമറയത്താറുകയും ചെയ്തത് കൂറ്റൻ ആയുധ നിർമ്മാണ ശാലകളെയാണ് പ്രതികൂലമായി ബാധിച്ചത്. അവയിൽ പലതും അടച്ചുപൂട്ടേണ്ടതായും വന്നു. ഈ സാഹചര്യത്തിൽ സമാധാന നയങ്ങളിൽ ഭേദഗതി വരുത്താൻ ആയുധക്കമ്പനിക്കാർ അമേരിക്കയിലെ ഭരണാധികാരികളിൽ സമ്മർദ്ദം ചെലുത്താൻ തുടങ്ങി. ഉല്പാദനം വർദ്ധിപ്പിക്കാനുള്ള പുതിയ മാർഗ്ഗങ്ങൾ കണ്ടെത്താനും അവർ വഴികൾ ആസൂത്രണം ചെയ്തു. ഗൾഫ് യുദ്ധം, അങ്ങനെ അവർക്ക് ഏറ്റവും നല്ല അവസരം ഒരുക്കിക്കൊടുത്തിരിക്കുകയാണിപ്പോൾ. വിമാനങ്ങൾ, റോക്കറ്റുകൾ, പീരങ്കികൾ, തോക്കുകൾ..... അവയുടെ വൻതോതിലുള്ള നിർമ്മാണം ത്വരിതമായി നടക്കുകയാണിപ്പോൾ.

അമേരിക്കയിലെ വ്യാവസായിക മേഖല വളർച്ചയുടെ വഴിയിലേക്ക് നീങ്ങിത്തുടങ്ങിയെങ്കിലും, പാനാം പോലുള്ള വിമാന സർവീസുകളും മറ്റ് മേഖലകളും പ്രതിസന്ധിയിൽപ്പെട്ടിരിക്കുകയാണ്. ചില യൂണിറ്റുകൾ നഷ്ടത്തിലായിരിക്കുന്നു. അതോടൊപ്പം തൊഴിലില്ലായ്മയും വർദ്ധിച്ചിട്ടുണ്ട്. എങ്കിലും ഗൾഫ് രാജ്യങ്ങളിൽ വളരെപ്പെട്ടെന്ന് കൈവരിക്കേണ്ട ലക്ഷ്യങ്ങളെപ്പറ്റി ബുഷ് ഭരണകൂടം വ്യക്തമായ നയങ്ങൾ ആവിഷ്കരിച്ചിട്ടുണ്ട്. ഈ നയപരിപാടികൾ പ്രയോഗത്തിൽ കൊണ്ടുവരുന്നതിനിടയിൽ ആഭ്യന്തര പ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്താനാവുമെന്നും ബുഷ് ഭരണകൂടം കണക്കുകൂട്ടുന്നു. ഒരുദിവസം ഒരു ബില്യൺ ഡോളറാണ് യുദ്ധച്ചെലവ്. അതിൽ നല്ലൊരുഭാഗം വഹിക്കാൻ ജപ്പാനോടും, ജർമ്മനിയോടും, സൗദിയോടും ബുഷ് ആവശ്യപ്പെട്ടിരിക്കയാണ്.

ഹ്രസ്വകാല ലക്ഷ്യങ്ങൾ കൈവരിച്ചു കഴിഞ്ഞാൽ, ഗൾഫ് രാജ്യങ്ങളിലെ എണ്ണ നിക്ഷേപങ്ങളിൽ നിയന്ത്രണം ചെലുത്താനുള്ള ദീർഘകാല നയപരിപാടി നടപ്പാക്കാനായിരിക്കും അമേരിക്ക ശ്രദ്ധിക്കുക. ഗൾഫ് രാജ്യങ്ങളെ അസ്ഥിരീകരിക്കുന്നതിൽ അവർ വിജയിച്ചുകഴിഞ്ഞുല്ലോ.

ഇസ്ലാമിക രാഷ്ട്രങ്ങളിലെ മുസ്ലിം മതമൗലിക വാദികൾക്കെതിരെയുള്ള യുദ്ധം, അമേരിക്കയുടെ ദീർഘകാല നയപരിപാടിയുടെ പ്രധാന ഭാഗമാണ്. അമേരിക്കയുടെ കൊടിക്കീഴിൽ അണിനിരന്നിരിക്കുന്ന ഇരുപത്തിയെട്ടു രാജ്യങ്ങൾ, ജൂതപിന്തുണയോടെ നടത്തുന്ന ഈ യുദ്ധത്തിന് മതയുദ്ധത്തിന്റെ ഒരു പരിവേഷംകൂടി വന്നുചേർന്നിട്ടുണ്ട്. പല ഇസ്ലാമിക രാജ്യങ്ങൾക്കും, വൈകിയെങ്കിലും ഇക്കാര്യത്തിൽ വെളിച്ചം ഉദിച്ചിരിക്കുകയാണിപ്പോൾ. പാകിസ്ഥാനിലും, ബംഗ്ളാദേശിലും, മറ്റ് പല ഇസ്ലാമിക രാജ്യങ്ങളിലും അലയടിച്ചുയർന്നിട്ടുള്ള അമേരിക്കൻ വിരുദ്ധ പ്രകടനങ്ങൾ ഇതിന്റെ സൂചനയാണ്. എങ്കിലും ഇസ്ലാമിക പുരോഹിതന്മാർക്ക് എല്ലാ രാജ്യങ്ങളിലെയും മുസ്ലിം മതവിശ്വാസികളെ അമേരിക്കൻ യുദ്ധ വിരുദ്ധ പ്രകടനങ്ങളുടെ പേരിൽ അണിനിരത്താൻ കഴിഞ്ഞിട്ടില്ല.

മതപരവും, വംശീയവുമായ യുദ്ധത്തിൽ,



സോവിയറ്റ് യൂണിയനെയും ചൈനയേയും നിഷ്പക്ഷരാക്കി നിർത്തേണ്ടതിൻെറ ആവശ്യകതയെക്കുറിച്ച് അമേരിക്കൻ ഭരണകൂടം ബോധവാന്മാരാണ്. മുസ്‌ലിം ന്യൂനപക്ഷത്തിൻെറ കലാപം ആ രാജ്യങ്ങളെയും ബാധിക്കും. ഈ യുദ്ധത്തിന് മതപരമായ ചായ്‌വ് വന്നാൽ അത് പ്രാദേശികമായ സംഘട്ടനങ്ങൾക്കും അതുവഴി സംഘർഷങ്ങൾക്കും ഹേതുവാകുമെന്ന ഭീതി മിക്കവാറും എല്ലാ വികസ്വര രാജ്യങ്ങൾക്കുമുണ്ട്. പാശ്ചാത്യ രാഷ്ട്രങ്ങളിൽ കൊലകളുടെ അലകൾ ഇളക്കിവിടാനും, അട്ടിമറി, തട്ടിക്കൊണ്ടുപോകൽ തുടങ്ങിയ പ്രവർത്തനങ്ങൾ തീക്ഷ്ണമാക്കാനും വിവിധ മുസ്‌ലിം തീവ്രവാദി സംഘടനകൾ തീരുമാനിച്ചിട്ടുണ്ട്. അതറിഞ്ഞുകൊണ്ടുതന്നെ അമേരിക്കയും, ബ്രിട്ടനും, അതുപോലുള്ള പല പാശ്ചാത്യ രാജ്യങ്ങളും മുൻകരുതലുകൾ കൈക്കൊണ്ടിട്ടുണ്ട്. പാശ്ചാത്യരാജ്യങ്ങളിലെ മിക്കവാറും എല്ലാ വിമാനത്താവളങ്ങളിലും സംഘർഷം നിറഞ്ഞുനിൽക്കുകയാണ്. അനിശ്ചിതാവസ്ഥയുടെയും പരിഭ്രാന്തിയുടെയും അന്തരീക്ഷം എല്ലായിടത്തും സംജാതമായിക്കഴിഞ്ഞു.

ചേരിചേരാ രാജ്യങ്ങളും, മറ്റ് ശക്തികളും സമാധാന സംരംഭങ്ങളുമായി മുന്നോട്ടുവന്നാലും അവയൊക്കെ വിഫലമാക്കാൻ അമേരിക്ക തീരുമാനിച്ചിട്ടുണ്ട്. യുദ്ധമേഖലയിൽ ആദ്യറൗണ്ടിൽ പ്രതീക്ഷപോലെ അമേരിക്കയ്ക്ക് നേട്ടങ്ങൾ ഉണ്ടാക്കാൻ സാധിച്ചിട്ടില്ലായിരിക്കാം. എന്നാൽ അമേരിക്കയുടെ അസാമാന്യമായ സൈനികശക്തി അന്തിമമായി ലക്ഷ്യം നേടുകതന്നെ ചെയ്യുമെന്നാണ് കണക്കുകൂട്ടൽ. ബുഷിൻെറ ബുദ്ധി ഉപദേഷ്ടാക്കൾ, ഒരു ദീർഘകാല യുദ്ധമാണ് വിഭാവനം ചെയ്യുന്നത്.

അന്തിമമായി രാസായുധങ്ങളെ ഇറാക്ക് ആശ്രയിച്ചാൽ, അമേരിക്ക അതിന് തിരിച്ചടി നൽകുക ന്യൂക്ളിയർ ആയുധങ്ങളിലൂടെയായിരിക്കും. ഈ സന്ദർഭത്തിൽ യുദ്ധത്തിൽ ഇസ്രേൽ പങ്കാളികളായാൽ, അമേരിക്കയുടെ നേതൃത്വത്തിലുള്ള സഖ്യകക്ഷികൾക്ക് യുദ്ധതന്ത്രമാകെ അഴിച്ചുപണിയേണ്ടതായി വരും. ഇപ്പോഴത്തെ തീരുമാനം, വ്യോമാക്രമണത്തെ കൂടുതൽ കൂടുതൽ മാരകമാക്കുക എന്നതാണ്. ആക്രമണം അവസാനമില്ലാതെ നീണ്ടുപോയാൽ ഇസ്‌ലാമിക സമൂഹത്തിലെ ചിലരെങ്കിലും ഇടന്തടിച്ചു നിൽക്കുമെന്ന ഭീതി പെൻറഗണിനെ പിടികൂടിയിരിക്കയാണിപ്പോൾ. ഇന്ത്യ ഉൾപ്പെടെ വിവിധ രാജ്യങ്ങളിൽ പൊതുജനാഭിപ്രായം അമേരിക്കയ്ക്കെതിരായിത്തുടങ്ങിയിട്ടുണ്ട്. ഇത് ക്രമേണ ബഹുജന പ്രസ്ഥാനമായി രൂപാന്തരപ്പെടുമോ എന്നാണ് അമേരിക്ക ശങ്കിക്കുന്നത്.

യുദ്ധം നീണ്ടുപോയാലും ഇല്ലെങ്കിലും ഗൾഫ് രാജ്യങ്ങളിൽ അമേരിക്ക കാലുറപ്പിക്കുമെന്നു മാത്രമല്ല, അവിടെയുള്ള എണ്ണനിക്ഷേപത്തിൽ കൈവയ്ക്കുകയും ചെയ്യും. അതിൽ ഒരു ലക്ഷ്യം മാത്രമാണ് സദ്ദാം ഹുസൈൻ. ആ പ്രദേശത്തിൻെറ എണ്ണ മേൽക്കോയ്മ തകർക്കുകയും. അവിടത്തെ രാജാക്കന്മാരെയും. ഷെയ്ക്കുമാരെയും അവരവരുടെ സ്ഥാനത്തിരുത്തുകയും ചെയ്തു കഴിഞ്ഞാൽ, ജപ്പാനെപ്പോലുള്ള വ്യാവസായിക ഭീമന്മാരോടും. മറ്റ് വികസ്വര രാജ്യങ്ങളോടും അമേരിക്ക കണക്കുപറഞ്ഞുതുടങ്ങും. ഉദാരമായി സഹായം നൽകുകയും, അന്തർദ്ദേശീയ നാണയനിധിയോട് വായ്പ നൽകാൻ ആവശ്യപ്പെടുകയും ചെയ്ത്, വാഷിംഗ്ടനെ ആശ്രയിക്കുക മാത്രമാണ് ഇന്ത്യയ്ക്ക് വഴിയെന്ന് ബുഷ് ഭരണകൂടം വ്യക്തമായ സൂചന നൽകിയത് ഈ പശ്ചാത്തലത്തിൽ പ്രത്യേക ശ്രദ്ധ അർഹിക്കുന്നു.

കാര്യങ്ങൾ കൂടുതൽ കൂടുതൽ സങ്കീർണ്ണമായി വരുന്നതിനിടയിൽ സോവിയറ്റ് യൂണിയൻെറ പങ്ക്, അനുകമ്പാർഹമാണ്. സമാധാനത്തിൻെറ രജശില്പിയായ ഗോർബച്ചേവിന് നിലനില്പിന്നായി വീട്ടിനകത്തുതന്നെ

ശേഷം 18-ാം പേജിൽ







എം.പി. നാരായണപിള്ള

# കുവൈറ്റും കേരളത്തിലെ ബുദ്ധിജീവികളും.

നീതിയുടെ നേരെ ചേരിചേരാനയം പററുമോ? നീതിക്കും അനീതിക്കുമിടയ്ക്ക് ചേരിചേരാ നയം സ്വീകരിക്കുന്നതിൻെറ പേരാണ് അധർമ്മം.

കുവൈറ്റ് എന്ന പരമാധികാര രാഷ്ട്രത്തെ തൊട്ടടുത്തു കിടക്കുന്ന ഇറാക്ക് എന്ന മല്ലനായ രാജ്യം കീഴടക്കുന്നു; കയ്യേറുന്നു; സ്വന്തം ജില്ലയായി പ്രഖ്യാപിക്കുന്നു.

ഇവിടെ ചേരിചേരാ നയത്തിന് വല്ല പ്രസക്തിയുമുണ്ടോ? അക്രമിയോടു പിന്മാറാനാവശ്യപ്പെടാതെ സമാധാനത്തിനുവേണ്ടി പ്രാർത്ഥിക്കുന്നത് കളിപ്പീരല്ലേ? അമേരിക്കൻ വിമാനങ്ങളിട്ട ബോംബിൻെറ സൈസ് കൂടിപ്പോയി എന്ന് വിലപിക്കുന്നതിലർത്ഥമുണ്ടോ? പാലസ്തീനികളുടെ പങ്കപ്പാട് പറഞ്ഞ് വിഷയം മാററുന്നതിനർത്ഥമുണ്ടോ?

ഒരു രാജ്യത്തെ ജനങ്ങളെ അളക്കേണ്ടത് അവരുടെ ധർമ്മ നിഷ്ഠയുടെ പുറത്താണ്. ശരിയും തെററും തിരിച്ചറിയാനും ശരിയുടെ പുറത്ത് പാറപോലെ ഉറച്ചുനില്ക്കാനും വേണ്ടിവന്നാൽ ചോര ചൊരിയാനുമുള്ള കഴിവിൻെറ അടിസ്ഥാനത്തിൽ ചെറിയ രാജ്യത്തെ വലിയ രാജ്യം കയ്യേറിയാൽ ചെറിയ രാജ്യത്തിൻെറ കൂടെ നില്ക്കാനും ചെറിയ രാജ്യത്തിൻെറ മോചനത്തിനുവേണ്ടി യുദ്ധം ചെയ്യാൻ മുൻകൈയെടുക്കുന്നവനുമാണ് മാന്യൻ. ആ മാന്യത അമേരിക്കകാർക്കുണ്ടായി. ബ്രിട്ടീഷുകാർക്കുണ്ടായി. ഈ രണ്ടു ജനാധിപത്യങ്ങളുടെ സമ്മിശ്രമെന്നവകാശപ്പെടുന്ന ഇന്ത്യൻ ജനാധിപത്യത്തിനുണ്ടായില്ല.

കഴിഞ്ഞലക്കം കലാകൗമുദിയിൽ ഇന്ത്യയുടെ മഹത്തായ പാരമ്പര്യത്തിനെപ്പററി കണ്ണീരൊഴുക്കി ഒരു മെമ്മോറാണ്ടമെഴുതി വായനക്കാർക്ക് പറയാനുള്ളതച്ചടിക്കാനുള്ള കടലാസിൻെറ മുക്കാൽ ഭാഗവുമപഹരിച്ച 145 (എൻെറ എണ്ണം തെററിപ്പോയെങ്കിൽ ക്ഷമിക്കുക) മഹാത്മാക്കളാണിതിന് മറുപടി പറയേണ്ടത്.

ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിനെ ലാക്കാക്കി ആരെങ്കിലും എഴുതിക്കൊണ്ടുവന്നുതന്ന നിവേദനം ഇടംവലം നോക്കാതെ ഒപ്പിടുന്നതിനുമുമ്പ് ഈ കണ്ണീരിന് കാരണമാക്കിയ ഇന്ത്യയുടെ പാരമ്പര്യമെന്ന സവാള ഉള്ളി ഏതു ചന്തയിൽനിന്ന് വാങ്ങിയതാണെങ്കിലുമൊന്നന്വേഷിക്കാമായിരുന്നില്ലേ?

നീതിക്കും അനീതിക്കുമിടയ്ക്ക് ചേരിചേരാനയം സ്വീകരിക്കുന്ന ഒരു രാഷ്ട്രത്തിൻെറ പാരമ്പര്യം മതേതരമായാലും അല്ലെങ്കിലും ചുമക്കാൻ എൻെറ ചെറിയ. മനഃസാക്ഷി അനുവദിക്കുന്നില്ല.

1973 മുതലുള്ള കേരളത്തിൻെറ ചരിത്രം ഒന്നാലോചിക്കൂ. ഗൾഫിലെ അറബി രാജ്യങ്ങളിൽനിന്ന് ഡ്രാഫ്ററായും കുഴലിലൂടെയും വന്ന പണത്തിൻെറ കഥയോർമ്മയില്ലേ? ആ പണംകൊണ്ട് ദാരിദ്ര്യരേഖ കടന്ന കുടുംബങ്ങളുടെ കഥയും. ആ പണമുപയോഗിച്ച് കെട്ടിച്ചയച്ച പുര നിറഞ്ഞുനിന്ന പെൺകുട്ടികളുടെ കഥകൾ.

മരുഭൂമിയിൽ മണ്ണു ചുമന്നിട്ടാണെങ്കിലും പത്തു പതിനഞ്ചുലക്ഷം മലയാളിക്ക് അതിന് അവസരമുണ്ടാക്കിക്കൊടുത്തത് കുവൈററും യു.എ.ഇ.യും സൗദി അറേബ്യയുമുൾക്കൊള്ളുന്ന ഗൾഫ് കോ ഓപറേഷൻ കൗൺസിൽ രാജ്യങ്ങളാണെന്നും.

ഇറക്കായിരുന്നില്ല. പാലസ്തീനികളായിരുന്നില്ല. ഇറാക്കിൽനിന്ന് മുഴുവൻ ശമ്പളവും നാട്ടിലയയ്ക്കാൻ പററില്ല. ഈ ചെറിയ അറബി രാഷ്ട്രങ്ങളായിരുന്നു മലയാളികളെ സഹായിച്ചത്.

അതിലൊന്നായ കുവൈററിനെ ആക്രമിച്ച് കീഴടക്കി സ്വന്തം ഒരു പ്രവിശ്യയായി പ്രഖ്യാപിച്ച സദ്ദാം ഹുസൈനും, ജർമൻകാർക്ക് ജീവിക്കാൻ സ്ഥലം കുറവാണെന്ന് പറഞ്ഞ് രണ്ടാം ലോകയുദ്ധം ആരംഭിച്ച ഹിററ്ലറും തമ്മിലുള്ള വ്യത്യാസം ബുദ്ധിജീവികൾ ആരെങ്കിലുമൊന്നു പറഞ്ഞുതരുമോ?

കുർദിഷ് ന്യൂനപക്ഷങ്ങളുടേയും ഇറാൻേറയും മുകളിൽ വിഷവാതകം പ്രയോഗിച്ചയാളെ പൊക്കിപ്പിടിച്ചുകൊണ്ട് നടക്കുന്നതിലെ ധർമ്മനിഷ്ഠ മനോഹരമായിരിക്കുന്നു. ഒന്നാം ലോകയുദ്ധകാലത്തുതന്നെ അപലപിക്കപ്പെട്ടതും പരിഷ്കൃതസമൂഹം കൈവയ്ക്കാത്തതുമായ വിഷവാതകം സ്വന്തം രാജ്യത്തെ ന്യൂനപക്ഷത്തിനുമേലും തൊട്ടടുത്തുള്ള ഇസ്‌ലാമിക് രാജ്യമായ ഇറാനിലും പ്രയോഗിച്ച പുണ്യാളനാണ് സദ്ദാം ഹുസൈൻ.

സദ്ദാമിനെക്കാൾ ഒരായിരം മടങ്ങ് മാന്യന്മാരല്ലേ സൗദിയിലെ ചക്രവർത്തിയും കുവൈററിലെ എമീറും യു.എ.ഇയിലെ രാജാവും. അവരാണോ നമുക്കു പ്രധാനം. അതോ അവരുടെ പണംവാങ്ങി, അവരുടെ ചോറുതിന്നിട്ട്. ഇപ്പോഴവർക്കെതിരെ തിരിഞ്ഞിരിക്കുന്ന പാലസ്തീനികളോ?

സൗദി അറേബ്യയിൽ അമേരിക്കൻ പട്ടാളം തമ്പടിക്കണോ വേണ്ടയോയെന്ന് നിശ്ചയിക്കാനുള്ള അധികാരം സൗദിയിലെ രാജാവിനാണ്. കാരണം സൗദി അറേബ്യ ഒരു പരമാധികാര രാഷ്ട്രമാണ്.

അമേരിക്കക്കാർ ഇടപെട്ടില്ലായിരുന്നെങ്കിൽ സദ്ദാം ആദ്യം കുവൈററ് വിഴുങ്ങും. പിന്നെ ഒന്നൊന്നായി മറെറല്ലാ ഗൾഫു രാജ്യങ്ങളും കയ്യേറും.

പശ്ചിമേഷ്യയിൽ ഒരു പുതിയ ഹിറ്റ്ലർ ഉടലെടുക്കാതിരിക്കാനുള്ള പടിഞ്ഞാറൻ രാഷ്ട്രങ്ങളുടേയും വിവേകമുള്ള അറബി രാഷ്ട്രങ്ങളുടേയും സഖ്യത്തിന് നൂറുശതമാനം പിന്തുണ നൽകുന്നതിനുപകരം സദ്ദാമിനെ ആരാധിക്കുന്നവർ മ്യൂണിക് ഉടമ്പടിയുടെ പഴയ ചരിത്രമോർക്കണം.

ഹിറ്റ്ലർക്കും ഇന്ത്യയിൽ ധാരാളം ആരാധകരുണ്ടായിരുന്നു.

തിരഞ്ഞെടുപ്പുകൾ വരും. പോകും. ഭരണങ്ങൾ മാറും; മറിയും. മതങ്ങൾ വരും പോകും. നമുക്കാവശ്യം ധർമ്മവും നീതിയും നിലനിർത്താനുള്ള തീവ്രമായ ശ്രമമാണ്.

145 ബുദ്ധിജീവികൾ വേറൊരു കടലാസിലായിരുന്നു ഒപ്പിടേണ്ടിയിരുന്നത്. കുവൈററിൻെറ മോചനത്തിനുവേണ്ടി യുദ്ധം ചെയ്യാൻ കേരളത്തിലെ മുപ്പതു ലക്ഷം തൊഴിലില്ലാത്തവരോട് വോളണ്ടിയർ ചെയ്യാൻ ആഹ്വാനിക്കുന്ന ഒരു കായതം.

അതിന് ഇന്ത്യാഗവൺമെൻറിൻെറ അനുവാദമാവശ്യമില്ല. സ്പാനിഷ് സിവിൽ വാറിൽ പങ്കെടുക്കാൻ പോയവർ സ്വന്തം സർക്കാരിൻെറ സമ്മതപത്രം വാങ്ങിയിട്ടായിരുന്നില്ല ഇറങ്ങിപ്പുറപ്പെട്ടത്.

എമിഗ്രേഷൻ ക്ളിയറൻസ് തന്നില്ലെങ്കിൽ ലോഞ്ചിൽപോയി കുവൈറ്റിലെ എമീറിനുവേണ്ടി യുദ്ധംചെയ്യാൻ മലയാളികൾ തയാറാകണം. അറബിയുടെ കാശിനുവേണ്ടി പാസ്പോർട്ടില്ലാതെ ലോഞ്ചിൽ പോകാമെങ്കിൽ അറബിക്കുവേണ്ടി യുദ്ധം ചെയ്യാനായും ലോഞ്ചിൽ പോകാം. അതോടൊപ്പം ഞാൻ നിങ്ങളുടെ എമീറിനുവേണ്ടി യുദ്ധം ചെയ്യാൻ തയാറാണെന്ന് കുവൈറ്റിൻെറ അമ്പാസഡർക്കും കത്തുകളെഴുതണം. മേൽവിലാസം: കുവൈററ് എംബസി, 5/എ, ശാന്തി പഥ്, ന്യൂഡെൽഹി,

ഫാസിസത്തിൻെറ ആരംഭം സ്പാനിഷ് സിവിൽ വാറിൽനിന്നായിരുന്നു. അന്ന് മനസ്സാക്ഷിയുള്ളവർ തോററു. ഈ യുദ്ധത്തിൽ മനഃസാക്ഷിയുള്ളവർ തോൽക്കില്ല. അമേരിക്കയും ബ്രിട്ടനും ഫ്രാൻസുമൊക്കെ ചെയ്യുന്നത് മഹത്തായ സേവനമാണ്. അവർ ചോര കൊടുക്കാൻ തയാറാകുമ്പോൾ ഇന്ത്യാക്കാർ വലിയ വായിൽ വർത്തമാനം പറയുന്നു.

ബഗ്ദാദിലെ ഇന്ത്യൻ അമ്പാസഡർ കെ. എൻ. ബക്ഷി ജനുവരി 11-നു ഒരു കോൺഫ്രൻസിനായി ദില്ലിയിൽവന്നു. ഇതെഴുതുന്നതുവരെ തിരിച്ചുപോയിട്ടില്ല. കാരണമെന്താണെന്നോ? പേടി.

ജനങ്ങളുടെ നിലവാരമായിരിക്കും ഭരണകൂടങ്ങൾക്ക്. ഭരണകൂടങ്ങളുടെ സ്ററാൻേറർഡായിരിക്കും അതിൻെറ പ്രതിപുരുഷന്മാർക്ക്.

ഒരു ഇന്ത്യാക്കാരനായിരിക്കുന്നതിൽ നിങ്ങൾക്കഭിമാനിക്കാൻ പററുമോ? അതോ നിങ്ങൾ തലയിൽ മുണ്ടിട്ടു നടക്കുമോ?

കെ.ഡി. ദയാൽ

# മേലാളന്മാരും കുറെ അടിമകളും

ഒമ്പതു കൊല്ലത്തിനുശേഷം ഒരുജയം, ഓർമ്മിച്ചുവയ്ക്കാൻ മൂന്നു മടക്കഗോൾ. തോൽവികൾക്കിടയിലും ഗ്യാലറികളെ ആവേശം കൊള്ളിച്ച ഒരുപിടി മുന്നേററങ്ങൾ— ചന്ദ്രശേഖരൻനായർ സ്റ്റേഡിയത്തിൽ സമാപിച്ച ഒമ്പതാം നെഹ്റു കപ്പിലെ ഇന്ത്യയുടെ ബാക്കി പത്രത്തിൽ ഇത്രയുമൊക്കെയുണ്ട്.

ഈ ബാക്കി പത്രത്തിൽ നോക്കി ഇന്ത്യൻ ഫുട്ബാളിൻെറ പുരോഗതിയിൽ നിങ്ങൾ ആശ്വാസം കൊള്ളുകയാണോ?

അരുത്. നമ്മുടെ വഞ്ചി തിരുനക്കര തന്നെയാണ്.

പിന്നെ ഒമ്പതുവർഷത്തിനുശേഷം ഇന്ത്യ ഒരു നെഹ്റു കപ്പ് മത്മസരം ജയിച്ചതോ? യൂറോപ്യൻ ഫുട്ബാളിലെ കിടയററ ശക്തികളായ ഹംഗറിയുടേയും സോവിയററ് യൂണിയൻേറയുമൊക്കെ വലയിൽ ഗോളടിച്ചു കയററിയതോ?

ആരോടാണ് നാം വർഷങ്ങൾക്കുശേഷം ജയിച്ചത്? സാംബിയയോട്. ശരാശരി 19 പ്രായമുള്ള, ഒളിമ്പിക്സിനു തയാറെടുക്കുന്ന ഒരുപററം വിദ്യാർത്ഥികളെയാണ് നമ്മുടെ ദേശീയ ടീം ഒരു ഗോളിനു 'മുട്ടുകുത്തി'ച്ചത്. ആഫ്രിക്കൻ പയ്യന്മാരുടെ നിരന്തരമായ ഗോൾഭീഷണി മാറി നമ്മൾ നെടുവീർപ്പിട്ടത് ലോംഗ് വിസിൽ കേട്ടപ്പോഴാണല്ലോ.

ഈ നെഹ്റു കപ്പിനെത്തിയ മററു ടീമുകളുടെ നിലവാരം നമ്മൾ കണ്ടറിഞ്ഞതല്ലേ. യൂറോപ്യൻ ഫുട്ബാളിൻെറ എടുപ്പുകുതിരകളായിരുന്നു സോവിയററ് യൂണിയനും ഹംഗറിയുമൊക്കെ. ഫൗൾ കളിക്കാൻ മാത്രം എത്തിയ ചൈന. അല്പം കേമന്മാർ റുമാനിയ മാത്രമായിരുന്നു. അവർ വലിയ നാട്യമൊന്നും കൂടാതെ ചാമ്പ്യന്മാരാവുകയും ചെയ്തു. ഈ ടീമുകളിലൊന്നിനോടുപോലും ഒരു സമനില പിടിക്കാൻപോലും നമ്മുടെ ദേശീയ ടീ മിനു കഴിയാതെ പോയി.

നെഹ്റുകപ്പിനു മുമ്പ് ലോകപ്രശസ്ത പി.എസ്.വി. ഐന്തോവനുമായി ഇന്ത്യ രണ്ടു മത്സരങ്ങൾ കളിച്ചത് നമ്മളൊക്കെ കണ്ടു. ആദ്യമത്സരത്തിൽ ഇന്ത്യ ഏഴുഗോൾ വാരിക്കൂട്ടി, രണ്ടാം മത്സരത്തിൽ എട്ടെണ്ണം. ഒരെണ്ണം തിരിച്ചടിച്ചു. വേണമെങ്കിൽ നാണം കെടുന്ന ഒരു മാർജിന് ഐന്തോവന് ഇന്ത്യയെ തോൽപ്പിക്കാമായിരുന്നു. വമ്പൻമാരോട് ഏററുമുട്ടിയപ്പോൾ ഇന്ത്യൻ ഫുട്ബാളിൻെറ തനിനിറം പുറത്തുവന്നു.

എങ്കിലും നെഹ്റു കപ്പിൽ കളിച്ച ഇന്ത്യൻ ടീമിലെ ഒരൊററ കളിക്കാരനും കുററപത്രം അർഹിക്കുന്നില്ല. വർഷം മുഴുവൻ കളിച്ച് വലിഞ്ഞു മുറുകിയ പേശികളും കളിമടുത്ത മനസ്സുമായാണ് അവർ ചന്ദ്രശേഖരൻ നായർ സ്റേറഡിയത്തിലെത്തിയത്. എന്നിട്ടും അവസാനതുള്ളി വിയർപ്പുവരെ ഒഴുക്കി കാണികൾക്ക് അവർ ആവേശംപകർന്നു. അവരുടെ പുറത്തു തട്ടി നമുക്ക് അഭിനന്ദിക്കാം.

ഫുട്ബാൾ 'മാമാങ്ക'ത്തിനായി കളിക്കളത്തിലേക്ക് അവരെ പറഞ്ഞുവിട്ട ഫുട്ബാൾ സാമൂതിരിമാരെയാണ് ഇനി പ്രതിക്കൂട്ടിൽ കയറേറണ്ടത്. അവർ നമ്മുടെ കളിക്കാരെ നാടുചുററുന്ന ജിപ്സികളാക്കി മാററിയിരിക്കുന്നു. നമ്മുടെ കളിക്കാർ ഒരുതരത്തിൽ അടിമകളാണ്. അവർക്ക് വിശ്രമമില്ല. കളിക്കളങ്ങളിൽ നിന്നും കളിക്കളങ്ങളിലേക്ക് അവർ യാത്ര ചെയ്യാൻ നിർബന്ധിതരാണ്.

കാലിൽ കളിയുള്ള ഒരു പററം ചെറുപ്പക്കാർ എന്നും ഇവിടെയുണ്ട്. അവർ നാശത്തിലേക്ക് വലിച്ചിഴയ്ക്കപ്പെടുന്നു. ഒരുപക്ഷേ, തങ്ങൾ അറിയാതെ, അല്ലെങ്കിൽ അറിഞ്ഞുകൊണ്ട്. അനന്തമായി നീണ്ടുപോകുന്ന മത്സരങ്ങളാണ് അവരുടെ കളിയുടെ കാലൻ.

☆ ☆ ☆

ഇന്ത്യൻ ടീമിനെ പരിശീലിപ്പിക്കാനെത്തവെ ഹംഗേറിയൻ കോച്ച് ജോസഫ് ഗലി നമ്മുടെ കളിക്കാരോടു ചോദിച്ചു.

''ഒരു സീസണിൽ നിങ്ങൾ എത്ര മത്സരങ്ങൾ കളിക്കും?''

''അമ്പത്, അറുപത്'' മറുപടി കേട്ട ഗലി തലയിൽ കൈവച്ചു പോയത്രേ. യൂറോപ്പിലാണെങ്കിൽ ഒരു പ്രമുഖതാരം ഒരു സീസണിൽ കളിക്കുന്നത് ഏറിയാൽ 18 മത്സരം.

അവിടെ കളിക്കാർക്ക് വിശ്രമിക്കാൻ സമയമുണ്ട്, ജീവിതത്തിനു ഭദ്രതയുണ്ട്, പരിക്കിനെ ചെറുക്കാൻ സാവകാശമുണ്ട്. ഇവിടെയോ?

നമ്മൾ കളിച്ചുകൊണ്ടേയിരിക്കുന്നു, തളരുംവരെ.

ഫുട്ബാൾ വമ്പന്മാരായ രാജ്യങ്ങളുടെ കളിയുടെ അടിത്തറ അവരുടെ ഫുട്ബാൾ കലണ്ടറാണ്. ഒരുവർഷത്തെ ലീഗ് മത്സരങ്ങൾ, അന്താരാഷ്ട്ര ടൂർണ്ണമെൻറുകൾ, മത്സരത്തീയതി, വേദി, പങ്കെടുക്കേണ്ട ടീമുകൾ ഇവയൊക്കെ ആ കലണ്ടറിൽ വിശദമായി ചേർത്തിരിക്കുന്നു. സീസൺ തുടങ്ങുന്നതിനു ഒരുവർഷം മുമ്പുതന്നെ ഇത്തരം കലണ്ടറുകൾ



ഇനി ഇന്ത്യൻ ഫുട്ബാളിൻെറ മെക്ക കേരളം? ഒമ്പതാം നെഹ്റു കപ്പിൽ അണിനിരന്ന ഇന്ത്യൻടീമിലെ കേരള താരങ്ങൾ. ചാക്കോ, വിജയൻ, മാത്യു വർഗീസ്, പാപ്പച്ചൻ, ഷറഫ് അലി.





വൻ മാർജിനിലുള്ള ഇന്ത്യയുടെ തോൽവി ഒഴിവാക്കി കൈകൾ ചൈനയുമായുള്ള മത്സരത്തിൽ ചാക്കോ

പുറത്തു വരുന്നു. ഇത്തരം കലണ്ടറുകളിലൂടെയാണ് യൂറോപ്യൻ രാജ്യങ്ങളിൽ ഫുട്ബാൾ പുരോഗമിക്കുന്നത്. ചിട്ടപ്പെടുത്തിയ ഇത്തരം കലണ്ടറുകളാണ് യൂറോപ്യൻ ഫുട്ബോൾ മത്സരങ്ങളുടെ അടിസ്ഥാന ശില.

നമ്മുടെ കാര്യമോ?

ഇവിടെയുമുണ്ട് ഒരു കലണ്ടർ. അഖിലേന്ത്യാ ഫുട്ബാൾ ഫെഡറേഷൻ തല്ലിക്കൂട്ടിയെടുത്ത ഒരെണ്ണം.

നമ്മുടെ കളിക്കാരോടും കോച്ചുകളോടും ക്ളബുകളോടുമൊക്കെ ഈ കലണ്ടറിനെപ്പററിചോദിച്ചുനോക്കിയിട്ടുണ്ടോ?

ഒരു കലണ്ടറുണ്ടെന്ന് അവർ കേട്ടിട്ടുണ്ട്. പക്ഷേ, അതു കാണാൻ അവർക്കാർക്കും യോഗമുണ്ടായിട്ടില്ല. എ.ഐ.എഫ്.എഫ് പടച്ചുവച്ചിരിക്കുന്ന ഈ കലണ്ടറിൻെറ കാര്യം രസാവഹമാണ്.

രാജ്യത്തെ എല്ലാ പ്രമുഖ ടൂർണമെൻറുകളും ഈ കലണ്ടറിൽ കണ്ടെത്താനാവില്ല. ചില ടൂർണമെൻറുകളുടെ പേരും സമയവുമൊക്കെ മാത്രമേ കലണ്ടറിൽ ഉള്ളു. ഏതൊക്കെ ടീമുകളെ ഏതേത് ടൂർണമെൻറുകളിൽ പങ്കെടുപ്പിക്കണമെന്ന 'തലവേദന' പിടിച്ച കാര്യമൊന്നും കലണ്ടറിൽ ഇല്ല. കളിക്കാരനെ കളിപ്പിച്ചു കളിപ്പിച്ച് കൊല്ലാക്കൊല ചെയ്യുന്ന ഒരു പീഢന ചക്രം സൃഷ്ടിച്ചുവച്ചിരിക്കയാണ് നമ്മുടെ ഫുട്ബാൾ മേലാളന്മാർ.

കലണ്ടർ നോക്കിക്കളിക്കുന്ന ഒരു കളിക്കാരൻ വലഞ്ഞതുതന്നെ. അൽപ്പം പ്രശസ്തനാണെങ്കിൽ ഒന്നു നിവർന്നുനിന്ന് ശ്വാസംവിടാൻ പോലും ആ പാവത്തിനു കഴിയില്ല. ഉദാഹരണമായി നമ്മുടെ പ്രിയതാരം വിജയനെത്തന്നെ എടുക്കാം.

കലണ്ടർ പ്രകാരം സംസ്ഥാനത്തിനു പുറത്ത് ഡ്യൂറൻഡ് കപ്പ് കളിച്ചുതുടങ്ങുന്ന വിജയൻ അവിടെനിന്ന് കേരളകൗമുദി ട്രോഫി കളിക്കാൻ കേരളത്തിലെത്തും. അതു തീർന്നാൽ വീണ്ടും വണ്ടി കയറണം. ഡി.സി.എം., റോവേഴ്സ്, സേഠ്നാഗ്ജി അങ്ങനെ ടൂർണമെൻറുകളുടെ ഒരു പരമ്പരതന്നെ കളിക്കണം. പിന്നെ ഫെഡറേഷൻ കപ്പ്, (അത് ഇത്തവണ കേരളത്തിലായിരുന്നല്ലോ)

അതിനിടെ സൂപ്പർ സോക്കർ പോലുള്ള പ്രദർശനമത്സരങ്ങളിൽ കളിക്കണം. ഇതിനിടയിൽ കോച്ചിംഗ് ക്യാമ്പുകളും ഉണ്ടാകും. സൂപ്പർ സോക്കർ കഴിഞ്ഞ് നേരെ നെഹ്റു കപ്പിന്. അതുകഴിഞ്ഞാലും വിശ്രമമില്ല. സന്തോഷ് ട്രോഫി ക്യാമ്പിലേക്ക് തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. അവിടെച്ചെന്ന് റിപ്പോർട്ട് ചെയ്യണം. പേരിന് അവിടെ ചെന്ന് മുഖം കാട്ടിയശേഷം ഇനി പോകേണ്ടത് പാററ്നയിലേക്കാണ്. അഖിലേന്ത്യാ പൊലീസ് ഗെയിംസിൽ കളിക്കാൻ. ഡിപ്പാർട്ട്മെൻറിൻെറ കളിയാണ്. ഒഴിവാക്കാൻ പററില്ല. പാററ്നയിൽ നിന്ന് കിററുമെടുത്ത് നേരെ പാലക്കാട്ടേക്ക് വണ്ടികയറിയാൽ മതി. ഫെബ്രുവരി 15 ന് ആരംഭിക്കുന്ന സന്തോഷ് ട്രോഫി കളിക്കാൻ. അത്രയുമാകുമ്പോഴേക്കും അതാ വരുന്ന അടുത്ത സീസൺ.

എങ്ങനെയിരിക്കുന്നു നമ്മുടെ കലണ്ടർ? കളിച്ചുകളിച്ചു നശിക്കാൻ ഇതിൽപ്പരം എന്തു വേണം! ഇങ്ങനെ കളിമടുത്ത് അവശരായെത്തിയ ഒരുപററം കളിക്കാരനാണ് ഇന്ത്യയെ പ്രതിനിധീകരിച്ച് നെഹ്റു കപ്പിൽ കളിച്ചത്. അവർ ഇത്രയുമൊക്കെ ചെയ്യുന്നതുതന്നെ അത്ഭുതം.

നാഴികയ്ക്ക് നാൽപ്പതുവട്ടം ഫുട്ബാളിനെക്കുറിച്ച് വാതോരാതെ സംസാരിക്കുകയും തങ്ങളില്ലെങ്കിൽ ഇവിടെ ഫുട്ബാളില്ല എന്ന നാട്യവുമായി നടക്കുകയും ചെയ്യുന്ന ഫുട്ബാൾ അധികൃതർ തങ്ങൾ പടച്ചുവച്ചിരിക്കുന്ന ഈ 'കലണ്ടർ വങ്കത്തര'ത്തെപ്പററി ഒരുനിമിഷം ആലോചിച്ചിട്ടുണ്ടോ?

ഇന്ത്യൻ ഫുട്ബാളിനു ഗുണംചെയ്യുന്ന ഒരു കലണ്ടർ ഉണ്ടാക്കാൻ അഖിലേന്ത്യാ ഫുട്ബാൾ ഫെഡറേഷൻമാത്രം വിചാരിച്ചാൽ പോര. രാജ്യത്തെ പ്രമുഖ ടൂർണമെൻറ് കമ്മിറ്റികൾ, സർവ്വകലാശാലകൾ, ഡിപ്പാർട്ടുമെൻറുകൾ, കേന്ദ്ര ഗവൺമെൻറ് എന്നിവരുടെ പ്രതിനിധികളുമായി ഒരു മേശയ്ക്കുചുററും കൂടിയിരുന്ന് പർച്ച ചെയ്ത് കലണ്ടർ ഉണ്ടാക്കണം. ടൂർണ്ണമെൻറുകളുടെ തീയതികൾ തമ്മിൽ കൂട്ടിമുട്ടാതെയും. ഏതെല്ലാം ടൂർണമെൻറുകളിൽ ആരെയൊക്കെ പങ്കെടുപ്പിക്കണമെന്നുമൊക്കെ ഇത്തരമൊരു കൂടിയാലോചനയിലൂടെ തീരുമാനിക്കാം.

ഓരോ സംസ്ഥാനങ്ങളിൽനിന്നും വിവിധ ടൂർണമെൻറുകളിലേക്കുമുള്ള ടീമുകളെ ഈ ചർച്ചയിലൂടെ നിശ്ചയിക്കാവുന്നതാണ്.

ഉദാഹരണമായി ഫെഡറേഷൻ കപ്പ് ചാമ്പ്യന്മാരായ കേരള പൊലീസിനു വരും സീസണിൽ തിരക്കോടു തിരക്കായിരിക്കും. കാരണം ഗ്ളാമർ ടീമായ പൊലീസിനെ ആയിരിക്കും രാജ്യത്തെ പ്രമുഖ ടൂർണമെൻറ് സംഘാടകർ നോട്ടമിടുക.

അങ്ങനെ വരുമ്പോൾ ടൈററാനിയം, കെൽട്രോൺ, ട്രാൻസ്പോർട്ട് തുടങ്ങിയ പ്രമുഖ ടീമുകൾക്ക് പലപ്പോഴും ഇവിടത്തന്നെ ചടഞ്ഞുകൂടേണ്ടിവരും. ഒരുവശത്ത് കളിക്കാർ കളിച്ചുതളരുമ്പാൾ മറുഭാഗത്ത് ഒരുകൂട്ടർ തങ്ങളുടെ ഫുട്ബാൾ പാടവം കാലിലൊതുക്കി വെറുതെ ഇരിക്കാൻ നിർബന്ധിതരാകുന്നു. ഇന്ന് ഇതാണ് ഇന്ത്യൻ ഫുട്ബാളിലെ അവസ്ഥ. ഈ കാലാവസ്ഥയിൽ ഒട്ടേറെ ഫുട്ബാൾ പ്രതിഭകൾ കണ്ടെത്തപ്പെടാതെ പോകുകയാണ്.

നമ്മുടെ ഫുട്ബാൾ മേലാളന്മാർക്ക് ചിലപ്പോൾ വെളിപാടുകളുണ്ടാകാറുണ്ട്. അത്തരം ഒരു വെളിപാടിലൂടെ ഈ ഒരാശയം പുറത്തുവന്നു.

''ഇന്ത്യയ്ക്ക് ഒരു ദേശീയ ടീം.''

അന്താരാഷ്ട്ര മത്സരങ്ങൾ, പ്രീ ഒളിമ്പി



ഒമ്പതാം നെഹ്റുകപ്പ കണ്ട ഏററവും നല്ല മുന്നേററങ്ങളിലൊന്ന്. ഫൈനലിൽ റുമേനിയായുടെ പ്ളാദിയുലോൺ ഹംഗറിയുടെ വലയിൽ ഒരു സോളോയിലൂടെ സ്കോർ ചെയ്യുന്നു.

ക്സ്-ഏഷ്യാഡ് എന്നിവയിൽ ഇന്ത്യാ മഹാ രാജ്യത്തെ പ്രതിനിധീകരിക്കാൻ ഒരു ദേശീയ ടീം.

നാളേറെയായി ദേശീയ ടീമിനെപ്പററി പറഞ്ഞിട്ട്. ഇതുവരെ ടീമായില്ല. എങ്ങനെ ടീം ഉണ്ടാക്കും. എയർകണ്ടീഷൻ മുറിയിൽ ഇരുന്ന് തലച്ചോറിനെ തണുപ്പിക്കുമ്പോൾ ഉണ്ടാകുന്ന സുന്ദര സ്വപ്നങ്ങളിലൊന്നാണിത്.

ദേശീയ ടീമിനെ എവിടെ നിന്നുണ്ടാക്കും. പ്രമുഖ ക്ളബ്ബുകളിൽനിന്നും ഡിപ്പാർട്ടുമെൻറുകളിൽനിന്നുമൊക്കെ കളിക്കാരെ തപ്പിയെടുക്കേണ്ടിവരും. അവർക്ക് ചെല്ലും ചെലവും കൊടുക്കണം. ജീവിത ഭദ്രത ഉറപ്പു നൽകണം.

ദീർഘകാലടിസ്ഥാനത്തിൽ മാത്രമേ ഇത്തരം ഒരു ടീമിനെ തിരഞ്ഞെടുക്കാൻ പററു. അതുകൊണ്ടുതന്നെ ഇരുപതോ മുപ്പതോപേരെ മാത്രം ടീമിലെടുത്താൽ കാര്യം നടക്കില്ല. എല്ലാവരും എക്കാലവും ഒരേ ഫോമിൽ കളിക്കണമെന്നില്ലല്ലോ. മാത്രമല്ല നാട്ടിൽ ഉദയം കൊള്ളുന്ന പുത്തൻ പ്രതിഭകളെ എങ്ങനെ ഒഴിവാക്കും? അങ്ങനെ നോക്കിയാൽ നൂറിൽപ്പരം താരങ്ങൾ ക്യാമ്പിൽ സ്ഥിരമായി ഉണ്ടാകും.

രണ്ടോമൂന്നോവർഷം കഴിഞ്ഞ് കളിമിടുക്കു കുറഞ്ഞവരെ കയ്യൊഴിയാൻ പററുമോ? കാലിൽ കളി ഇല്ലാത്തവനെ അത് സ്വീകരിക്കുമോ? ഇതൊക്കെ ചിന്തിച്ചുകൊണ്ടാണോ ദേശീയ ടീമെന്ന തകർപ്പൻ ഐഡിയ പുറത്തുവിട്ടത്?

ഇനി ഇപ്പോഴുള്ളവരിൽ പ്രമുഖരെമാത്രം വിളിച്ചുവരുത്തി അവരിൽനിന്ന് ഒരു ടീമിനെ രൂപീകരിച്ചു പരിശീലിപ്പിക്കാനാവുമോ ഉദ്ദേശ്യം? അതും ബുദ്ധിമുട്ടാണ്. അഖിലേന്ത്യാ ഫുട്ബാൾ ഫെഡറേഷൻേറയും ഗവൺമെൻറിൻേറയും വിളിപ്പുറത്ത് ദേശീയ ക്യാമ്പിലേക്കും പറന്നുവരാൻ പ്രമുഖരായ എത്ര താരങ്ങളെ കിട്ടും?

ഫ്രീ ഒളിമ്പിക്സിലും ഏഷ്യാഡിലും ഇത്തവണ ഇന്ത്യൻ ടീം പങ്കെടുക്കുകയുണ്ടായില്ല. ഗവൺമെൻറ് ക്ളിയറൻസ് നൽകാത്തതാണ് അതിനു കാരണം. സൈക്ളിംഗ് ടീമിനും തുഴച്ചിൽകാർക്കും, അമ്പെയ്ത്തുകാർക്കുമൊക്കെ ബീജിംഗിലേക്കു പറക്കാൻ ഒരു തടസ്സവും ഉണ്ടായില്ല.

ഇന്ത്യയ്ക്കു പുറത്തുള്ള കളിക്കളങ്ങളുമായി പരിചയപ്പെടാതെ നമ്മുടെ ഫുട്ബാൾ വളർത്താമെന്ന് ആരെങ്കിലും കരുതിയിട്ടുണ്ടെങ്കിൽ അവർ മൂഢസ്വർഗ്ഗത്തിലാണ്.

കണ്ണഞ്ചിപ്പിക്കുന്ന പ്രതിഫലം നൽകി ഇന്ത്യൻ ഫുട്ബാളിനെ പുഷ്ടിപ്പെടുത്താൻ വിദേശ കോച്ചുകളെ വിളിച്ചു വരുത്തുന്നതിൽ കാര്യമില്ല. ഫുട്ബാൾ അങ്ങാടി മരുന്നോ പച്ചമരുന്നോ എന്നറിയാത്ത ഒരുപററം ഫുട്ബാൾ നടത്തിപ്പുകാർ നമുക്കുണ്ട്. അവരിൽ നിന്നും ഇന്ത്യൻ ഫുട്ബാളിൻെറ ഭരണം ഒരു പ്രൊഫഷണൽ മാനേജ്മെൻറിനെ ഏൽപ്പിക്കണം. അതിനുശേഷം വിദേശ കോച്ചുകളെക്കുറിച്ചും മററും നമുക്ക് ആലോചിക്കാവുന്നതേയുള്ളു.

ഏതായാലും ഒമ്പതാം നെഹ്റു കപ്പിലൂടെ കേരളത്തിന് അഭിമാനിക്കാം. ഇതാദ്യമായി ഒരു അന്താരാഷ്ട്ര ടൂർണ്ണമെൻറിൻെറ ആദ്യ ഇലവനിൽ കേരളത്തിൻെറ അഞ്ചു താരങ്ങൾ കളിച്ചു.

കേരളാപൊലിസ് താരങ്ങളായ ഷറഫ് അലി, പാപ്പച്ചൻ, ചാക്കോ, വിജയൻ ടൈററാനിയത്തിൻെറ മാത്യുവർഗ്ഗീസ് എന്നിവരാണവർ. പരുക്കിൽനിന്ന് വിമുക്തനായിരുന്നെങ്കിൽ മിഡ് ഫീൽഡർ സത്യൻകൂടി ടീമിൽ ഉണ്ടാകുമായിരുന്നു.

ഒമ്പതാം നെഹ്റു കപ്പിൽ കളിച്ച കേരളത്തിൻെറ താരങ്ങളെല്ലാം തിളങ്ങി. ഓവർലാപ്പിംഗ് ഫോർവേഡിൻെറ റോൾകൂടി ഏറെടുത്ത ഷറഫ് അലി ആയിരുന്ന ഇന്ത്യൻ പ്രതിരോധത്തിൻെറ, ഇന്ത്യൻ ടീമിൻെറ എല്ലാമെല്ലാം. സബ്സ്ററിററ്യൂഷൻ ബഞ്ചിൽ നിന്ന് എഴുന്നേററുവന്ന് പാപ്പച്ചൻ ഒരു ഗോളടിച്ചു. ഇന്ത്യയുടെ മൂന്നു ഗോളിനും വഴിമരുന്നിട്ടത് വിജയനായിരുന്നു.

രണ്ടു ലോക കപ്പുകളിൽ ഗോൾ വലയം കാത്ത ജോസഫ് ഗലി ഇന്ത്യൻ ഗോൾ വലയം കാത്തുസൂക്ഷിക്കാൻ ചാക്കോയെത്തന്നെ വിളിച്ചപ്പോൾ ഒരു കാര്യം വ്യക്തമാക്കി. ഇന്ത്യയുടെ ഇന്നത്തെ ഒന്നാംനിര കീപ്പർമാരിൽ ഒരാൾ തിരുവല്ലക്കാരൻ ചാക്കോയാണ്. ഇന്ത്യൻ ടീമിലെ അംഗങ്ങളിൽ കാണികളുടെ പ്രശംസ ഏറെ പിടിച്ചുപററിയതും ചാക്കോ ആയിരുന്നു.

എതിർ ഗോൾപോസ്ററിനുമുന്നിൽ കവാത്തുമറക്കുന്ന ഇന്ത്യൻ ബൂട്ടിൻെറ 'രോഗ'ത്തിനും എളുപ്പം കത്തിത്തീരുന്ന നമ്മുടെ കളിക്കാരുടെ സ്ററാമിനയ്ക്കും ചികിത്സ നിർണ്ണയിക്കാൻ പുറപ്പെടുംമുമ്പ് നാം തയാറാക്കേണ്ടത് കുററമററ ഒരു നടത്തിപ്പ് സംവിധാനമാണ്.

വാക്കുകൾ കൊണ്ട് ഫുട്ബാൾ 'ഇന്ദ്രജാലം' കാട്ടുന്ന നമ്മുടെ ഫുട്ബാൾ അധികൃതർക്ക് നെഹ്റുകപ്പിന് ഒരാഴ്ച മുമ്പെങ്കിലും ഇന്ത്യൻ ടീമിനെ കണ്ടെത്താനായില്ല. പിടിപ്പുകേടിന് ഇതിൽപ്പരംഒരുഉദാഹരണംവേണോ?

(14 പേജിൽ നിന്നും തുടർച്ച)

പടപൊരുതേണ്ടിവന്നിരിക്കയാണ്. ഗൾഫ് യുദ്ധത്തിലെ മോസ്കോയുടെ പങ്ക്, വികസ്വരരാജ്യങ്ങളിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനങ്ങൾ ഇതിനകം അപലപിക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. സോവിയറ്റ് യൂണിയനെ ഗോർബച്ചേവ് അമേരിക്കയ്ക്ക് വിറ്റുവെന്നാണ് അവർ കുറ്റപ്പെടുത്തുന്നത്. രണ്ടു ധ്രുവങ്ങളിലായി നിന്നിരുന്ന ശക്തിഘടനയാണ് സോവിയറ്റ് യൂണിയൻെറ പിൻമാറ്റത്തിൽ തകർന്നത്. നയതന്ത്രരംഗത്തെങ്കിലും മുൻകൈയെടുക്കാൻ സോവിയറ്റ് യൂണിയനോട് പലരും നിരന്തരം അഭ്യർത്ഥിക്കുന്നുണ്ടെങ്കിലും, ആ രംഗത്ത് അർത്ഥപൂർണ്ണമായ ഒരു നീക്കവും നടത്താൻ അവർക്കു സാധിച്ചിട്ടില്ല. ഗോർബച്ചേവ് മൗനത്തിൻെറ തോടിനുള്ളിലാണിപ്പോൾ.

സൈനികവും, തന്ത്രപരവുമായ നീക്കങ്ങൾ ശ്രദ്ധാപൂർവ്വം വിലയിരുത്തുന്ന സൈനികകാര്യ വിദഗ്ദ്ധർ വിരൽ ചൂണ്ടുന്നത്, രാജ്യങ്ങളുടെ സാമ്പത്തികത്തകർച്ചയിലേക്കാണ്. മിക്കവാറും എല്ലാ വികസ്വര രാജ്യങ്ങളിലും സാമ്പത്തിക ജീവിതം തകിടം മറിഞ്ഞുകഴിഞ്ഞു. ജപ്പാനെപ്പോലും ഈ അവസ്ഥ ശല്യപ്പെടുത്തിത്തുടങ്ങിയിട്ടുണ്ട്. ഇന്ത്യയുടെ കാര്യമാണെങ്കിൽ പറയുകയും വേണ്ട. നേതൃത്വം ഉൽക്കണ്ഠയുടെ സൂചിമുനയിലാണ്. ഒന്നോ രണ്ടോ മാസം യുദ്ധം നീണ്ടുപോയാൽ, ഇന്ത്യയുടെ നില പരിതാപകരമാവും. പെട്രോൾ ശേഖരം കുറഞ്ഞു തുടങ്ങി. അത് ഗതാഗതത്തെയും ബാധിച്ചിരിക്കുന്നു. വില വാണംപോലെ കുതിച്ചിരിക്കയാണ്. ഇന്ത്യയ്ക്ക് വിദേശനയം എന്നൊന്ന് ഇല്ലാതായിക്കഴിഞ്ഞു. ആരുംതന്നെ ഇന്ത്യയെ ഗൗരവമായി ശ്രദ്ധിക്കുന്നില്ല.

ലോകാഭിപ്രായത്തെ അവഗണിച്ചുകൊണ്ട് ബുഷിന് എത്രകാലം നിൽക്കാൻ കഴിയും? അതിപ്രധാനമാണ് ഈ ചോദ്യം. എല്ലാം കലണ്ടറിലെ അക്കങ്ങൾ അനുസരിച്ച് മുന്നോട്ടു കൊണ്ടുപോവുകയാണ് പെൻറഗൺ. ഒരു സമ്മർദ്ദവും അവരിൽ ഏശാൻ പോകുന്നില്ല. അമേരിക്കയ്ക്ക് അവരുടെ ദേശീയ താല്പര്യത്തിനാണ് പ്രഥമ പരിഗണന. ഹ്രസ്വ, ദീർഘകാലാടിസ്ഥാനത്തിലുള്ള ലക്ഷ്യങ്ങൾ കൈവരിക്കാതെ യുദ്ധത്തിൽനിന്നും അമേരിക്ക പിൻമാറുന്ന പ്രശ്നമേയില്ല. ഈ യാഥാർത്ഥ്യം അംഗീകരിക്കാൻ ഇന്ത്യ ഉൾപ്പെടെ മൂന്നാംലോക രാഷ്ട്രങ്ങൾ സന്നദ്ധമാകേണ്ടിയിരിക്കുന്നു.







പി.നാരായണക്കുറുപ്പ്

# വിരുതവാക്യം

''നിഷ്കത്രികനാം ബാർബർ, ഫയൽ മുങ്ങുകയാലേ
നിഷ്പണിയനാം മന്ത്രി—ഇങ്ങനെയുള്ളോരെക്കൊ-
ണ്ടാർക്കുമേ ഫലമില്ലെന്നറിക ധൃതകാഷ്ഠാ!''
വാക്യമീ മട്ടിൽ തുടർന്നീടിനാൻ വിരുതനും

''പണ്ടൊരു ദേവലാലനുദിച്ചു മോഹം ചിറ-
കുണ്ടാകാൻ, പക്ഷം വീശി ഭാരതം ഭരിക്കുവാൻ;
മണ്ട പൊള്ളയെങ്കിലും മനുവിൻ പാരമ്പര്യ-
മുള്ള പയ്യനുമായ്ച്ചേർന്നൊരു പക്ഷമുണ്ടാക്കി
ലാക്കിനു പറന്നപ്പോളൊക്കെ യൂക്കൊടു വീഴ്കെ
മാർഗമോതി മറെറാരാൾ—'തടി തെല്ലുടയ്ക്കുവാൻ
പ്രകൃതി ചികിത്സയെയാശ്രയിക്ക നീ കുട്ടാ!'
മഹിഷാസുരനുണ്ടോ മെലിഞ്ഞു കൊച്ചാകുന്നു!
തീററ തെല്ലിളച്ചില്ല, തോററതു വൈദ്യൻ തന്നെ
വാട്ടത്തേങ്ങപോൽ വീണു പുനശ്ച ദേവീലാലൻ.

എങ്കിലും അഹല്യയിൽ തോററിട്ടും രുചിയെന്ന
സുന്ദരിയുടെ നേർക്കും കുതിക്കു മിന്ദ്രൻപോലെ—''
ഇത്രയും കേട്ടനേരം പറഞ്ഞു ധൃതകാഷ്ഠൻ
''മിത്രമേ, നീ യിന്ദ്രൻെറ പെൺകഥ പറഞ്ഞാലും''
അന്ധമൂപ്പിൽസിൻ ചിരി കണ്ടപ്പേൾ വിരുതനും
അക്കഥ ചൊല്ലീ, ഹുക്കാ ഗുംഗുഡു ശബ്ദത്തോടെ:
''ത്രേതായുഗത്തിൽ, ഭരതോർവിയിൽ, ഗംഗാതീര-
വാടത്തിൽ, ഒരു രാവിൽ കോഴിയായ് ഇന്ദ്രൻ കൂകി.
ഗംഗയെന്തുണർന്നില്ലെന്നാലോചിക്കുമാ മുനി-
പുംഗവനുടെ ദിവ്യദൃഷ്ടി കോഴിയെക്കണ്ടു!
'വൃക്ഷത്തിൽ വാവൽപോലേ നിന്നിലേ തൂങ്ങും ലിംഗ-
ലക്ഷം' എന്നല്ലോ ശാപം പൊഴിച്ചു ദേവേന്ദ്രനിൽ.
അഹല്യക്കുമുണ്ടായീ ശാപം ''നീ ഏറെക്കാലം
ആരുമേ കേറാതുള്ള മസ്ജിദ്ദായ് കിടന്നീടും
കലികാലത്തിൽ 'മണ്ഡൽ' എന്ന മാമുനിക്കൊപ്പം
കരസേവക്കാരെത്തിക്കാൽ ചവുട്ടീടും വരെ''

ശാപമിങ്ങനെ പേറിയെങ്കിലും വീണ്ടും മുനി-
വാടങ്ങൾ സന്ദർശിക്കാൻ ദേവേന്ദ്രൻ മടിച്ചില്ല.
പർണ്ണശാലകളെത്തിനോക്കുവാൻ, പല മുനി-
കന്യകകളുടെ വല്ക്കലാഞ്ചിതവരം വാങ്ങാൻ
കറങ്ങുന്ന നാളല്ലോ ചിന്തിച്ചു—''ദേവർമന-
മഹർഷിക്കെന്തിന്നാണിസ്സുന്ദരിയാകും ഭാര്യ!''

യോഗിയാം ദേവർമൻ പണ്ടൊരുനാൾ യാഗത്തിനു
പോകവേ പറയുന്നു ശിഷ്യനോടേവം ''കേൾ നീ
നീയൊരു വിശ്വസ്തനാ,ണുറച്ച ഗുരുത്വത്തിൽ
മായമില്ലാത്തോൻ; ദൂരെപ്പോകുന്നേൻ ഞാനീ രാവിൽ
എൻെറ ഭാര്യയാം രുചി ഏകയായ് വാടത്തിലു-
ണ്ടെന്നതും, ഇന്ദ്രനെപ്പോലുള്ളവരായിരം മിഴിയൂടെ
എപ്പൊഴും നോക്കുന്നതു പെൺകളെയാണെന്നതും,
മന്നവരിവിടൊക്കെക്കറങ്ങാറുണ്ടെന്നതും
പെൺകൾക്കീവകയൊക്കെയിളക്കം ചേർക്കുമെന്നും
അവർ തീനാളങ്ങളാണെന്നതും, നാളത്തിനു
തരളഹൃദയമാണെന്നതും നിനച്ചുനീ
എൻെറ ഭാര്യയെക്കാത്തുകൊള്ളുക സദാ... നല്ല-
തുണ്ടാക....ശരി.... നാളെക്കഴിഞ്ഞു കാണാം വത്സ!''

ആ രാവിൽ വിപുലാഖ്യൻ ശിഷ്യനോർത്തുപോയ്: ഗുരു-
ദാരങ്ങളെ ബ്ഭദ്രമായ് സൂക്ഷിപ്പാനെന്തേ വഴി?
തൊടിയിലണയുന്നതിന്ദ്രനോ, മുറിക്കുള്ളിൽ
മിടിച്ചിടുവതെന്ത്—രുചിതൻ ഹൃദയമോ?
എങ്ങനെ സൂക്ഷിക്കും താൻ—തീയാണ്, ഹവിസ്സാണ്,
തങ്ങളിൽച്ചേരാൻ വെമ്പിത്തൻചുററും പടരുമ്പോൾ!
യുക്തിയൊന്നു തോന്നിപ്പോയ്: വിപുലൻ മുറിക്കുള്ളി-
ലെത്തി, ശക്തിയായ് കെട്ടിപ്പിടിച്ചു മുറുക്കിക്കൊ-
ണ്ടരികത്തിരുത്തുന്നൂ രുചിയെ; സൂക്ഷിക്കേണ്ട-
'വക ഭദ്രമായ് കാക്കാൻ ഇതുതാനൊരേവഴി!

മുനിയിങ്ങനെ ഭദ്രം സൂക്ഷിച്ചു; രുചിക്കുമി-
പ്പണിനന്നെന്നേതോന്നി-ചൂടുണ്ട് കുളിരുണ്ട്.
കോഴികൂവുന്നൂ, വെളിക്കുണ്ടു ദേവേന്ദ്രൻ, മുനി
പോയില്ലാ കുളിക്കുവാൻ; വേലവേണ്ടടോ കോഴി!
''ഇളക്കമാർക്കുമുണ്ടാകാഞ്ഞതേ ബഹുചിത്രം!''
ഇളിച്ചു കഥകേൾക്കെ അന്ധനാം ധൃതകാഷ്ഠൻ.

''ഇളക്കമുണ്ടായില്ലെന്നുള്ളതു വെറും സത്യം;
ഇളിഭ്യൻ ശക്രൻ നേരംവെളുക്കെത്തിരിച്ചുപോയ്.
പില്ക്കാലം പൂവുംതേടിക്കാട്ടിൽപ്പോം വിപുലർഷി
കേൾക്കുമാറായി രണ്ടു കാട്ടാളർ പറയുന്നു
'നമുക്കു വിപുലൻെറ ഗതിയുണ്ടായീടൊല്ലേ'
നടുങ്ങീ മുനി; പിന്നെക്കുറെപ്പേർ കവലയിൽ
ഇങ്ങനെ പറയുന്നു: 'വിപുലൻ പോലാകുവാൻ
സംഗതി വന്നീടൊല്ലേ' നടുങ്ങീ മുനി വീണ്ടും.

ശുദ്ധനാമയാൾ പോയി ഗുരുവോടാരാഞ്ഞപ്പോൾ
ദീർഘദർശിയാം ഗുരു ചിരിച്ചിങ്ങനെ ചൊല്ലി:
''വെളുക്കുംവരെക്കെട്ടിപ്പിടിച്ചങ്ങിരുന്നിട്ടും
വെറുതെയിരുന്നതിൽക്കളിയാക്കുന്നോരവർ.
ആദ്യം കണ്ടതു കോൺഗ്രസ് മന്ത്രിമാർ, പിന്നെക്കണ്ടോർ
ഐക്യമുന്നണിക്കാരും; ഭരണംകിട്ടും കാലം
വേണ്ടപോൽ വിനിയോഗിച്ചർത്ഥമുണ്ടാക്കാൻ ശീല-
മുള്ളവർ'' ഏവംചൊല്ലി വിരുതൻ തുടരുന്നു....



മാധവിക്കുട്ടി

# നീർമാതളം പൂത്തകാലം

## നാല്

എന്റെ ഭർത്താവിന്റെ അമ്മയെ ഞാനും ബന്ധുക്കളും എല്ലാവരും ചെറിയോപ്പ എന്നാണ് വിളിച്ചിരുന്നത്. അവരുടെ പേര് അമ്പാഴത്തേൽ പാറുക്കുട്ടിയമ്മ എന്നായിരുന്നു. അവരെ ആദ്യം വിവാഹം ചെയ്തത് കോതരിക്കൽ തമ്പുരാൻ എന്ന് അറിയപ്പെട്ടിരുന്ന ആഢ്യൻ നമ്പൂതിരിയായിരുന്നു. അദ്ദേഹത്തിന്റെ മനയിൽ ഒരു പത്തായപ്പുരയിൽ ഭൃത്യജനങ്ങളും കുട്ടികളുമായി പാർക്കുമ്പോൾ പാറുക്കുട്ടിയമ്മയ്ക്ക് ആ യാഥാസ്ഥിതിക കുടുംബത്തോട് കലശലായ വെറുപ്പ് തോന്നിത്തുടങ്ങി. അന്തഃപുരത്തിൽ ഒതുങ്ങിക്കഴിയേണ്ടവരായിരുന്നില്ല ചെറിയോപ്പ. പതിനേഴാം വയസ്സിലും പാറുക്കുട്ടി എന്ന് വിളിക്കുവാൻ നാട്ടുകാർ ധൈര്യപ്പെട്ടില്ല. അവരുടെ പെരുമാററത്തിൽ അന്തസ്സും ഗാംഭീര്യവും അത്രകണ്ട് പ്രകടമായിരുന്നു. മലബാർ പ്രദേശത്തെ സ്ത്രീകൾ സ്വതവെ സുന്ദരികളാണ്. സുന്ദരികളിൽ സുന്ദരിയായ പാറുക്കുട്ടിയമ്മയെ ഭാര്യയായി കിട്ടിയതിൽ കോതരിക്കൽ തമ്പുരാൻ അഭിമാനിച്ചിരിക്കാം. പക്ഷേ, അവർ തന്റെ മുലകൾ മറയ്ക്കുവാൻ ജാക്കററ് ധരിക്കുന്നത് അദ്ദേഹത്തിന് രുചിച്ചില്ല. ക്രിസ്ത്യാനിസ്ത്രീകളും മുസ്ലീം സ്ത്രീകളും മാത്രമേ അന്ന് കുപ്പായം ധരിച്ചിരുന്നുള്ളു. മുലകളുടെ പ്രദർശനം വിനയപ്രകടനമായി നാടുവാഴികൾ കണക്കാക്കി. പാറുക്കുട്ടിയമ്മയുടെ രണ്ട് സഹോദരൻമാർ ഉപരിപഠനാർത്ഥം ലണ്ടനിൽ പോയിരുന്നു. അവർ അവിടെനിന്ന് സഹോദരിമാർക്കായി കഴുത്തിലും കൈത്തണ്ടയിലും ഞൊറികളുള്ള പട്ടുജാക്കററുകൾ കൊണ്ടുവന്നിരുന്നു. അവയും അവയുടെ അനുകരണങ്ങളും പാറുക്കുട്ടിയമ്മയുടെ ഒതുങ്ങിയ ശരീരഘടനയ്ക്ക് നല്ലവണ്ണം ചേരുകയും ചെയ്തു. സാധാരണ ധനിക കുടുംബങ്ങളിൽ കാണുന്ന സ്ത്രീകൾ പഴുപ്പ് കൂടിപ്പോയ മധുരഫലങ്ങൾ പോലെയാണ്. അരക്കെട്ടും മാർവ്വിടവും അടിവയറും അതീവ മാംസളങ്ങളായി കാണപ്പെടും. പാറുക്കുട്ടിയമ്മയുടെ ശരീരത്തിൽ അനാവശ്യമായ ഒരു കഴഞ്ച് മേദസ്സ് കണ്ടുപിടിക്കുവാൻ ആർക്കും സാധിക്കുമായിരുന്നില്ല. അവർ ചെറുപ്പത്തിൽ ഏതൊക്കെ വിധത്തിൽ സുന്ദരിയായിരുന്നുവെന്ന് പിന്നീട് എത്രയോ വർഷങ്ങൾക്കുശേഷം എന്നെ എണ്ണതേയ്ച്ച് കുളിപ്പിച്ച ഉണ്ണിമായമ്മയും അവരുടെ മകൾ കല്യാണിയമ്മയും വിവരിച്ചു തന്നിരുന്നു. ആ സുന്ദരി ഗുരുവായൂർ ഏകാദശിനാളിൽ ക്ഷേത്രദർശനം നടത്തുമ്പോൾ അവരിൽ കണ്ണുംനട്ടുകൊണ്ട് എത്രയോപേർ നടയ്ക്കൽ നിന്നുരുന്നുവത്രെ.



കോതരിക്കൽത്തമ്പുരാന് പാറുക്കുട്ടിയമ്മയിൽ മൂന്ന് കുട്ടികൾ ജനിച്ചു. തങ്കം, സുന്ദരി, ബാലകൃഷ്ണൻ. അച്ഛനിൽനിന്നും അമ്മയിൽനിന്നും വേണ്ടത്ര രൂപലാവണ്യം നേടിയെടുത്തവർ. യാഥാസ്ഥിതികമായ ആ അന്തരീക്ഷം തന്നെ ശ്വാസംമുട്ടിച്ചപ്പോൾ പാറുക്കുട്ടിയമ്മ മൂന്നു മക്കളേയുംകൊണ്ട് അമ്പാഴത്തേൽ വീട്ടിലേക്ക് മടങ്ങി. അച്ഛനായ മാധവമേനോൻ സസന്തോഷം ഭർത്താവിനെ പരിത്യജിച്ച പ്രിയപുത്രിയെ സ്വാഗതം ചെയ്തു.

മാധവമേനോന് തന്റെ ഭാര്യ കല്യാണിയമ്മയിൽ പതിനൊന്നു മക്കൾ ജനിച്ചിരുന്നു. ഗുരുവായൂരിൽ താമസമാക്കിയ വക്കീൽ ഗോവിന്ദമേനോൻ, ബാരിസ്ററർ കുട്ടൻ മേനോൻ, ഓബ്രിമേനോന്റെ അച്ഛനായ നാരായണമേനോൻ, കേശവദാസ് മേനോൻ, കുഞ്ഞുണ്ണിമേനോൻ, കൊച്ചുണ്ണി മേനോൻ, ചിന്നമ്മ, പാറുക്കുട്ടിയമ്മ, കമലമ്മ, ബാലാമണിയമ്മ, ശാരദാമ്മ എന്ന പതിനൊന്നുപേർ. ഇവരെല്ലാവരും മക്കളായി തനിക്ക് ഉണ്ടെങ്കിലും കാര്യപ്രാപ്തിയും പൗരുഷവും പാറുക്കുട്ടിക്ക് മാത്രമേയുള്ളുവെന്ന് മാധവമേനോൻ ചങ്ങാതികളോട് പറയാറുണ്ടായിരുന്നു. ധനികന്റെ മക്കൾക്ക് കാണാവുന്ന സകല ദൗർബല്യങ്ങളും മററുള്ളവർക്ക് സുലഭമായി കിടച്ചിരുന്നു. സ്വത്തിനെപ്പററിയും വ്യവഹാരത്തെപ്പററിയും മററും തന്റെ പ്രിയപുത്രിയുമായി ചർച്ച ചെയ്യുവാൻ മാധവമേനോൻ താല്പര്യം പ്രകടിപ്പിച്ചു.

ആ കാലത്ത് പാറുക്കുട്ടിയമ്മയ്ക്ക് വയസ്സ് ഇരുപത്തെട്ടായിരുന്നു. കാതിൽ കല്ലുവച്ച തോടയും കസവുചുട്ടിയുള്ള ചേന്നമംഗലം മുണ്ടും മററും ധരിച്ച് ക്ഷേത്രദർശനത്തിന് പോയ ആ വിവാഹമോചിതയെ കണ്ട നിമിഷത്തിൽ ശ്രീ.സുബ്രഹ്മണ്യയ്യർ അവരിൽ ആകൃഷ്ടനായി. അദ്ദേഹം ഇംഗ്ളീഷിലും ഹിന്ദിയിലും സംസ്കൃതത്തിലും പണ്ഡിതനായിരുന്നു. ബറോഡയിലും 'കാശി വിദ്യാപീഠ'ലും പഠിപ്പിച്ച് പിന്നീട് ഉദ്യോഗത്തിൽ നിന്ന് വിരമിച്ച് നാട്ടിൽവന്ന് കുന്നംകുളത്ത് ഒരു റസിഡെൻഷ്യൽ സ്കൂൾ തുടങ്ങി. അത് നടത്തുന്ന സമയത്താണ് അദ്ദേഹം ആദ്യമായി പാറുക്കുട്ടിയമ്മയെ കാണുന്നത്. അദ്ദേഹത്തിന് ഒരു ഭാര്യയും രണ്ട് പെൺമക്കളും ഉണ്ടായിരുന്നു. എന്നിട്ടും നിയന്ത്രണമില്ലാത്ത രാഗത്താൽ അദ്ദേഹം കുഴങ്ങി. പാറുക്കുട്ടിയമ്മയ്ക്ക് അവരുടെ ഒരു സഹോദരന്റെ കൈവശം അദ്ദേഹം ഒരു പ്രേമലേഖനം കൊടുത്തയച്ചു. അതിലെ വിവാഹാഭ്യർത്ഥന അവർ നിരസിച്ചില്ല. അവർക്ക് തമ്മിൽ മുപ്പതു വയസ്സിന്റെ പ്രായവ്യത്യാസമുണ്ടായിരുന്നു. അയ്യർ കറുത്ത് തടിച്ച് ആറടി ഉയരവും കഷണ്ടിത്തലയും ചുവന്ന കണ്ണുകളുമുള്ള ഒരാളായിരുന്നു. നാട്ടുകാർ അദ്ദേഹത്തെ ഹെഡ്മാസ്ററർ എന്നാണ് വിളിച്ചിരുന്നത്. അദ്ദേഹത്തിന്റെ ജന്മസ്ഥലം പാലക്കാട്ടെ ചിററൂരായിരുന്നു. നിസ്സങ്കോചം രണ്ടാം വിവാഹം നടത്തി അദ്ദേഹം അമ്പാഴത്തേൽ വീടിന്റെ സമീപം മഠം എന്ന ഒരു വീട് ഉണ്ടാക്കിച്ച് അതിൽ ഭാര്യയോടൊപ്പം താമസമാക്കി. ദാസേട്ടൻ ജനിച്ചപ്പോൾ അദ്ദേഹം ആഹ്ളാദഭരിതനായി. തനിക്ക് ഒരു മകൻ ഉണ്ടായിക്കാണുവാൻ എത്രയോ വർഷങ്ങളായി കാത്തിരിക്കുകയായിരുന്നു അദ്ദേഹം. മകന് മാസംതോറും മദ്രാസ്സിൽനിന്ന് നൂറു രൂപയ്ക്ക് കളിപ്പാട്ടങ്ങളും നൂറുരൂപയ്ക്ക് പുസ്തകങ്ങളും അദ്ദേഹം തപാലിൽ വരുത്തിച്ചിരുന്നു. തന്റെ ഭാര്യയെ പുസ്തകങ്ങൾ വായിച്ചുകേൾപ്പിക്കുക, മകനെ മടിയിൽ ഇരുത്തി പഠിപ്പിക്കുക, ഭാര്യയുമായി ശീട്ടുകളിക്കുക മുതലായവ അദ്ദേഹത്തിന്റെ പ്രിയപ്പെട്ട ദൈനംദിന പരിപാടികളായിരുന്നു.

കുഞ്ഞ് ജനിച്ചപ്പോൾ അതിനെ കാണുവാനായി സുബ്രഹ്മണ്യയ്യർക്ക് ആദ്യഭാര്യയിൽ ജനിച്ച രണ്ട് പുത്രികളിൽ മൂത്തവൾ അമ്പാഴത്തേൽ മഠത്തിലേക്ക് വന്നു. അവർ സമ്മാനിച്ച പവൻനാണ്യം ചെറിയോപ്പ സ്വീകരിച്ചില്ല. അവരെ കാണിച്ചുകൊടുക്കുവാൻ കുട്ടിയെ പുറത്തേക്ക് കൊണ്ടുവന്നതുമില്ല. ഒടുവിൽ കരഞ്ഞുകൊണ്ടും ശാപവചനങ്ങൾ ഉതിർത്തും ആ ബ്രാഹ്മണസ്ത്രീ മടങ്ങിപ്പോയി. ബ്രാഹ്മണശാപം വിനകൾ വരുത്തിവയ്ക്കുമെന്ന് ബന്ധുക്കളും ഭൃത്യജനങ്ങളും പിറുപിറുത്തു.

പാറുക്കുട്ടിയമ്മയുടെ കൂടെയുള്ള തന്റെ ജീവിതം ഒരു രണ്ടാം ജന്മമാണെന്ന് ഹെഡ്മാസ്ററർക്ക് തോന്നിയിരിക്കണം. ഒരു ചെറിയ കുട്ടിയുടെ അച്ഛനായി ജീവിക്കു





മ്പോൾ താൻ വീണ്ടും യുവാവായി രൂപാന്തരപ്പെട്ടുവെന്നും.

ആ വർഷത്തിൽത്തന്നെ പാറുക്കുട്ടിയമ്മയുടെ രണ്ട് പെൺമക്കളും മരിച്ചുപോയി. മൂത്തവളായ തങ്കം കുളിച്ച് അമ്പലത്തിൽപ്പോയി തൊഴുതു. മടങ്ങിയത് തന്റെ തലവേദനയെപ്പററി ആവലാതിപ്പെട്ടുകൊണ്ടാണ്. മൂന്നു ദിവസത്തെ തലവേദന മരണത്തിൽ അവസാനിച്ചു. മൂന്ന് മാസത്തിനുള്ളിൽ സുന്ദരി ടൈഫോയ്ഡ് ബാധിച്ച് മൃതിയടഞ്ഞു. പാറുക്കുട്ടിയമ്മയുടെ ചുരുണ്ട മുടി പെട്ടെന്ന് വെളുത്തു. പെട്ടെന്ന് വാർദ്ധക്യം അവരെ ആക്രമിച്ചു. അതോടൊപ്പം മൗഢ്യവും. എങ്കിലും തന്റെ ഭർത്താവിനെ വ്യസനിപ്പിക്കാതിരിക്കുവാൻ അവർ പരിശ്രമിച്ചു. ചെറിയ മകന്റെ സാമീപ്യത്തിൽ സമാധാനം കണ്ടെത്തി. മകനെ പഠിപ്പിക്കുവാനായി ആ ദമ്പതിമാർ പൊന്നാനിയിൽ താമസമാക്കി.

അന്യോന്യം നോക്കിക്കൊണ്ട് ഇരിക്കുമ്പോഴും കിടക്കുമ്പോഴും കനത്ത അപരാധബോധം അവരെ പീഡിപ്പിച്ചു. പക്ഷേ, അതിനെപ്പററി സംസാരിക്കുവാനോ അല്പനേരത്തിന് കണ്ണുനീർ പൊഴിക്കാനോ, ഒരു പ്രത്യേകതരത്തിലുള്ള ദുരഭിമാനം അവരെ അനുവദിച്ചില്ല. ഒരേ തടവറയിൽ ജീവപര്യന്തം താമസിക്കേണ്ടിവരുന്ന രണ്ട് കുററവാളികളെപ്പോലെയായിരുന്നു അവർ. പരസ്പരം ഒരൊററ വാക്ക് കൈമാറാതെ കഴിയുമ്പോഴും ചിന്തകൾ മനസ്സിലാക്കുന്ന രണ്ടുപേർ. അച്ഛനാവാൻ പ്രായമുള്ള ഒരാളെ വിവാഹം ചെയ്തത് അദ്ദേഹത്തിന്റെ ധനശേഷി ഓർത്തിട്ടാണെന്ന് നാട്ടുകാർ പറയുന്നത് പാറുക്കുട്ടിയമ്മ കേൾക്കാതിരുന്നില്ല. അവരുടെ ആരോപണം നിഷേധിക്കുവാൻ അവർ തുനിഞ്ഞില്ല. ധനത്തിൽ മാത്രമേ ഒരു സ്ത്രീക്ക്—പ്രത്യേകിച്ചും കുട്ടികളുള്ള ഒരു സ്ത്രീക്ക് സുരക്ഷിതത്വം സമ്പാദിക്കുവാൻ സാധിക്കുകയുള്ളുവെന്ന് അവർക്ക് അന്നേ അറിയാമായിരുന്നു.

പണ്ഡിതനും സൗന്ദര്യാരാധകനുമായ സുബ്രഹ്മണ്യയ്യർക്ക് വൈകിയെങ്കിൽക്കൂടി ഒരു സുന്ദരിയെ സ്വന്തമാക്കാതിരിക്കുവാൻ എങ്ങനെ കഴിയും? ഒരു സുന്ദരിയോടൊപ്പം ഉറങ്ങുവാൻ കിടക്കുന്നതും അവളോടൊപ്പം പ്രഭാതത്തിൽ ഉണരുന്നതും സ്വർഗ്ഗമാണെന്ന് വൈകിയിട്ടെങ്കിലും അദ്ദേഹം മനസ്സിലാക്കി.

മകന് പതിനഞ്ചു വയസ്സ് പ്രായമായിട്ടും അവനെ തന്റെ ദേഹത്തിൽ കിടത്തി ഈസിച്ചെയറിൽ വിശ്രമിക്കുക അദ്ദേഹത്തിന്റെ പതിവായിരുന്നു. ഒരു സന്ധ്യയ്ക്ക് അദ്ദേഹം നെഞ്ചുവേദനയെപ്പററി പറഞ്ഞു. ഉടനെ മരിക്കുകയും ചെയ്തു. മരിക്കുന്നതിനു ഒരാഴ്ച മുമ്പ് അദ്ദേഹത്തിന്റെ കാൽവിരലിൽ ഒരു മുള്ള് തറച്ചുകയറിയെന്ന് ദാസേട്ടൻ പറഞ്ഞു. പ്രമേഹരോഗിയായിരുന്നു ദാസേട്ടന്റെ അച്ഛൻ.

അച്ഛൻ മരിച്ചുകഴിഞ്ഞപ്പോൾ തങ്ങൾ അനാഥരായെന്ന് ദാസേട്ടനും അമ്മയ്ക്കും തോന്നി. മദ്രാസ്സിലേക്ക് അയച്ച് മകനെ പഠിപ്പിക്കണമെന്ന് സുബ്രഹ്മണ്യയ്യർ പറയാറുണ്ടായിരുന്നു. ആ ആഗ്രഹം അനുസരിച്ച് ദാസേട്ടനെ ലൊയോള കോളേജിൽ അയച്ച് പഠിപ്പിച്ചു അദ്ദേഹത്തിന്റെ അമ്മ.

എത്രയോ വർഷങ്ങൾക്കുശേഷം ഞങ്ങൾ ബോംബെയിൽ താമസിക്കുമ്പോൾ ദാസേട്ടന്റെ അച്ഛന് ആദ്യഭാര്യയിൽ ജനിച്ച മകളെയും അവരുടെ മകൾ ശാരദയെയും ഞങ്ങൾ പരിചയപ്പെട്ടു. വിധവയായ ഒരു പാട്ടിയുടെ വസ്ത്രങ്ങളാണ് അവർ ധരിച്ചിരുന്നത്. തലയിൽ മുടി തീരെ ഉണ്ടായിരുന്നുമില്ല. 'മുലുന്ദി'ൽ സ്ഥിതി ചെയ്തിരുന്ന അവരുടെ വീട്ടിൽച്ചെന്ന് ഞാൻ അവരുടെ കാല്ക്കൽ നമസ്കരിച്ചു. എന്നെയും ദാസേട്ടനെയും രണ്ടുവശത്തും ഇരുത്തി അവർ ഞങ്ങളോടൊത്ത് ഭക്ഷണം കഴിച്ചു. നിറയെ മക്കൾ ഉണ്ടാവട്ടെ എന്നുപറഞ്ഞ് അവർ എന്നെ അനുഗ്രഹിക്കുകയും ചെയ്തു. അവർ എന്നെ ആശ്ലേഷിച്ചുകൊണ്ട് കുറച്ചുനേരം കണ്ണുനീർ വീഴ്ത്തി. തങ്ങളുടെ കുടുംബത്തിൽ മൂന്ന് തലമുറകൾക്ക് ശേഷം ആദ്യമായി ജനിച്ച ആൺപ്രജ ദാസേട്ടനാണെന്ന് അവർ തമിഴു ചുവ കലർന്ന മലയാളത്തിൽ പറഞ്ഞു. അവർക്ക് ദാസേട്ടന്റെ മുഖച്ഛായ ഉണ്ടായിരുന്നു.

ദാസേട്ടന്റെ മൂത്ത സഹോദരിയെ ചെന്ന് കണ്ടതിനെപ്പററി പറഞ്ഞപ്പോൾ എന്റെ അമ്മമ്മ സന്തോഷം പ്രകടിപ്പിച്ചു.

ദാസേട്ടന്റെ അമ്മ ആ സന്ദർശനത്തെപ്പററി യാതൊന്നും പറഞ്ഞില്ല. അവർ ആകാശത്തിൽ ഉയരത്തിൽ പറക്കുന്ന പരുന്തുകളെ നോക്കുകയായിരുന്നു.

(തുടരും)





പി.എം. ബിനുകുമാർ

# എന്റെ യൂണിവേഴ്സിറ്റി കോളേജ്

## സുഗതകുമാരി

അത് ഒരു പഴയ ജന്മമായിരുന്നുവെന്നു തോന്നുന്നു. 52 മുതൽ 56 വരെ ഞാൻ യൂണിവേഴ്സിററി കോളേജിൽ ഉണ്ടായിരുന്നു. ഫിലോസഫി ഓണേഴ്സ്. ആദ്യം കവിതകൾ പ്രസിദ്ധീകരിച്ചത് അക്കാലത്താണ്. യൂണിവേഴ്സിററി കോളേജ് മാഗസിനിലേക്ക് എസ്.കെ എന്ന നാമാക്ഷരങ്ങൾ മാത്രം വച്ച് ഇംഗ്ളീഷിലും മലയാളത്തിലും ഓരോ കവിത എഴുതിക്കൊടുത്തു. അദ്ഭുതം! രണ്ടിനും 10 രൂപവീതമുള്ള ഓരോ സമ്മാനം കിട്ടി! അവർ ഒളിഞ്ഞുനിന്ന ആളിനെ കണ്ടുപിടിച്ച് സമ്മാനം തന്നു. അന്നത്തെ പരുങ്ങലും സന്തോഷവും അഭിമാനവുമെല്ലാം ഇന്നും ഓർക്കുന്നു. നോട്ടുബുക്കുകൾ നിറയെ കവിതകളായിരുന്നു അന്ന്. പെൺകുട്ടികളുടെ മാത്രം ലോകമായ ആ പഴയ വെയിററിംഗ് ഷെഡ്ഡിൽ കൂട്ടുകാരികളുമൊത്തിരുന്ന് കവിത ചൊല്ലുന്നത് ഞാൻ ഓർമ്മിക്കുന്നു—യൂണിവേഴ്സിററി കോളേജിൽ വിദ്യാർത്ഥിനിയായിരുന്ന കാലത്തെക്കുറിച്ച് സുഗതകുമാരി പറയുന്നു.

തീവ്രമായ രാഷ്ട്രീയത്തിന്റെ അന്തരീക്ഷമായിരുന്നു അന്ന് കോളേജിനുള്ളിലും. ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചിട്ടില്ലായെന്ന് വീറോടെ വാദിക്കുന്ന ഇടതുപക്ഷ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ തുടക്കമായിരുന്നു അക്കാലം. ഞങ്ങൾ സ്വാതന്ത്ര്യദിനമാഘോഷിച്ചതും, അതിനു നേരിടേണ്ടി വന്ന ശക്തമായ എതിർപ്പും പരിഹാസവും ഞാനോർമ്മിക്കുന്നു. ഒരു സ്വാതന്ത്ര്യദിനത്തിൽ ഞങ്ങൾ കുറെപ്പേർ ചേർന്ന് പതാകയുയർത്തൽ ചടങ്ങ് നടത്തുകയായിരുന്നു. അപ്പുറത്തുള്ള മതിലിൽ എതിർകക്ഷിക്കാർ വന്നിരുന്ന് ബഹളം വയ്ക്കുന്നുണ്ട്. പതാക പകുതി പൊങ്ങി. കുരുക്കിൽപ്പെട്ട് പെട്ടെന്നു നിന്നു പോയി. ഭയങ്കര കൂവലും ബഹളവും. പിന്നീട് വിനോബാപ്രസ്ഥാനത്തിൽ ചേർന്ന ദാമോദരൻനായർ എന്നൊരു സീനിയർ വിദ്യാർത്ഥി ഓടിയെത്തി ആടുന്ന കമുകിൻതൂണിൽക്കയറി കുരുക്കഴിച്ച് പതാക മുകളിൽ കയററിയപ്പോഴുണ്ടായ ഞങ്ങളുടെ ആശ്വാസം! വഴക്കും പണിമുടക്കും അടികലശലുംവരെ ഉണ്ടായിട്ടുണ്ടെങ്കിലും അന്നത്തെ പാർട്ടിപ്രവർത്തനം മാന്യമായിരുന്നു. രാഷ്ട്രീയത്തിൽ താല്പര്യമുള്ളവരിൽ ഏറെപ്പേരും മുതിർന്ന വിദ്യാർത്ഥികളായിരുന്നു. തത്ത്വശാസ്ത്രത്തിന്റെ പേരിലുള്ള എതിർപ്പുകൾ അല്ലാതെ വ്യക്തിപരമായ നിന്ദ അന്ന് കുറവായിരുന്നു. സൈക്കിൾ ചെയിൻ പ്രയോഗവും കത്തിക്കുത്തും അന്നില്ല. ഞങ്ങൾ കുറെപ്പേർ ചേർന്ന് രാഷ്ട്രീയാതീതമായ എൻ.എസ്.യു (National Students Union) എന്നൊരു സംഘടന അന്നുണ്ടാക്കി. കോളേജ് തിരഞ്ഞെടുപ്പിൽ ചില സീററുകളിൽ വിജയം നേടാൻ ഞങ്ങൾക്ക് അന്നു കഴിഞ്ഞുവെങ്കിലും പിന്നീട് കാലത്തിന്റെ കുത്തിയൊഴുക്കിൽ അതെല്ലാം വിസ്മൃതമായി.



സുഗതകുമാരി

**തിരുവനന്തപുരത്തെ യൂണിവേഴ്സിററി കോളേജ്, അവിടെ വിദ്യാഭ്യാസ കാലം ചെലവിട്ടവർക്ക് ഇന്നും എന്നും അറിവിന്റെ അമ്മ തന്നെയാണ്. സുഗതകുമാരിയും അബു എബ്രഹാമും എൻ. കൃഷ്ണൻനായരും അവരുടെ ''യൂണിവേഴ്സിററി ജീവിത''ത്തിലേക്ക് തിരിഞ്ഞുനോക്കുകയാണിവിടെ.**

അന്നത്തെ വിദ്യാഭ്യാസ നിലവാരം ഇന്നത്തെക്കാൾ എത്രയോ മെച്ചമായിരുന്നുവെന്നു തോന്നുന്നു. ഇന്നുള്ളത്ര മത്സരബുദ്ധിയോ, ട്യൂഷനോ, എൻട്രൻസ് എഴുതാനുള്ള പരിഭ്രാന്തിയോ അന്നുണ്ടായിരുന്നില്ല. മദ്യത്തെയും മയക്കുമരുന്നിനെയുംപററി ചിന്തിക്കാൻപോലും കഴിഞ്ഞിരുന്നില്ല. മദ്യപാനം ഏററവും ഹീനമായ ഒരു കൃത്യമായി കരുതിപ്പോന്നു. ഇന്നത്തെപ്പോലെ കൂട്ടമായി പോയി മദ്യപിക്കുകയും എന്തു വിശേഷമുണ്ടായാലും പോയീ ആഘോഷിക്കുകയും ചെയ്യുന്ന പ്രവണത അന്ന് ഇല്ലായിരുന്നു.

പെൺകുട്ടികളുടെ വേഷവും പെരുമാററവും ഇന്നുള്ളവർ പഴഞ്ചൻ എന്നു വിളിക്കുന്ന രീതിയിലായിരുന്നു. അതിന്റെ മാന്യത ഒന്നു വേറെതന്നെ. ഡിബേറ്റിംഗ് സൊസൈററി, സോഷ്യൽ സർവീസ് ലീഗ്, ആർട്സ് ക്ളബ്ബ് എന്നിവയെല്ലാം ചൈതന്യത്തോടെ പ്രവർത്തിച്ചുപോന്നു. ഞങ്ങൾ, ഫിലോസഫിക്കാർക്ക് ഇംഗ്ളീഷ് ഒഴിച്ചുള്ള ക്ളാസ്സുകൾ റോഡിന്റെ മറുവശത്തുള്ള കെട്ടിടത്തിലായിരുന്നു; ആദ്യത്തെ രണ്ടുവർഷങ്ങളിൽ. അതുകൊണ്ട് മലയാളം പഠിക്കുന്ന കുട്ടികളുമായി കൂടുതൽ അടുപ്പമുണ്ടായി. അന്നുതന്നെ പേരെടുത്തു കഴിഞ്ഞിരുന്ന ചെറുപ്പക്കാരായ എഴുത്തുകാരുടെ



സുഗതകുമാരി യൂണിവേഴ്സിററി കോളജ് വിദ്യാർത്ഥിനിയായിരുന്നപ്പോൾ (രണ്ടാം നിരയിൽ വലത്ത് രണ്ടാമത്)

ഒരു നിരതന്നെ യൂണിവേഴ്സിറ്റി കോളേജിൽ ഉണ്ടായിരുന്നു. ഒ.എൻ.വി. കുറുപ്പ്, തിരുനല്ലൂർ കരുണാകരൻ, ഒ.എം. അനുജൻ, പുതുശ്ശേരി രാമചന്ദ്രൻ, ചെമ്മനം ചാക്കോ, ജി. വിവേകാനന്ദൻ, നളിനകുമാരി. പോരേ! ഞങ്ങൾ, ഫിലോസഫിക്കാർ ദ തിങ്കർ എന്ന പേരിൽ ഒരു മികച്ച കൈയെഴുത്തു മാസിക നടത്തിപ്പോന്നു. സോഷ്യൽ സർവീസ് ലീഗിൻെറ അംഗങ്ങൾ എന്ന നിലയിൽ വെള്ളപ്പൊക്കം നിമിത്തം വീടു നഷ്ടപ്പെട്ടവർക്ക് വസ്ത്രങ്ങളും അരിയും ശേഖരിക്കാനും ചേർത്തല പ്രദേശങ്ങളിലെ ക്ഷാമകാലത്ത് പണവും അരിയും ശേഖരിച്ചയയ്ക്കാനുമൊക്കെ ഓടിനടന്നിരുന്നത് ഓർക്കുന്നു. ജനറൽ ആശുപത്രിയിൽ സ്ഥിരമായിച്ചെന്ന് രോഗികളുടെ ആവശ്യങ്ങൾ അന്വേഷിക്കുകയും എഴുത്തുകൾ എഴുതിക്കൊടുക്കുകയും ചെയ്യാൻ ഞങ്ങൾക്ക് അന്ന് ഉത്സാഹമായിരുന്നു.

ഇതിനിടയ്ക്ക് കലാപ്രവർത്തനങ്ങളുമുണ്ട്!



സുഗതകുമാരിയും, (ഇടത്തുനിന്ന് രണ്ടാമത്) സാറാ തോമസും യൂണിവേഴ്സിറ്റി കോളേജിൽ വിദ്യാർത്ഥികളായിരുന്നപ്പോൾ

ഇന്നും ഓരത്തു ചിരിക്കുന്ന ഒരു സംഭവം പറയാം. ആർട്സ് ക്ലബ് വാർഷികം ടൗൺ ഹാളിൽ പൊടിപൊടിക്കുന്നു. ഒത്ത പൊക്കവും യോഗ്യതയുമുള്ള കൂട്ടുകാരി കിററി ദുഷ്യന്തൻെറ റോളിൽ ദൂരെ നോക്കിനില്ക്കുന്നു. ഞാൻ സാക്ഷാൽ ശകുന്തളയുടെ വേഷത്തിൽ തോഴിയുടെ തോളിൽ കൈവച്ച് കാലിൽനിന്ന് മുള്ളെടുക്കുന്നതുപോലെ തിരിഞ്ഞു നോക്കുന്നു. ഗുപ്തൻനായർ സാറാണ് "കൊണ്ടൽ വേണി ഒരു രണ്ടുനാലടി നടന്നതില്ല"... എന്ന ശ്ളോകം പശ്ചാത്തലത്തിൽ ചൊല്ലുന്നത്. സാർ വളരെ മധുരമനോഹരമായി ശ്ളോകം ആവർത്തിച്ച് നീട്ടിച്ചൊല്ലുന്നു. സദസ്സ് നിശ്ശബ്ദം. കുറച്ചുനേരമായപ്പോൾ എനിക്ക് ബാലൻസ് കിട്ടുന്നില്ല. ഒററക്കാലിൽ നില്ക്കയല്ലേ! പതുക്കെ കാല് ഒന്ന് നിലത്തുന്നിപ്പോയി! ഒരു ഉഗ്രൻ കൂവലിൽ കർട്ടൻ വീണു! പിന്നെ രണ്ടുദിവസം കോളേജിൽ പോകാതെ ഞാൻ ഒളിച്ചുനടന്നു.

വിശിഷ്ടരായ അദ്ധ്യാപകരുടെ കാലമായിരുന്നു അത്. പ്രൊഫ. എൻ. കൃഷ്ണപിള്ള, എസ്. ഗുപ്തൻനായർ, ഡോ. ഭാസ്കരൻ നായർ, ഡോ. എ.എസ്. നാരായണപിള്ള, പ്രൊഫ. ശേഷാദ്രി, പ്രൊഫ. ജി. കുമാരപിള്ള മുതലായവർ കെടാവിളക്കുകളായി തെളിഞ്ഞുനിന്ന കാലം. ഇവരുടെയൊക്കെ അടുത്തുചെല്ലാൻപോലും പേടിയാണ് അന്ന്. അത്രയ്ക്ക് ബഹുമാനവും ഭക്തിയുമാണ്. വരാന്തയിൽ തൂണിൻെറ മറവിൽനിന്ന് കൃഷ്ണപിള്ളസാറിൻെറയും ഗുപ്തൻനായർ സാറിൻെറയും ക്ളാസ്സുകൾ കൊതിയോടെ കേട്ടുനില്ക്കും.

ഇന്ന് അദ്ധ്യാപക വിദ്യാർത്ഥിബന്ധം തികച്ചും ദുർബലമായിരിക്കുന്നു. സ്വാതന്ത്ര്യം ദുഃസ്വാതന്ത്ര്യമായിരിക്കുന്നു. അദ്ധ്യാപകരെപ്പററി കളിയാക്കിയോ നിന്ദിച്ചോ മാത്രം സംസാരിക്കുക പതിവായിരിക്കുന്നു. അന്ന് നാട്ടിൽ ഇത്രയും പണമില്ലല്ലോ. അതുകൊണ്ട് അഹങ്കാരവും ദുശ്ശീലവും കുറവായിരുന്നു. ഇന്നത്തെപ്പോലെ ഇത്രയധികം സിനിമ കാണാനോ ഇത്രയധികം ഹോട്ടലിൽ കയറുവാനോ അർദ്ധരാത്രിപോലും കൂട്ടംകൂടി നടക്കാനോ മദ്യപിച്ച് ഉല്ലസിക്കാനോ അന്ന് കുട്ടികൾക്ക് സാധിക്കില്ലായിരുന്നു. വീട്ടുകാരെയും അദ്ധ്യാപകരെയും സമൂഹത്തെയും കുട്ടികൾ ഭയന്നിരുന്നു. ഇന്ന് കെട്ടുകൾ അയഞ്ഞിരിക്കുന്നു. ധൈര്യം വർദ്ധിച്ചിരിക്കുന്നു. ധൈര്യം ധിക്കാരമായി മാറിക്കഴിഞ്ഞിരിക്കുന്നു. അന്ന് സശ്രദ്ധം സൂക്ഷിക്കപ്പെട്ടിരുന്ന യൂണിവേഴ്സിററി കോളേജ് കെട്ടിടവും ക്ളാസ്സുമുറികളും കോളേജുവളപ്പും ഇന്ന് കിടക്കുന്ന നിലനോക്കൂ. കാടുപിടിച്ച, ചപ്പുചവറുകൾ നിറഞ്ഞ കോളേജുവളപ്പും അലങ്കോലപ്പെട്ട ചുവരുകളും ചില ചുവരുകളിലെ ആഭാസചിത്രങ്ങളും വാകൃങ്ങളും, പലയിടത്തും പൊട്ടിപ്പൊളിഞ്ഞ ഫർണിച്ചറും, പൊടിയും കടലാസുതുണ്ടുകളും നിറഞ്ഞ ക്ളാസ്സുമുറികളും കാണുമ്പോൾ ആ അന്തരം ഞങ്ങൾ അറിയുന്നു, എന്താണു നഷ്ടപ്പെട്ടതെന്നു മനസ്സിലാക്കുന്നു. മാററം ഉപരിതലത്തിൽ മാത്രമല്ല, ആഴത്തിൽത്തന്നെയാണ് എന്ന് വ്യസനത്തോടെ അറിയുന്നു.

ഗുരു നിത്യചൈതന്യയതി എൻെറ സീനിയർ വിദ്യാർത്ഥിയായിരുന്നു. അന്നേ കാവിയുടുത്ത സന്ന്യാസിയാണ് അദ്ദേഹം. "അവളെ ഒന്ന് ശ്രദ്ധിച്ചുകൊള്ളണം" എന്ന് എൻെറ അച്ചൻ അദ്ദേഹത്തോട് പറഞ്ഞിരുന്നതിനാൽ ഇടയ്ക്കിടെ അദ്ദേഹം വന്ന് ഞാൻ മര്യാദയ്ക്ക് ഇരിക്കുന്നോ എന്ന് അന്വേഷിക്കും. കൂട്ടുകാർക്ക് അത് ബഹുരസമാണ്. അതുകൊണ്ട് ദൂരെ ആ കാവിനിറം കാണുമ്പോൾത്തന്നെ ഞാൻ ചിലപ്പോൾ ഒളിച്ചുകളയുമായിരുന്നു. ആരെയൊക്കെയുണ്ട് ഓർക്കാൻ. 'സുശീലാഗോപാലൻ, നബീസാഉമ്മാൾ തുടങ്ങിയ ഇന്നത്തെ രാഷ്ട്രീയ നേതാക്കൾ. ഇന്നത്തെ ഗീതാപ്രഭാഷകയായ പ്രൊഫ. സുലോചനാനായർ അന്ന് എന്നും കവിതയിൽ മുഴുകി നടക്കുന്ന ഒരു സ്വപ്നജീവിയായിരുന്നു. എഴുത്തുകാരിയായ സാറാതോമസ് അന്നും ഇന്നും എൻെറ പ്രിയപ്പെട്ട കൂട്ടുകാരിയാണ്. ഞങ്ങളൊന്നിച്ച് ഏറെ വായിക്കുകയും അതിലധികം സ്വപ്നം കാണുകയും ചെയ്തിരുന്നവരാണ്.

പ്രിയപ്പെട്ട ഒട്ടേറെ മുഖങ്ങൾ മനസ്സിൽ തെളിഞ്ഞുവരുന്നു. എല്ലാവരും മാറിപ്പോയി, എല്ലാം മാറിപ്പോയി. കോളേജ് മുററത്ത് ഗംഭീരഭാവത്തിൽ തണൽ വിരിച്ചുനില്ക്കുന്ന ആ പഴയ മാവിനുപോലും വാർദ്ധക്യം ബാധിച്ചതുപോലെ. എങ്കിലും ഇപ്പോഴും ഏറെ പ്രിയപ്പെട്ട ആ ചൈതന്യകേന്ദ്രത്തിലേക്ക് ഉററുനോക്കുമ്പോൾ എൻെറ മനസ്സ് കൃതജ്ഞതകൊണ്ടു നിറയുന്നു.

## അബു എബ്രഹാം

വരകളുടെ ലോകത്തുനിന്നും അബു അല്പസമയം ഓർമ്മകളുടെ തീരത്തേക്ക് മടങ്ങുന്നു. യൂണിവേഴ്സിററി കോളേജിൽ 1939 മുതൽ 1941 വരെയുള്ള ഇൻററർമീഡിയററ് കാലവും 43 മുതൽ 45 വരെയുള്ള ബി.എസ്സി വിദ്യാഭ്യാസകാലവും ഓർമ്മയിൽനിന്ന് ചികഞ്ഞെടുത്ത് പ്രസിദ്ധ കാർട്ടൂണിസ്ററ് അബു എബ്രഹാം തുടർന്നു.

വളരെക്കുറച്ച് കെട്ടിടങ്ങളോടും വളരെ വിസ്താരമുള്ള കളിസ്ഥലങ്ങളോടുംകൂടിയ ഒരു മനോഹരമായ കലാലയമായിരുന്നു അന്ന് യൂണിവേഴ്സിററി കോളേജ്. മാക്സ്, ഫിസിക്സ്, കെമിസ്ട്രി, ഫ്രഞ്ച് തുടങ്ങിയ വിഷയങ്ങളായിരുന്നു ഞങ്ങൾക്ക് ഇൻററർമീഡിയററിന് പഠിക്കാനുണ്ടായിരുന്നത്. ഒരു ക്ളാസ്സിൽ ഏകദേശം നൂററിപ്പത്ത് കുട്ടികളുണ്ടാവും. അദ്ധ്യാപകരും വിദ്യാർത്ഥികളും തമ്മിൽ ഇന്നത്തെപ്പോലെ അത്ര അടുപ്പമൊന്നും അന്നില്ലായിരുന്നു. അവർ വന്ന് ലക്ചർ





യൂണിവേഴ്സിററി കോളേജിലെ ടെന്നീസ് ടീം. നിൽക്കുന്നവരിൽ വലത്തേ അററത്ത് (ആറാമത്) അബു എബ്രഹാം.

ചെയ്യും. അതിൽക്കവിഞ്ഞ് ഞങ്ങൾക്ക് അവരുമായി മാനസികമായ അടുപ്പം ഇല്ല.

അന്ന് കോളേജിൽ നിരവധി പ്രഗല്ഭരായ അദ്ധ്യാപകരുണ്ടായിരുന്നു. സ്ററാററിസ്ററിക്സിന് ഡോ. യു. ശിവരാമൻനായർ, ഇംഗ്ളീഷിന് ടി. തോമസ്, ബോട്ടണിക്ക് ഡോ. കോശി തുടങ്ങിയവർ അവരിൽ ചിലരാണ്.

ഇന്ന് കുട്ടികൾ അനുഭവിക്കുന്ന സുഖം കാണുമ്പോൾ എനിക്ക് അസൂയ തോന്നുന്നു. ജീവിതനിലവാരം വളരെ ഉയർന്നു. ടി.വി, വീഡിയോ ഇവയെല്ലാം ഇന്ന് ധാരാളം. ഞങ്ങൾക്കന്ന് ധരിക്കാൻ ചെരിപ്പുകൂടി ലഭ്യമായിരുന്നില്ല. ടാറിട്ട റോഡിലൂടെ ചെരിപ്പിടാതെ കൊടുംവെയിലത്ത് നടക്കുക. ഇന്ന് അതൊക്കെ ആലോചിക്കുമ്പോൾ അദ്ഭുതം തോന്നുന്നു.

സർ. സി.പി ഭരിക്കുമ്പോൾ ഞാൻ ബി.എസ്സി വിദ്യാർത്ഥിയായിരുന്നു. അദ്ദേഹം വിഷ്വൽ എഡ്യൂക്കേഷൻ സ്കീം എന്നൊരു പദ്ധതി കൊണ്ടുവന്നു. എല്ലാ ചൊവ്വാഴ്ചയും വൈകുന്നേരം നാലുമണിക്ക് ഞങ്ങൾ തമ്പാനൂരുവരെ നടക്കും, വിഷ്വൽ കാണാൻ. ഗുണകരമായ ഏതെങ്കിലും പരിപാടി ഇതിലുണ്ടായിരുന്നതായി എനിക്ക് ഓർമ്മയില്ല. കുറച്ച് ന്യൂസ് റീലും രണ്ടോ മൂന്നോ ഡോക്യുമെൻററീസും മാത്രം.

കാർട്ടൂണുകൾ ഞാൻ അന്നേ വരയ്ക്കുമായിരുന്നു. ഞങ്ങളുടെ പ്രൊഫസേഴ്സിൻെറയും മററും ചിത്രങ്ങളാണ് കൂടുതൽ വരച്ചിരുന്നതെന്നു മാത്രം. ഇതൊന്നും കാര്യമായി പ്രസിദ്ധീകരിച്ചിരുന്നില്ല. അദ്ധ്യാപകരുടെ പടം വരച്ചുകൊടുത്താൽ കോളേജ് മാഗസിനും മററും പ്രസിദ്ധീകരിക്കുമോ?

ആദ്യമൊക്കെ അദ്ധ്യാപകർ സ്യൂട്ട് ധരിച്ചാണ് ക്ളാസ്സിൽ വന്നിരുന്നത്. ശരീരത്തോട് ഇറുകിക്കിടക്കുന്ന സ്യൂട്ട്, ഉഷ്ണകാലത്ത് അവർ എങ്ങനെ സഹിച്ചുവോ ആവോ? സി.പി അധികാരത്തിൽ വന്നശേഷം ഈ സമ്പ്രദായം മാററി, പകരം ജുബ്ബയും മുണ്ടുമാക്കി. ഇതേതായാലും നല്ലൊരു കാര്യമായി. ഞങ്ങൾ, വിദ്യാർത്ഥികൾ മുണ്ടും ഷർട്ടുമാണ് ധരിച്ചിരുന്നത്. ഞാൻ ജുബ്ബയും ഉപയോഗിക്കുമായിരുന്നു.

തമ്പാനൂരുള്ള 'ചിത്രാ' തിയേറ്ററിൽ ഞങ്ങൾ സിനിമകൾ കാണും. അശോക്കുമാറിൻെറയും പങ്കജ് മല്ലിക്കിൻെറയുമൊക്കെ നല്ല ചിത്രങ്ങൾ ധാരാളമായി അവിടെ പ്രദർശനത്തിനെത്തുമായിരുന്നു.

പിൽക്കാലത്ത് പ്രശസ്തനായി മാറിയ എസ്. ഗുപ്തൻനായർ, നാടകകൃത്തെന്ന നിലയിൽ പ്രസിദ്ധനായ ടി.എൻ. ഗോപിനാഥൻനായർ തുടങ്ങിയവരൊക്കെ അന്ന് കോളേജിൽ വിദ്യാർത്ഥികളായിരുന്നു. ടി.എൻ നാടകങ്ങൾ എഴുതുകയും അവതരിപ്പിക്കുകയും ചെയ്യുമായിരുന്നു. ഗുപ്തൻനായർ ബുദ്ധിയുടെ കാര്യത്തിൽ വളരെ മുന്നിലായിരുന്നു.



അബു എബ്രഹാം




വളരെ കുറഞ്ഞ ഫീസ് നിരക്കായിരുന്നു കോളേജിലും ഹോസ്ററലിലും. എൻെറ ഓർമ്മ ശരിയാണെങ്കിൽ, പത്തുരൂപയോ മറേറാ ആയിരുന്നു കോളേജിലെ ഫീസ്. ഞാൻ എൽ.എം.എസ് ഹോസ്ററലിൽ നിന്നായിരുന്നു പഠിച്ചിരുന്നത്. അവിടെ ചാർജ്ജ് മാസം മൂന്നുരൂപ! മെസ്സ്—കൂടിയായാൽ പതിനൊന്നു രൂപ!

യൂണിവേഴ്സിററി കോളേജിലെ എൻെറ ജീവിതത്തിനിടയിൽ കായികരംഗത്ത് ധാരാളം നേട്ടങ്ങൾ കൈവരിക്കാൻ എനിക്കു സാധിച്ചു. രണ്ടുവർഷം (1944-ലും 1945-ലും) ഞാൻ യൂണിവേഴ്സിററി ചാമ്പ്യനായിരുന്നു, ടെന്നിസിൽ. എൻെറ പാർട്നർ കേശവകമ്മത്ത് ആയിരുന്നു. ഞാൻ ഏററവും അടുത്തറിഞ്ഞ കൂട്ടുകാരനും കമ്മത്തുതന്നെ. ഫുട്ബോൾ, ക്രിക്കററ് തുടങ്ങി എല്ലാ രംഗങ്ങളിലും ഞാൻ സജീവമായി പങ്കെടുത്തു. കോളേജ് സമയം കഴിഞ്ഞ് ഞങ്ങൾ പ്രാക്ടീസ് ചെയ്യും. അങ്ങനെ നിരവധിപ്രാവശ്യം സമ്മാനങ്ങൾ നേടാൻ എനിക്കു കഴിഞ്ഞു. ഇന്ന് കുട്ടികൾക്ക് കായികരംഗങ്ങളിൽ താല്പര്യമില്ല.

അന്ന് കോളേജിൽ നല്ലൊരു ടെന്നിസ് കോർട്ടുണ്ടായിരുന്നു. വിസ്താരമേറിയ കളിസ്ഥലങ്ങൾ ധാരാളമുണ്ടായിരുന്നു. ഇന്നതെല്ലാം ഉണ്ടോ എന്നുതന്നെ സംശയം.

യൂണിവേഴ്സിററി കോളേജിലെ എൻെറ ജീവിതം സന്തോഷകരവും നിർവൃതികരവുമായിരുന്നു.

# എൻ. കൃഷ്ണൻനായർ

നക്ഷത്രഹോട്ടലിലെ വിശാലമായ ഭക്ഷണശാല. സ്വദേശിയും വിദേശിയുമായ വിവിധതരം വിഭവങ്ങൾ.

ബുഫെയ്.

ഏതെടുത്താലും എൺപത്തഞ്ചുരൂപ!

ലോകബാങ്കുദ്യോഗസ്ഥന്മാരുടെ ബഹുമാനാർത്ഥം നടത്തുന്ന ഉച്ചവിരുന്ന്.

ആവിപാറുന്ന ആഹാരപദാർത്ഥങ്ങൾ നിറഞ്ഞ, പകിട്ടുള്ള പ്ളെയിററുകൾ അതിഥികളുടെയും ആതിഥേയരുടെയും കൈകളിൽ.

ഒരു പ്ളെയിററിൽ പുഞ്ചിരിക്കുന്ന ചോറും പുളിയുള്ള തൈരും എരിവുള്ള അച്ചാറുമായി ഭക്ഷണശാലയുടെ പടിഞ്ഞാറുഭാഗത്തുള്ള കൂററൻ കണ്ണാടിമറയുടെ അരികിലേക്കു നീങ്ങി.

* * *

രാജവീഥിക്കപ്പുറം ഹിസ് ഹൈനസ് ദ മഹാരാജാസ് യൂണിവേഴ്സിററി കോളേജ്.

നൂററിയിരുപത്തഞ്ചു വർഷമായി വിജ്ഞാനത്തിൻെറ വെളിച്ചം വിതറിനില്ക്കുന്ന വിളക്കുമരം. ഔപചാരിക വിദ്യാഭ്യാസത്തിൻെറ ഒടുക്കവും ജീവിതായോധനത്തിൻെറ തുടക്കവും ആ സരസ്വതീക്ഷേത്രത്തിൻെറ തിരുമുററത്തായിരുന്നു. ആ മണ്ണിൽ എൻെറ നഗ്നപാദങ്ങൾ പതിഞ്ഞ പാടുകളുണ്ട്; കണ്ണുനീരിൻെറ നനവുണ്ട്; ഭാവിയെപ്പററി പുലർത്തിയിരുന്ന പ്രതീക്ഷകളുടെ ആഴത്തിലോടിയ വേരുകളുണ്ട്.

ഉച്ചയ്ക്കുള്ള ഇടവേള.

കുട്ടികൾ കൂട്ടംകൂട്ടമായി കോളേജുവിട്ടിറങ്ങുന്നു. ആൺകുട്ടികളിൽ പലരുടെയും ചുണ്ടിൽ എരിയുന്ന സിഗററ്. അതിനുള്ളിൽ നിന്നും അവർ ആവാഹിക്കുന്നത് കഞ്ചാവിൻെറ ലഹരിയാവുമോ? ആയിക്കൂടെന്നില്ല.

മൂന്നുനാലുവർഷംമുമ്പ് പ്രിൻസിപ്പൽ വച്ചുനീട്ടിയ കത്തിലെ ചിത്രവും വരികളും മനസ്സിൽ മിന്നിത്തെളിഞ്ഞു. യൂണിവേഴ്സിററി കോളേജിലെതന്നെ ചില വിദ്യാർത്ഥികൾ എഴുതിയ ഭീഷണിക്കത്തായിരുന്നു അത്. മുകളിൽ ചുവപ്പുമഷിയിൽ വരച്ച തലയോടിൻെറയും തൊട്ടുതാഴെ, കുറുകെ വച്ച രണ്ട് അസ്ഥിക്കഷണങ്ങളുടെയും ചിത്രം.

'യൂണിവേഴ്സിററി കോളേജ്, പ്രിൻസിപ്പലിൻെറ പിതൃസ്വത്തല്ല. വളരെക്കാലമായി ഞങ്ങൾ ഉപയോഗിച്ചു വരുന്ന മുറികൾ താഴിട്ടു പൂട്ടാൻ തനിക്കെന്തവകാശം? ഞങ്ങളുടെ സായാഹ്നങ്ങളുടെ ലഹരി നശിപ്പിക്കാൻ ശ്രമിച്ചാൽ തന്നെ തട്ടും. സൂക്ഷിച്ചോ.'

പെൺകുട്ടികളും ആൺകുട്ടികളും മുട്ടിയുരുമ്മി, കൊച്ചുവർത്തമാനം പറഞ്ഞു ചിരിച്ചുല്ലസിച്ച് പ്രധാന കവാടത്തിലൂടെ പുറത്തേക്കു വരുന്നു. പെൺകുട്ടികളുടെ വേഷത്തിൽ വന്ന മാററം! എങ്ങോട്ടാണ് അവർ നടന്നുനീങ്ങുന്നത്? 'ഇന്ത്യൻ കോഫീഹൗസി'ലെ സ്വാദിഷ്ടമായ ഐസ്ക്രീം നുണയാനോ? റോഡു മുറിച്ചു കടക്കുന്നവരിൽ ചിലരുടെ ലക്ഷ്യം ഈ ഹോട്ടലിലെതന്നെ 'ബാർ' ആയിക്കൂടെന്നുണ്ടോ? വിദ്യാർത്ഥിയായിരുന്ന കാലത്തു പലപ്പോഴും പട്ടിണിയുണ്ടു തള്ളിനീക്കിയിരുന്ന ഇടവേളകളെപ്പററിയുള്ള ചിന്ത മനസ്സിനെ നുള്ളിനോവിച്ചു.

ചില കുട്ടികളുടെ നടപ്പ് ചെറിയ നോട്ടീസുകളിലൂടെ കൗതുകപൂർവ്വം കണ്ണോടിച്ചുകൊണ്ടാണ്. അവയിൽ എന്തുണ്ട് ഇത്രമാത്രം ആസ്വദിക്കാൻ? ഏതെങ്കിലും അദ്ധ്യാപകൻ ആരോടെങ്കിലും പകപോക്കാനോ പകരം വീട്ടാനോ ആയി സഭ്യമല്ലാത്ത പദങ്ങൾ ചേർത്ത് എഴുതിയുണ്ടാക്കി അച്ചടിപ്പിച്ചു വിതരണം ചെയ്ത നോട്ടീസുകളാവുമോ? കുട്ടികളേ, അതു പേർത്തും പേർത്തും പാരായണംചെയ്തു പ്രബുദ്ധരാകുവിൻ!

മതിലുകളിലും ചുവരുകളിലും കുമ്മായം കൊണ്ട് എന്തൊക്കെയാണ് കുറിച്ചുവച്ചിരിക്കുന്നത്? കഴിഞ്ഞ കോളേജ് യൂണിയൻ



എൻ. കൃഷ്ണൻനായർ

തിരഞ്ഞെടുപ്പിൻെറ ഓർമ്മക്കുറിപ്പുകൾ? പണ്ടൊന്നും തിരഞ്ഞെടുപ്പുകാലത്ത് മനോഹരമായ മതിലുകളും ചുവരുകളും മലിനമാക്കാൻ ആരും മുതിർന്നിരുന്നില്ലല്ലോ. കഠാരയും ഇടിക്കട്ടയും സൈക്കിൾ ചെയിനും കലാലയത്തിനുള്ളിൽ ചോരത്തുള്ളികൾ ചിതറിത്തെറിപ്പിച്ചിരുന്നില്ല.

1957.

വാശിയേറിയ കോളേജ് യൂണിയൻ തിരഞ്ഞെടുപ്പ്. കേരളത്തിൽ ആദ്യമായി കമ്മ്യൂണിസ്ററ് മന്ത്രിസഭ അധികാരത്തിൽ. ഭരിക്കുന്ന കക്ഷി നിയന്ത്രിക്കുന്ന വിദ്യാർത്ഥി സംഘടനയ്ക്ക് പരാജയത്തിൻെറ കയ്പുനീർ നുണയേണ്ടി വരിക പതിവാണ്. ചെയർമാൻ സ്ഥാനത്തേക്കു മത്സരിക്കണമെന്ന് വിദ്യാർത്ഥി ഫെഡറേഷൻ നിർബന്ധിച്ചപ്പോൾ വഴങ്ങാതെ നിവൃത്തിയില്ലെന്നു വന്നു. മത്സരിക്കാമെന്നു വാക്കുകൊടുത്തു. വിവരമറിഞ്ഞപ്പോൾ പ്രിൻസിപ്പലും പ്രൊഫസറും കോപംകൊണ്ടു ജ്വലിച്ചു. "യൂണിയൻ പ്രവർത്തനം ഇംഗ്ളീഷ് ഓണേഴ്സ് വിദ്യാർത്ഥികൾക്കു പററിയതല്ല." അവർ ഒരേ ശബ്ദത്തിൽ മുന്നറിയിപ്പു നല്കി. യൂണിവേഴ്സിററി കോളേജിലെ അദ്ധ്യാപകർ അന്ന് കുട്ടികളുടെ പഠിത്തത്തിൽ അത്രമാത്രം താല്പര്യം പ്രദർശിപ്പിച്ചിരുന്നു. വാക്കുമാറലും കാലുമാറലും, കാലുവാരലുമൊന്നും അന്നു രാഷ്ട്രീയത്തിൻെറ മുഖമുദ്രകളായി മാറിയിരുന്നില്ല. അതുകൊണ്ട് ഗുരുനാഥന്മാരുടെ മുഖത്തുനോക്കി തറപ്പിച്ചുതന്നെ പറയേണ്ടിവന്നു. "മത്സരിക്കാതെ വയ്യ; വാക്കു കൊടുത്തുപോയി." ആ 'ധിക്കാര'ത്തിന് വലിയ വില കൊടുക്കേണ്ടിവരുമെന്ന് അറിയാമായിരുന്നു.

തിരഞ്ഞെടുപ്പു ഫലത്തെപ്പററി അല്പവും ആശങ്കയുണ്ടായിരുന്നില്ല. രണ്ടുവർഷംമുമ്പ് യൂണിവേഴ്സിററി ഇൻറർമീഡിയററ് കോളേജ് യൂണിയൻ തിരഞ്ഞെടുപ്പിൽ ശ്രീ. സ്ററാൻലി സത്യനേശനെ (ആരാദ്ധ്യനായ തിരുവനന്തപുരം മേയർ) പരാജയപ്പെടുത്തിയതിലൂടെ നേടിയ ആത്മവിശ്വാസം. പോരെങ്കിൽ, പ്രശസ്തമായ നിലയിൽ ഇൻറർമീഡിയററ് പരീക്ഷ പാസായ ആദ്യത്തെ യൂണിയൻ ഭാരവാഹി എന്ന ബഹുമതി. കേരള സർവ്വകലാശാലയിലെ ഏററവും നല്ല പ്രസംഗകനുള്ള സ്വർണ്ണമെഡലിൻെറ ഉടമ.

തിരഞ്ഞെടുപ്പിൽ വമ്പിച്ച ഭൂരിപക്ഷം നേടി. വിജയിച്ചു. പക്ഷേ, ആ വിജയം ശിരസ്സിൽ ചൂടിത്തന്നത് മുൾക്കിരീടമായിരുന്നു. പഠിത്തത്തിൻെറ പാളം തെററി. പ്രിൻസിപ്പലിൻെറ വിരോധത്തിനു പാത്രമായി.

1957 നവംബർ 1.

കേരള സംസ്ഥാനത്തിൻെറ ഒന്നാം പിറന്നാൾ. കോളേജ് യൂണിയൻ സംഘടിപ്പിച്ച ആഘോഷ പരിപാടി. മുഖ്യാതിഥി, ഇന്ത്യൻ കമ്മ്യൂണിസ്ററ് പാർട്ടി സെക്രട്ടറി സഖാവ് അജയഘോഷ്. 'കലാലയങ്ങളിലെ അദ്ധ്യയന മാദ്ധ്യമം' എന്ന വിഷയത്തെപ്പററി അദ്ദേഹം നടത്തിയ ഒരുമണിക്കൂർ നീണ്ടുനിന്ന പ്രഭാഷണം സദസ്സ് സശ്രദ്ധം കേട്ടിരുന്നു. അദ്ദേഹത്തിൻെറ ചില അഭിപ്രായങ്ങളോട് യൂണിയൻ ചെയർമാൻ വിയോജിപ്പ് പ്രകടിപ്പിച്ചത് പ്രിൻസിപ്പലിനെ വല്ലാതെ ചൊടിപ്പിച്ചു. "വിദ്യാർത്ഥി ഫെഡറേഷൻ നേതാവായ നിങ്ങൾ ഒരിക്കലും അദ്ദേഹത്തെ എതിർക്കരുതായിരുന്നു." പ്രിൻസിപ്പലിൻെറ ധാർമ്മിക രോഷം ആളിക്കത്തി. ഒരു വിദ്യാർത്ഥിയുടെ 'വീൺവാക്കുകൾ' കോളേജ് വിദ്യാഭ്യാസ ഡയറക്ടറാവുക എന്ന തൻെറ മോഹത്തിനു ഭംഗം വരുത്തുമോ എന്ന പേടിയായിരുന്നു അദ്ദേഹത്തെ അസ്വസ്ഥനാക്കിയത് എന്നു പിന്നീട് മനസ്സിലായി.

കോളേജ് യൂണിയൻ ചെയർമാൻെറ പ്രേമം അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയുമിടയിൽ ചൂടുള്ള വാർത്തയായി; ചർച്ചാവിഷയമായി. ഉഗ്രപ്രതാപിയായ പ്രൊഫസറുടെ കുററവിചാരണയും താക്കീതും ഭീഷണിയും വിദ്യാഭ്യാസം പൂർത്തിയാക്കുന്നതിനുമുമ്പ് വിവാഹിതനാകാൻ അതു പ്രേരണ നല്കി; അത്രമാത്രം.

രണ്ടു വിദ്യാർത്ഥികളുടെ ഭാവി തുലഞ്ഞു! അദ്ധ്യാപകർ ഒന്നടങ്കം വിധിയെഴുതി. 'കൗമാരകൗതുക'ത്തിൻെറ പരിസമാപ്തി ശുഭകരമാവില്ലെന്ന ന്യായമായ കണക്കുകൂട്ടൽ. അവരെ എങ്ങനെ കുററപ്പെടുത്താനാവും? വൈവാഹികജീവിതത്തിൻെറ മഹത്തായ മുപ്പത്തിരണ്ടാം വർഷം പിന്നിടുന്ന ഈ അപ്പൂപ്പനും അമ്മൂമ്മയും തികച്ചും തൃപ്തരാണ്; അദ്ധ്യാപകരുടെ കണക്കുകൂട്ടൽ തെററായിരുന്നെന്നു തെളിയിക്കാൻ കഴിഞ്ഞതിൽ സന്തുഷ്ടരും.

"ഞങ്ങൾ നിങ്ങളിൽ കാണുന്നത് ഭാവിയിലെ ഒരു ഐ.എ.എസ് ഓഫീസറെയോ ഐ.പി.എസ് ഓഫീസറെയോ ആണ്."— എന്നു കൂടക്കൂടെ ഓർമ്മപ്പെടുത്താറുണ്ടായിരുന്ന അദ്ധ്യാപകരുടെ ആത്മാർത്ഥതയുടെ ആഴം ഇന്നും എന്നെ അദ്ഭുതപ്പെടുത്തുന്നു. അത്തരം അദ്ധ്യാപകരുടെ തലമുറ മണ്ണടിഞ്ഞുകഴിഞ്ഞു. ഐ.പി.എസ്സിലേക്കു തിരഞ്ഞെടുക്കപ്പെട്ടപ്പോൾ പ്രൊഫസറിൽനിന്നും ലഭിച്ച അനുമോദനക്കത്ത് ഇന്നും ഒരു നിധിപോലെ സൂക്ഷിക്കുന്നു.

"നിങ്ങൾ ഐ.പി.എസ് പരീക്ഷ മാത്രമെഴുതിയത് ശരിയായില്ല എന്ന അഭിപ്രായക്കാരനാണ് ഞാൻ. ഐ.എ.എസ് പരീക്ഷ തന്നെ എഴുതണമായിരുന്നു. വിജയം തീർച്ചയായും നിങ്ങളെ അനുഗ്രഹിച്ചേനെ. നിങ്ങളുടെ പ്രിയപ്പെട്ട ഭാര്യയെ എൻെറ സ്നേഹാന്വേഷണങ്ങൾ അറിയിക്കുക. എൻെറ അനുമോദനത്തിൻെറ സിംഹഭാഗവും ആ കുട്ടിക്കുള്ളതാണെന്ന് ഓർക്കുമല്ലോ."

അഖിലേന്ത്യാ മത്സരപ്പരീക്ഷകളിൽ വിജയം നേടി 1963-ൽ അടിസ്ഥാന പരിശീലനത്തിന് മസൂറിയിലെ നാഷനൽ അക്കാഡമി ഓഫ് അഡ്മിനിസ്ട്രേഷനിൽ എത്തിയ മലയാളികളുടെ എണ്ണം മുപ്പതിലേറെയായിരുന്നു. അതിൽ മൂന്നിലൊന്നു പേർ യൂണിവേഴ്സിററി കോളേജിൻെറ സന്തതികൾ. എന്നാൽ ഇന്നോ? എന്തേ, ഈ ദുസ്ഥിതിക്കു കാരണം?

പാണ്ഡിത്യവും ആത്മാർത്ഥതയുമുള്ള അനേകം അദ്ധ്യാപകർ അന്നു യൂണിവേഴ്സിററി കോളേജിലെ വിവിധ വകുപ്പുകളിൽ ജോലി ചെയ്തിരുന്നു. അവരോടുള്ള ആരാധനയല്ലേ, അദ്ധ്യാപകനായി ഔദ്യോഗിക ജീവിതം ആരംഭിക്കാൻ പ്രേരണ നല്കിയത്?

കലയിലും സാഹിത്യത്തിലുമുള്ള താല്പര്യം തളിർത്തത് യൂണിവേഴ്സിററി കോളേജ് അന്തരീക്ഷത്തിലെ വായു ശ്വസിച്ചാണ്. മൺമറഞ്ഞവരും ജീവിച്ചിരിക്കുന്നവരുമായ അനേകം മലയാളഭാഷാദ്ധ്യാപകരോടുള്ള നിസ്സീമമായ കടപ്പാട് മനസ്സിൻെറ ചെപ്പിൽ ഇന്നും സൂക്ഷിക്കുന്നു. അവരുടെ വിദ്യാർത്ഥിയാകാനുള്ള ഭാഗ്യം ലഭിച്ചില്ല. എന്നിട്ടും അവരുടെ പ്രോത്സാഹനം ലോപമെന്യേ ലഭിച്ചു. കാക്കിക്കുള്ളിൽ ആത്മാവു വീർപ്പുമുട്ടുമ്പോൾ ഇന്നും അല്പം ആശ്വാസം പകർന്നുതരുന്നത് അന്നു വളർത്തിയെടുത്ത കലാസാഹിത്യാഭിരുചിയാണ്.

വിദ്യാർത്ഥി ഫെഡറേഷൻ പ്രവർത്തകൻ, കോളേജ് യൂണിയൻ ചെയർമാൻ എന്നീ നിലകളിലുണ്ടായ നേട്ടങ്ങളുടെയും കോട്ടങ്ങളുടെയും ബാക്കിപത്രം തയ്യാറാക്കാൻ ഇനിയും അഞ്ചാറുവർഷം അവശേഷിക്കുന്നു. നേതൃനിരയിൽ പിന്നിൽ നിന്ന പലരും എം.എൽ.എമാരായി; ചിലർ മന്ത്രിമാരും. (അച്ചടക്കമുള്ള പൊലീസുദ്യോഗസ്ഥനെന്ന നിലയിൽ, അററൻഷനായി നിന്ന് മന്ത്രിമാർക്ക് ആദരപൂർവ്വം അഭിവാദനങ്ങളർപ്പിച്ചു. അവരിൽ ചിലർ യൂണിവേഴ്സിററി കോളേജിൽ കഴിച്ചുകൂട്ടിയ നല്ല ദിനങ്ങളെപ്പററി ഗൃഹാതുരത്വത്തോടെ സംസാരിക്കാൻ സന്മനസ്സു കാട്ടി.) 'രാഷ്ട്രീയം കളിക്കാൻ' ഒരിക്കലും തുനിഞ്ഞിട്ടില്ലെങ്കിലും വിദ്യാർത്ഥിയായിരുന്നപ്പോൾ നെററിയിൽ കുത്തപ്പെട്ട മുദ്രകണ്ട് ഇന്നും ചിലർ അസ്വസ്ഥരാവുന്നു. ആ മുദ്രയുടെ രൂപവും ഭാവവും പാടേ മാറിപ്പോയില്ലേയെന്നു മററു ചിലർ സംശയിക്കുന്നു; അതിൻെറയടിസ്ഥാനത്തിൽ കുററപ്പെടുത്തുന്നു; കൂരമ്പെയ്യുന്നു. ഇല്ല; ഈ തൊപ്പി തലയിൽനിന്നൂരുന്നതുവരെ ആ മുദ്രയുടെ രൂപഭാവങ്ങൾ ആർക്കും കണ്ടെത്താനാവില്ല. താല്ക്കാലിക ലാഭത്തിനുവേണ്ടി മുദ്രകൾ മാറിമാറിക്കുത്താൻ നെററിക്കു വീതി പോരാ; തൊലിക്കു കട്ടിയും.



കാലം, യൂണിവേഴ്സിററി കോളേജിൻെറ മനോഹാരിതയ്ക്കു മങ്ങലേല്പിച്ചിരിക്കുന്നു. ഒരു 'വെറും കോവി'ലായി മാറുകയാണോ, ആ സരസ്വതീമന്ദിരം? പൂർവ്വവിദ്യാർത്ഥികളിൽ സന്മനസ്സുള്ളവരുടെ സംഭാവനകൾ മാത്രം മതിയാവും, അതിൻെറ ബാഹ്യമായ ഗതകാല പ്രഭാവമെങ്കിലും വീണ്ടെടുക്കാൻ. വിലക്കുകളും വിലങ്ങുകളുമില്ലാത്ത ആരെങ്കിലും പൂച്ചയ്ക്കു മണികെട്ടാൻ തയ്യാറായി ഈയവസരത്തിൽ മുന്നോട്ടു വന്നിരുന്നെങ്കിൽ!

* * *

"എന്താ, സാർ, ഇത്ര അഗാധമായ ചിന്ത?" പ്രധാന ആതിഥേയയായ ഐ.എ.എസ് ഉദ്യോഗസ്ഥയുടെ അന്വേഷണം. ദിവാസ്വപ്നത്തിൻെറ പട്ടുനൂൽ പെട്ടെന്നു പൊട്ടിപ്പോയി. പ്ളെയിററിലേക്കു നോക്കിക്കൊണ്ടായിരുന്നു അവരുടെ അടുത്ത ചോദ്യം. "അല്ല! അപ്പോൾ, ഇതേവരെ ഒന്നും കഴിച്ചില്ലേ? എല്ലാവരും desert-ലേക്കു കടന്നു."

"ഞാൻ desert-ൽ അല്ല; ശാദ്വലപ്രദേശത്താണ്. ഭൂതകാലസ്മരണകൾ പച്ചപിടിച്ചു നില്ക്കുന്ന യൂണിവേഴ്സിററി കോളേജിൻെറ പരിസരത്ത്."

"Quibble എനിക്കു മനസ്സിലായി. ഞാനും പഠിച്ചത് ഈ കോളേജിലാണ്. ഇംഗ്ളീഷ് ഭാഷയും സാഹിത്യവുംതന്നെയാണു പഠിച്ചതും. ഒരു വ്യാഴവട്ടം കഴിഞ്ഞാണെന്നേയുള്ളു. എങ്കിലും ഞങ്ങളുടെ കാലത്തും നിങ്ങളുടെ കഥകൾ പലരും പറയാറുണ്ടായിരുന്നു."

ആ അനുജത്തിയുടെ ചുണ്ടിൽ കുസൃതി കലർന്ന പുഞ്ചിരിയുടെ മുല്ലമൊട്ടുകൾ വിരിഞ്ഞ് വാടാതെ നിന്നു.

"നിങ്ങൾക്ക് ആ സ്ഥാപനം വെറുമൊരു കലാലയം മാത്രമായിരുന്നു; ഞങ്ങൾക്ക്..."

ഞാൻ അർദ്ധോക്തിയിൽ വിരമിച്ചു.

(തുടരും)

**കാലം, യൂണിവേഴ്സിററി കോളേജിൻെറ മനോഹാരിതയ്ക്കു മങ്ങലേല്പിച്ചിരിക്കുന്നു. ഒരു വെറും കോവിലായി മാറുകയാണോ ആ സരസ്വതീമന്ദിരം? പൂർവ്വവിദ്യാർത്ഥികളിൽ സന്മനസ്സുള്ളവരുടെ സംഭാവനകൾ മാത്രം മതിയാവും അതിൻെറ ബാഹ്യമായ ഗതകാല പ്രഭാവമെങ്കിലും വീണ്ടെടുക്കാൻ. വിലക്കുകളും വിലങ്ങുകളുമില്ലാത്ത 'ആരെങ്കിലും പൂച്ചയ്ക്കു മണികെട്ടാൻ തയാറായി ഈയവസരത്തിൽ മുന്നോട്ടു വന്നിരുന്നെങ്കിൽ!**



എൻ. പ്രഭാകരൻ

# പെരുമാൾ

മക്കത്തുപോയ പെരുമാളുടെ പതിനെട്ടാം ജന്മമാണ് താനെന്നാണ് അമ്മദ്കുട്ടി അവകാശപ്പെട്ടിരുന്നത്. ശരിയല്ലെന്ന് സ്ഥാപിക്കാൻ ആരുടെ കയ്യിലാണ് തെളിവുണ്ടാവുക?

വൻതോതിൽ മദ്യപാനവും ഏതാണ്ട് അത്രയും തന്നെ അളവിൽ സ്ത്രീവിഷയവുമായി അലഞ്ഞുനടന്നിരുന്ന കാലത്താണ് അമ്മദ്കുട്ടിയുമായി ഞാൻ അടുത്തത്. "ഉമറ് ഖയ്യാമേ, ഈ ചാക്കിൻെറ മൂലയൊന്നു പിടിക്ക്യോ?" ഒരു സന്ധ്യക്ക് ബപ്പൻ സായ്‌വിൻെറ പാണ്ട്യാലയുടെ കോലായയിൽ നിന്ന് അമ്മദ്കുട്ടി വിളിച്ചുചോദിച്ചു. വിളിച്ചത് എന്നെത്തന്നെയാണെന്ന്, പൂവുള്ള പറമ്പിൽ സഹദേവനെത്തന്നെയാണെന്ന് ഉറപ്പുവരുത്തിയിട്ട് ഞാൻ ചാക്കിൻെറ മൂലപിടിക്കാൻ ചെന്നു.

അന്നു രാത്രിയിൽ ഞാൻ കുടിനിർത്തി; സ്ത്രീവിഷയവും നിർത്തി. എന്നിട്ടും അമ്മദ്കുട്ടി എന്നെ 'ഉമറ് ഖയ്യാം' എന്നുതന്നെ വിളിച്ചു. അത് തിരുത്തിക്കണമെന്ന് എന്തുകൊണ്ടോ എനിക്ക് തോന്നിയതുമില്ല.

അമ്മദ്കുട്ടിയുടെ രൂപം വിസ്തരിച്ചൊന്നു വിവരിക്കാൻ എനിക്കാഗ്രഹമുണ്ട്. പക്ഷേ, എന്നെക്കൊണ്ടതു സാധിക്കുമെന്നു തോന്നുന്നില്ല. എങ്ങനെയൊക്കെ വിവരിച്ചാലും അമ്മദ്കുട്ടി അതിനെല്ലാം അപ്പുറത്തായിരിക്കും. നീണ്ടുമെലിഞ്ഞ ആ ഉടലിലും ഉടലിനിണങ്ങാത്ത വലിയ മുഖത്തും വാക്കുകളിൽ നിന്ന് വഴുതിപ്പോവുന്ന എന്തോ ചിലതുണ്ടായിരുന്നു. അയാളുടെ കൂർത്തകണ്ണുകളിൽ പകൽവെളിച്ചത്തെയും രാത്രിവിളക്കുകളെയും ജയിക്കുന്ന പൗരാണികമായൊരു തെളിച്ചമുണ്ടായിരുന്നു.

അമ്മദ്കുട്ടി ഏതുനാട്ടിൽ നിന്ന് എപ്പോഴാണ് അങ്ങാടിയിലെത്തിയതെന്ന കാര്യം ആർക്കുമറിയില്ല. തെക്കുനിന്നും വടക്കുനിന്നും വരുന്ന വണ്ടികളിൽ പരദേശികളായ പലരും വന്നിറങ്ങാറുണ്ട്. കള്ളന്മാർ, വേശ്യകൾ, സാധാരണതെണ്ടികൾ. ഒന്നോ രണ്ടോ ദിവസം, കൂടിപ്പോയാൽ രണ്ടോ മൂന്നോ മാസം. അവരുടെ അലോസരപ്പെടുത്തുന്ന സാന്നിദ്ധ്യം അതിലപ്പുറം നീണ്ടുനിൽക്കില്ല. അമ്മദ്കുട്ടിയും അങ്ങനെ വന്നുചേർന്നവനാണ്. പക്ഷേ, അയാൾ അങ്ങാടി വിട്ടുപോയില്ല അതല്ലെങ്കിൽ, അങ്ങാടി അയാളെ പുറന്തള്ളിയില്ല.

കെട്ടെടുക്കൽ, കല്യാണവീടുകളിൽ ബിരിയാണിവെക്കൽ, രാത്രികാലങ്ങളിൽ സിനിമാ ടാക്കീസിനു മുന്നിൽ നിലക്കടല വിൽക്കൽ ഇവയൊക്കെയായിരുന്നു അമ്മദ്കുട്ടിയുടെ തൊഴിലുകൾ. എന്നാൽ അയാൾ ജീവിച്ചത് ചരിത്രത്തിലാണ്. ആ ചരിത്രത്തിൽ കാലത്തിന് പടവുകളുണ്ടായിരുന്നില്ല. രാജ്യങ്ങൾക്ക് അതിർത്തികളുണ്ടായിരുന്നില്ല. ജാതിക്കും മതത്തിനും വസ്തുതകളെന്നതിൽ കവിഞ്ഞ് വിലയുണ്ടായിരുന്നില്ല.



അങ്ങാടിയിലൂടെ നൂറ്വാര നടക്കുന്നതിനിടയിൽ അമ്മദ്കുട്ടി നാലുപേരോട് ലോഹ്യം പറഞ്ഞിരിക്കും. അവർക്കെല്ലാം അയാൾ സ്വന്തം വകയായി ഓരോ പേര് നൽകിയിരിക്കുന്നു. ഈദി അമീൻ, മാർഷൽ ചൂട്ടെ, ലൂയി പതിനാലാമൻ, കട്ടബൊമ്മൻ, ഒട്ടോമൻ ചക്രവർത്തി അങ്ങനെയങ്ങനെ..... പകരം അവരെല്ലാവരും അയാളെ പെരുമാൾ എന്നു വിളിച്ചു. അമ്മദ്കുട്ടി ആ വിളികേട്ട് രസിച്ചു.

അമ്മദ്കുട്ടിയോട് ആരെക്കുറിച്ചെങ്കിലുമൊന്നു ചോദിച്ചാൽ സംഗതി കുഴപ്പത്തിലാവും. "നമ്മളെ കുമാരൻമാഷെ വയിക്കേടെയെങ്കിലും കണ്ടോ പെരുമാളെ?" എന്നൊന്നു ചോദിച്ചുപോയാൽ മതി. ഉടനെ തുടങ്ങുകയായി. "ആര്? മീത്തലേക്കര യു.പി. സ്കൂളിലെ ശുദ്ധോദനരാജാവിനെയൊ? മിനിയാന്ന് വൈന്നേരം ആതിപ്പാലത്തിൻറടുത്ത് മിന്നാട്ടം പോലെയൊന്നു കണ്ടതാ. പ്രകൃതിസഹവാസത്തിന് പുള്ളമ്മാറേം കൊണ്ട് പോന്ന്. മൂപ്പര് പക്ഷേ ആളൊരു പാവാ. മൂപ്പര്ടെ അച്ചരന്ണ്ടാര്ന്നില്ലേ, കുഞ്ഞിക്കണാരൻ മേസ്ത്രി. ആള് സാക്ഷാൽ ഔറംഗസേബാര്ന്നു. ഓറെ അച്ചരൻറച്ചരൻെറ കാർണോര്ടെ കതയൊരു കതയാ. ചങ്ങായി മുപ്പത്തിരണ്ടാം വയസ്സില് ഇസ്ലാമില് ചേർന്നു. കോയിക്കടെവിലെ കുഞ്ഞാമുഹാജീൻെറ മോളെ രണ്ടാംകെട്ടുകെട്ടി. പഹയൻ തൊണ്ണൂറ്റാറ് വയസ്സുവരെ ജീവിച്ചു. അവസാനകാലത്ത് കാല്മ്മലൊരു കുങ്കൻ പുണ്ണുണ്ടായിരുന്നു."

അമ്മദ്കുട്ടിയുടെ സംസാരത്തിൻെറ രീതി ഇത്തരത്തിലായിരുന്നു. വകതിരിവുള്ളവർ ഒരു ചിരിയോ തലകുലുക്കലോ കൊണ്ട് മൂപ്പരെ ഒഴിവാക്കിയിരുന്നതും അതുകൊണ്ടാണ്. എന്നിട്ടും എല്ലാവർക്കും വേണ്ടപ്പെട്ടവനായിത്തന്നെ അമ്മദ്കുട്ടി ജീവിച്ചു. കൂലിക്ക് തർക്കിക്കാതെ അയാൾ കെട്ടെടുത്തു. എരിവും നെയ്യും തെറ്റാതെ ബിരിയാണിവച്ചു. എന്തൊക്കെ ദുരിതം വന്നുപെട്ടാലും ഏറ്റെടുത്ത പണികളെല്ലാം നേരത്തും കാലത്തും ചെയ്തുതീർത്തു.

ചെങ്കരബ്രദേഴ്സും ആമച്ചാൽ ഫൈറ്റേഴ്സും തമ്മിലുള്ള ഫുട്ബോൾ മത്സരം ഹാഫ്ടൈം വരെ കണ്ട് ആകപ്പാടെയൊരു തളർച്ചതോന്നി ഒറ്റയ്ക്കു ഞാൻ മടങ്ങിവരികയായിരുന്നു. അങ്ങാടികഴിഞ്ഞ് ആദ്യത്തെ കയറ്റം കയറുമ്പോൾ എന്നെ കടന്നുപോയ ഓട്ടോറിക്ഷ ഇത്തിരിദൂരെ റോഡിൻെറ അരികുചേർന്നു നിന്നു. "നടന്നു പോവണ്ട ഖയ്യാമേ, കേറികുത്തിരി" റിക്ഷയിൽ നിന്ന് തല പുറത്തേക്കിട്ട് അമ്മദ്കുട്ടി വിളിച്ചുപറഞ്ഞു.

റിക്ഷയ്ക്കുള്ളിൽ വലിയൊരു ചാക്കുകെട്ടുണ്ടായിരുന്നു. നീരുവന്നു വീർത്ത കാൽ അതിനുമേൽ കയറ്റിവച്ച് തളർന്നിരിക്കുകയായിരുന്നു അമ്മദ്കുട്ടി. "നേരം വെള്ളുത്തപ്പൊ കിട്ട്യ കോളാ. അഞ്ചുകിലോൻെറയൊരു തൂക്കക്കട്ടി കാല്മ്മല് വന്നുവീണു." പുറംകാലിൽ ചെറുതായൊന്നു തടവിയിട്ട് അമ്മദ്കുട്ടി പറഞ്ഞു "ചിയാങ്ങ് കൈഷേക്കിൻെറ മോളെ കല്യാണനിശ്ചയം. നാളെ ഉച്ചക്കേക്ക് എഴുപത്തഞ്ചാക്ക് ബിരിയാണി വെക്കണം. വെപ്പാര്ൻെറ കാല്മ്മല് കട്ടിവീണൂന്ന് പറഞ്ഞാ നിശ്ചയക്കാര് വിടോ ഖയ്യാമേ" അമ്മദ്കുട്ടി ഉറക്കനെയൊരു ചിരി ചിരിച്ചു.

അമ്മദ്കുട്ടിയുടെ ചരിത്രജ്ഞാനവും ഭൂലോകവിജ്ഞാനവും വെറുമൊരു തമാശയായിട്ടാണ് ആളുകൾ കണക്കാക്കിയിരുന്നത്. മൂപ്പർക്ക് ചെറുതല്ലാത്ത തോതിൽ കിറുക്കുണ്ടെന്നും പലരും കരുതിയിരുന്നു. ആദ്യമാദ്യം ഞാനും അങ്ങനെയൊക്കെയേ വിചാരിച്ചിരുന്നുള്ളു. അഞ്ചാം ജോർജിൻെറ അമ്മ യഥാർത്ഥത്തിൽ തൻെറ അമ്മായിയായി വരുമെന്നും ഹിരോഹിതോ ചക്രവർത്തി നേരാംവഴിക്കാലോചിച്ചാൽ തൻെറ കാരണവരാണെന്നും പറയുന്ന ഒരാളെപ്പറ്റി മറ്റെന്താണ് വിചാരിക്കുക? എന്നാലും അമ്മദ്കുട്ടിയുടെ പ്രകൃതത്തിൽ ഒരു പിടികിട്ടായ്കയുണ്ടെന്ന് അന്നേ എനിക്ക് തോന്നിയിരുന്നു.

സ്വതേ വെറുമൊരു തമാശക്കാരൻെറ മട്ടായിരുന്നു അയാൾക്ക്. എന്നാൽ ഒറ്റക്കിരുന്ന് വർത്തമാനം പറയുമ്പോൾ അമ്മദ്കുട്ടിയുടെ മട്ടും ഭാവവും മാറും. കണ്ണുകൾ കുറേക്കൂടി കൂർത്തുവരും. ശബ്ദത്തിൽ മണൽക്കാറ്റിൻെറ ഹൂങ്കാരം നിറയും. ചലനങ്ങളിൽ അജ്ഞേയമായൊരു ലഹരി പടരും.

"ഖയ്യാമിനറിയോ, ഞമ്മള മുന്നാംജന്മം അനായിലായിരുന്നു."



അനായൊ? അതെവിടെയാ?''

''അറിയില്ലേ, യൂപ്രട്ടീസിന്റെ കരേല്. ആ ഒരു ജന്മം മുഴ്വൻ ഞമ്മള് പ്രാന്തനായിരുന്നു.''

അന്നു താൻ അനുഭവിച്ച യാതനകളുടെ കഥ പറയുമ്പോൾ അമ്മദ്കുട്ടിയുടെ കണ്ണുകൾ നിറഞ്ഞൊഴുകിയിരുന്നു.

പതിനെട്ടാം നൂറ്റാണ്ടിൽ ടെഹ്റാനിൽ തനിക്കൊരു തുകൽക്കടയുണ്ടായിരുന്നുവെന്നാണ് പിന്നീടൊരിക്കൽ അമ്മദ്കുട്ടി പറഞ്ഞത്. അന്നും അയാളുടെ ശബ്ദത്തിൽ അവിശ്വസിക്കാൻ പ്രേരിപ്പിക്കുന്ന യാതൊന്നുമുണ്ടായിരുന്നില്ല.

ഒരു ദിവസം അതിരാവിലെ ഒരു പി.എസ്.സി. ഇൻറർവ്യൂവിന് നഗരത്തിലെത്താൻ വണ്ടിയാപ്പീസിലേക്കു പോകുംവഴി അങ്ങാടിയിലേക്കുള്ള ആദ്യത്തെ ഇറക്കത്തിൽ അമ്മദ്കുട്ടിയെ ഞാൻ കണ്ടു. മുഷിഞ്ഞുനാറുന്ന മുണ്ടുപുതച്ച് ചപ്രത്തലമുടിയും ഉണങ്ങിക്കരുവാളിച്ച മുഖത്ത് തീയിൽ കരുത്തതുപോലുള്ള കണ്ണുകളുമായി അയാൾ ആടിയാടി നടക്കുകയായിരുന്നു. അങ്ങനെയൊരു രൂപത്തിൽ മൂപ്പരെ ഞാൻ മുമ്പുകണ്ടിരുന്നില്ല. ''ഏട്ന്നാ പെരുമാളെ?'' തിരക്കിനിടയിൽ ഒന്നു നിന്നെന്നു വരുത്തി വെറുമൊരു കൈവീശലിനു പകരം ഞാനൊരു ലോഹ്യം ചോദിച്ചു.

''ഒന്നും പറയേണ്ടന്റെ ഖയ്യാമേ, ആമച്ചാലിലെ പള്ളിപ്പറമ്പിൽ ഹിജ്റത്തൊണ്ണൂറ്റെട്ടിലെ ഒരു മീശാൻകല്ലുണ്ടെന്ന് കേട്ടിട്ട് ഞാൻ പോയതാ. നാലുരാവും നാലു പകലും ഞാൻ പണിപ്പെട്ടു. കണ്ടില്ല: അങ്ങനെയൊരു കല്ലുണ്ടെങ്കില് അതെന്റെ മരുമോൻ മമ്മാലിന്റേതായിരിക്കുംന്നൊരു തോന്നല്. മക്കത്ത് മടങ്ങുമ്പോ ഓനല്ലേ എന്റെ കൂടെയിണ്ടാര്ന്നത്.... പറഞ്ഞിറ്റ് കാര്യല്ലല്ലോ. പടച്ചോൻ സഹായിച്ചില്ല.''

അമ്മദ്കുട്ടി ഏതോ ഓർമ്മയിൽ മുങ്ങി അനങ്ങാതെനിന്നു. വണ്ടിവരാൻ സമയമാവുന്നുവെന്ന വെപ്രാളം കൊണ്ട് പിന്നെ ഞാൻ കാത്തുനിന്നില്ല.

എന്റെ പതിനാലാമത്തെ ഇൻറർവ്യൂ ആയിരുന്നു അത്. അതിൽ ഞാൻ ജയിച്ചു. എനിക്കൊരുദ്യോഗം കിട്ടി. ഞാൻ നാടുവിട്ട് നഗരവാസിയായി. വല്ലപ്പോഴുമൊരിക്കൽ രാത്രിവണ്ടിക്ക് നാട്ടിൽവരും. നേരം വെളുക്കും മുമ്പേ സ്ഥലം വിടും. കൊല്ലങ്ങളെത്രയോ കഴിഞ്ഞു. നേരം വെളുക്കും മുമ്പേ സ്ഥലം വിടും. കൊല്ലങ്ങളെത്രയോ കഴിഞ്ഞു. നഗരത്തിൽ നിന്നും തന്നെ ഞാൻ കല്യാണം കഴിച്ചു. എനിക്ക് കുട്ടികളുണ്ടായി. ഉദ്യോഗക്കയറ്റം കിട്ടി. ഞാൻ ലോണെടുത്ത് വീട്‌വെച്ചു. എനിക്ക് കുമ്പവന്നു. കഷണ്ടി കയറി.

ഒരൊഴിവുദിവസം ഭാര്യയും കുട്ടികളുമായി ഞാൻ നാട്ടിലെത്തിയതായിരുന്നു. വണ്ടിയിറങ്ങിയ പാടെ പഴയൊരു സ്നേഹിതൻ വന്നു കൈപിടിച്ചു.

''വന്നതേതായാലും നന്നായി.''

''എന്താ?''

''നമ്മളെ പെരുമാള് കെടപ്പിലാ. നാലു ദിവസമായി ഒരെറക്ക് വെള്ളം പോലും കുടിച്ചിറ്റില്ല. ഇന്നലെ സന്ധ്യക്ക് ഒന്നു കണ്ണുതുറന്നു. നിന്നെ കാണണംന്നു പറഞ്ഞു.''

ഭാര്യയെയും കുട്ടികളേയും വല്ലപാടും വീട്ടിൽ കൊണ്ടുചെന്നാക്കി ഞാൻ അങ്ങാടിയിലേക്കു നടന്നു. അപ്പോൾ നേരം ഇരുട്ടിത്തുടങ്ങിയിരുന്നു.

അമ്മദ്കുട്ടിയുടെ മുറിയിൽ മുമ്പ് പലവട്ടം ഞാൻ പോയിട്ടുണ്ട്. പുഴക്കരയിൽ അമ്പിയാ മുസ്‌ളീം ഗായകസംഘത്തിന്റെ ഓഫീസിനു പിന്നിലെ കുടുസ്സായൊരു മുറിയായിരുന്നു അത്.

അമ്മദ്കുട്ടി ഒറ്റത്തടിയാണ്. ഉറ്റവരായി ആരും തന്നെ ഇല്ല. എന്നെങ്കിലുമൊരിക്കൽ ഇതുപോലൊരവസ്ഥയിൽ എത്തിച്ചേരുമെന്ന് ഓർക്കാത്തതുപോലെയായിരുന്നു അയാളുടെ ജീവിതം. വാർദ്ധക്യവും മരണവും മറ്റുള്ളവർക്കുള്ളതാണെന്ന് നിശ്ശബ്ദമായി വിളിച്ചറിയിക്കുന്നതായിരുന്നു അയാളുടെ ഓരോ ചലനവും. എന്നിട്ടിപ്പോൾ ഇങ്ങനെയൊരു നിലയിൽ....

ഗായകസംഘത്തിന്റെ ഓഫീസിൽ ഒരു സംഘഗാനത്തിന്റെ റിഹേഴ്സൽ നടക്കുകയായിരുന്നു:

''ഒട്ടകങ്ങൾ വരിവരിയായ്
കാരക്കത്തോട്ടങ്ങൾ നിരനിരയായ്
ഒട്ടധികം ചരിത്രങ്ങളുറങ്ങുന്ന
മണൽക്കാട് വിലസിടുന്നേ...''

പാട്ടുകാരിലധികം പേരും എന്റെ പരിചയക്കാരാണ്. കയ്യിലൊരു കുറുവടിയുമായി അവർക്കു നേതൃത്വം നൽകുന്ന ബദറുദ്ദീൻ മാഷ് ഒമ്പതാം ക്ളാസ്സിൽ എന്റെ ക്ളാസ് ടീച്ചറായിരുന്നു. അവരാരുടെയും കണ്ണിൽപ്പെടാതെ അമ്മദ്കുട്ടിയുടെ മുറിയിൽ ഞാനെത്തി.

ഊർപ്പത്തിന്റെ കനവും പഴന്തുണികളുടെ കനച്ചമണവും തിങ്ങിനിറഞ്ഞ മുറിയിൽ ഒരു ചൂടിക്കട്ടിലിൽ നീണ്ടുനിവർന്നുകിടക്കുകയായിരുന്നു പെരുമാൾ. അത്രയും വരെ അയാൾക്കു കാവൽനിന്നിരുന്ന പയ്യൻ ഒട്ടൊരാശ്വാസത്തോടെ പുറത്തേക്കിറങ്ങി. പെരുമാൾ കണ്ണുതുറന്നു. പിന്നെ കിടന്ന കിടപ്പിൽത്തന്നെ എന്റെ നേരെ കൈനീട്ടി. വെറുങ്ങലിക്കാൻ തുടങ്ങുന്ന വിരലുകളിൽ തൂങ്ങി വീർപ്പടക്കി ഞാൻ നിന്നു.

''ഞാൻ പോവ്വാ, ഖയ്യാമേ'' ഒരു പിറുപിറുപ്പുപോലെ പെരുമാൾ പറഞ്ഞു. ''ഇനിയിപ്പോ ഏതു നാട്ടില്, ഏതു കാലത്തില് എങ്ങനെയാന്നൊന്നും പറയാൻ പറ്റൂല്ല. എന്നാലും എപ്പളെങ്കിലു കാണാം.

പെരുമാളുടെ കൈ അയഞ്ഞു. നനവു നിറഞ്ഞ കണ്ണുകൾ പതുക്കെ അടഞ്ഞു. മുറിയാകെ ഉപ്പുകാറ്റിന്റെ പൗരാണികഗന്ധം പരന്നു. കടൽത്തിരകളുടെ അനാദിയായ ആരവമുയർന്നു. ഏതോ വരുംകാല രാത്രിയിലെ നിറനിലാവും നിറഞ്ഞു.





# പാണ്ഡവൻകാടും പാഞ്ചാലിപ്പുഴയും



എം. ഗോപിനാഥൻ നായർ

## മുപ്പത്തിയെട്ട്

നന്ദു മുകളിലേക്കുള്ള കോണിപ്പടികൾ കയറി. മുൻപിൽ രണ്ടും വശങ്ങളിലായി രണ്ടും അങ്ങനെ നാലു മുറികൾ. ഇടതുവശത്തെ മുറിയിൽ സംസാരം കേട്ട് നന്ദു അങ്ങോട്ടു നടന്നു. ഗ്ളാസ് ജനാലയുടെ ഒരു പാളി തുറന്നു കിടക്കുന്നു. അകത്ത് വെൽവെററിന്റെ ഫുൾ കർട്ടൻ. അതായിരിക്കുമോ ബാലുവിന്റെ മുറി. ചേച്ചിയോടു ചോദിക്കാൻ മറന്നു.

നന്ദു ജനാലയുടെ ഗ്രില്ലിനിടയിലൂടെ കൈയിട്ട് അകത്തെ കർട്ടൻ ഒരു കണ്ണിനു പാകത്തിൽ അല്പമൊന്നകത്തിനോക്കി. മറുവശത്ത് നിരത്തിലേക്കു തുറന്നിരിക്കുന്ന ജനാലയോടു ചേർന്ന് ബാലു കസേരയിലിരുന്ന് മേശപ്പുറത്തു വച്ച് എന്തോ പേപ്പർ നോക്കുന്നു. പിറകിൽ നില്ക്കുന്ന അവന്റെ തോളുകളിൽ കൈയമർത്തി മുന്നോട്ടു കുനിഞ്ഞുകിടന്ന് അതേ പേപ്പർ നോക്കുന്നു. മാറിടം അവന്റെ കഴുത്തിലാണ്. കവിൾത്തടം അവന്റെ മുഖത്തുരസുന്നു.

നന്ദു കൈ പിൻവലിച്ച് തിരിഞ്ഞ് ഭിത്തിയിൽ ചാരിനിന്നു. ശ്വാസഗതി നിലച്ച് അവൾ ഒരു പ്രതിമയായി. വീടിനു മുകളിലേക്കു ചാഞ്ഞുകിടക്കുന്ന മാവിൻകൊമ്പിൽ അവളെ നോക്കിയിരുന്ന ഒരു കാക്ക ഭയന്ന് ഉറക്കെ കരഞ്ഞുകൊണ്ട് അകലേക്കു പറന്നുപോയി. അവിടെ പരിഹസിച്ചു ചിരിക്കുന്ന ആകാശത്തിന്റെ വെൺമയിൽ അവളുടെ അനാഥങ്ങളായ ദൃഷ്ടികൾ ഉടക്കിനിന്നു.

കതകു തുറന്ന് ആരെങ്കിലും പുറത്തു വന്നാലോ എന്നുള്ള ചിന്തയിൽ അവൾ സ്റ്റെയർ കേസിന്റെ കൈവരികളിൽ പിടിച്ച് താഴേക്കിറങ്ങി. ചേച്ചി അടുക്കളയിൽനിന്ന് ചായയുമായി പുറത്തേക്കു വരികയായിരുന്നു.

''എന്താ അവനെ കണ്ടില്ലേ?''

''ഇല്ല.''

''നീ ഇവിടെയിരിക്ക്. ഞാനിങ്ങോട്ടു പറഞ്ഞുവിടാം.''

ചേച്ചി ചായയുമായി കോണിപ്പടികൾ കയറി. ഇലക്ട്രിക് ബെൽ മുഴങ്ങുന്നതിന്റെയും കതുകു തുറക്കുന്നതിന്റേയും ശബ്ദങ്ങൾ നന്ദു പിറകിൽ കേട്ടു.

വരാന്തയുടെ അങ്ങേത്തലയ്ക്കലെത്തി നന്ദു അടുക്കള മുററത്തേക്കു നോക്കിനിന്നു. കാവിന്റെ തണലും തണുപ്പും വള്ളിയൂഞ്ഞാലിന്റെ സാന്ത്വനവുമാണന്വേഷിച്ചത്. ആകാശം മുട്ടിനിന്ന വൃക്ഷങ്ങളുടെ പൊടിപോലുമില്ല. അവിടേയും മണൽ വിരിച്ചിരിക്കുന്നു. ഒരററത്ത് രണ്ടുമുറി കക്കൂസ് പണിതിരിക്കുന്നു.

''കാവൊക്കെ വെട്ടിക്കളഞ്ഞു.''

ചേച്ചി പിറകിൽ വന്നു നിന്നതറിഞ്ഞില്ല.

''രമണിയമ്മയ്ക്ക് പാമ്പുണ്ടാവുമോന്നു വലിയ പേടി. പിന്നവനെന്തു ചെയ്യും? സർപ്പപ്രതിഷ്ഠയും നിത്യ നിദാനങ്ങളുമുള്ള കാവായിരുന്നു. അതിന്റെ അപ്രീതി വല്ലതുമുണ്ടാവുമോ ആവോ. ഒരു പൂജ കഴിച്ച് സർപ്പങ്ങളെ പാറമേക്കാവിലാക്കാൻ ഞാൻ പറഞ്ഞതാ. ആരു കേൾക്കാൻ.....കാവുപോയേനുശേഷമാ രമണിയമ്മ മുററത്തിറങ്ങിത്തുടങ്ങിയത്... നീ വാ ചായയെടുത്തു വച്ചിരിക്കുന്നു.''

അടുക്കളയിലേക്കു തിരിയുമ്പോൾ കോണിപ്പടികളിറങ്ങി ബാലുവും രമണിയമ്മയും വന്നു.

''മാമിയെന്താ ഇവിടെ വന്നു നിന്നുകളഞ്ഞത്? അങ്ങോട്ടു വരാൻ പാടില്ലായിരുന്നോ?''

നന്ദു ചിരിക്കാൻ ശ്രമിച്ചു.

രമണിയമ്മ ഒരു സ്ളീവ്ലെസ് നൈററിയാണിട്ടിരുന്നത്. റോസ് നിറത്തിൽ വെള്ളപ്പൂക്കൾ. നഗ്നമായ തോളിൽ ചിറകുപോലെ വെളുത്ത ഫ്രില്ല്.....

നല്ല പവൻ നിറം. ചൈതന്യമുള്ള മുഖവും കണ്ണുകളും. ഒതുക്കവും ഒഴുക്കുമുള്ള ശരീരവടിവുകൾ. പ്രതീക്ഷിച്ച പ്രായത്തിലും പകുതിപോലും കണ്ടാൽ തോന്നില്ല.

രമണിയമ്മ ചിരിച്ചുകൊണ്ട് അടുത്തുവന്നു. അവിടെമാകെ ചന്ദനമണമുള്ള അത്തറിന്റെ സുഗന്ധം പരന്നു.

''നേരിട്ടുകാണുന്നതിപ്പോഴാണെങ്കിലും നന്ദുവിനെക്കുറിച്ച് ഞാൻ ധാരാളം കേട്ടിട്ടുണ്ട്. ബാലുവിന് ഒരുകാലത്ത് മാമിയെക്കുറിച്ച് എത്ര പറഞ്ഞാലും മതിയാവില്ലായിരുന്നു. അതുപറഞ്ഞ് ഞാനൊരിത്തിരി കളിയാക്കിയിട്ടുമുണ്ട്.'

നന്ദു മുഖത്തെ പ്രസന്നത നിലനിർത്താൻ പാടുപെട്ടു. അവരുടെ ആത്മവിശ്വാസം തുളുമ്പുന്ന ചിരിയുടെ മുന്നിൽ താൻ ചെറുതായിപ്പോകുന്നു എന്നൊരു തോന്നൽ.

''ഹസ്ബൻറ് വന്നില്ലേ?''

''ഉണ്ട്''

''എന്നിട്ട് മാമനെവിടെ?''

ബാലുവിന്റെ ചോദ്യവും അൾസേഷ്യന്റെ തുടലുപൊട്ടിക്കുന്ന കുരയും കാളിംഗ് ബെല്ലും എല്ലാം ഒരുമിച്ചായിരുന്നു. ബാലു ഡ്രായിംഗ് റൂമിലൂടെ സുരേഷിനെ കൂട്ടിക്കൊണ്ടുവന്ന് രമണിയമ്മയെ പരിചയപ്പെടുത്തി.

'ഉണ്ണിമാമനല്ലേ? ഞാനിങ്ങനെ പറഞ്ഞുകേട്ട കഥയിലെ ഓരോ കഥാപാത്രങ്ങളെയായി പരിചയപ്പെടുകയാണ്. ഇനി രണ്ടാൾകൂടിയുണ്ട് ബാക്കി. രാജമ്മാനും അമ്മൂമ്മയും. കണ്ടിട്ടില്ലെങ്കിലും അവരേയുംഎനിക്കടുത്തറിയാം.''

അവരുടെ വാചോവിലാസവും പ്രസരിപ്പും അന്തരീക്ഷത്തിൽ ഒരു വേലിയേററം സൃഷ്ടിച്ചു. സുരേഷും അതിൽ മുങ്ങിപ്പോയെന്നു തോന്നി. എന്തിനും പോന്ന സ്ത്രീ എന്നു നന്ദുവിന്റെ മനസ്സു പറഞ്ഞു. അസൂയയോ വെറുപ്പോ ഭയമോ എന്തൊക്കെയാണ് ഉള്ളിൽ കൂടിക്കുഴയുന്നതെന്നും നിശ്ചയമുണ്ടായില്ല.

''അപ്പോൾ നമുക്കു മുകളിലേക്കു പോയി കാര്യങ്ങൾ പറഞ്ഞുതുടങ്ങിയാലോ?''

അതും രമണിയമ്മയാണ് നിർദ്ദേശിച്ചത്. മറുത്തെന്തെങ്കിലും പറയാൻ അവിടെ ആരിരിക്കുന്നു?

''എങ്കിൽ ചെല്ല്. ചായ ഞാൻ അങ്ങോട്ടു കൊണ്ടുവരാം.''

രമണിയമ്മ മുന്നിലും ആണുങ്ങൾ പിറകിലുമായി കോണിപ്പടികൾ കയറി.

''മാമി വരുന്നില്ലേ?''

ബാലു തിരിഞ്ഞുനിന്നു.

''ഞാനെന്തിനാ വരുന്നത്?''

''നീ കൂടെ ചെല്ല്.''

തീരെ താൽപ്പര്യമില്ലാതിരുന്നിട്ടും നന്ദുവിന് അവരോടൊപ്പം പോകേണ്ടിവന്നു.

മുറിയിലെ സോഫാ മുന്നോട്ടു നീക്കിയിട്ട് രമണിയമ്മ സുരേഷിന് ഇരിപ്പിടം ഒരുക്കി. മേശയ്ക്കു പിറകിലെ കസേരയിൽ ഇരുന്ന് സ്വയം അധ്യക്ഷസ്ഥാനം പ്രഖ്യാപിച്ചു. ബാലു ഇരിക്ക് എന്നു തൊട്ടരികിലുള്ള സ്ററീൽ ചെയർ ചൂണ്ടിക്കാട്ടി. നന്ദു ആരും പറയാതെതന്നെ വാതിൽക്കൽ കിടന്ന സ്ററൂളിൽ ഇരിപ്പുറപ്പിച്ചുകഴിഞ്ഞിരുന്നു.

''വസ്തുവും കെട്ടിടവും ഞാൻ കണ്ടു. കെട്ടിടമെന്നു പറയാൻ വേണ്ടിയൊന്നുമില്ല. എല്ലാം ഇറുന്നു വീഴാൻ പരുവത്തിലാണ്. അല്ലേ ബാലു''

അവൻ മയത്തിൽ തല കുലുക്കി.

കൽക്കത്തയിലെ ബിസിനസ്സൊക്കെ നിർത്തി ഞങ്ങളിവിടെ സെററിൽ ചെയ്യാൻ പോവുകയാണ്. എനിക്കൊരു വീടു വേണം. പററിയ ഒരെണ്ണം നോക്കാൻ ഞാൻ ബാലുവിനോടു പറഞ്ഞിരുന്നു. പക്ഷേ, ഇതെന്തായാലുംഅതിനു പററില്ല. നന്നാക്കിയെടുക്കാവുന്ന നിലയിലുമല്ല! വാങ്ങണമെന്നു ബാലു നിർബന്ധം പിടിച്ചപ്പോൾ ഞാൻ വഴങ്ങിയെന്നു

മാത്രം. ഇപ്പോഴും പകുതി മനസ്സേയുള്ളു കേട്ടോ. കാരണം വാങ്ങിയാൽ അതിൻെറ പ്രയോജനം കൂടി നമ്മളാലോചിക്കണ്ടേ? ഹസ്ബൻറ് ജീവിച്ചിരുന്ന കാലത്ത് എനിക്കിത്തരം കാര്യങ്ങളിലൊന്നും തല പുകയേണ്ടി വന്നിട്ടില്ല. പക്ഷേ, ഇന്നത്തെ സ്ഥിതി അതാണോ?

അപ്പോൾ ഞാൻ പറഞ്ഞുവന്നത് ഞങ്ങൾ- ഞാനും ബാലുവും കഴിഞ്ഞ കുറേ ദിവസങ്ങളായി ഇതെങ്ങനെ ഉപയോഗിക്കാമെന്നുള്ളതിനെക്കുറിച്ചാലോചിക്കുകയായിരുന്നു. സാധാരണ ഗതിയിൽ ഒരു വസ്തുവിൻെറ ഉടമസ്ഥനോട് അതു വാങ്ങിക്കഴിഞ്ഞ് എന്തു ചെയ്യാൻപോകുന്നു എന്നുപറയേണ്ട ബാധ്യതയൊന്നുമില്ല. പക്ഷേ, നിങ്ങളെ അങ്ങനെ കാണാൻ പറ്റില്ലല്ലോ. ബാലുവിൻെറ അടുത്ത ബന്ധുക്കൾ. മാമിയെന്നു പറയുന്നിടത്ത് ബാലുവിന് എപ്പോഴും നൂറു നാക്കാ. കൽക്കത്തയ്ക്കു വരുമ്പോൾ ആരുമറിയാതെ വളയൂരിക്കൊടുത്ത കാര്യം ഇന്നുംകൂടി പറഞ്ഞതേയുള്ളു. അല്ലേ ബാലു?''

അതും പറഞ്ഞ് ചിരിച്ച് അവർ നന്ദുവിൻെറ നേർക്ക് ഒരു ദ്രുത നോട്ടമെറിഞ്ഞു. അതിൽ ഒട്ടേറെ ഒളിയമ്പുകളുണ്ടെന്ന് നന്ദുവിന് ഉറപ്പുണ്ടായിരുന്നു.

''ഞങ്ങൾ പ്ളാൻ ചെയ്യുന്നത് അതൊരു ഡ്രൈവ് ഇൻ-റെസ്ററാൻറാക്കാമെന്നാണ്. ടൂറിസത്തിൻെറ കാലമാണല്ലോ. തെങ്ങിൻ തോപ്പും പുഴയുമെല്ലാം വേണ്ടവിധത്തിൽ പ്രയോജനപ്പെടുത്താം.വീടു പൊളിച്ചുകളയും. ഒരു ബാർ ലൈസൻസിനുകൂടി അപേക്ഷിക്കാൻ പോകുന്നു.''

സുരേഷ് പെട്ടെന്ന് തലതിരിച്ച് നന്ദുവിനെ നോക്കി; കേട്ടില്ലേ പറഞ്ഞത് എന്നു ചോദിക്കുന്നതുപോലെ.

''അതിനുവേണ്ടി ഒരു പ്ളാനും തയ്യാറാക്കിക്കഴിഞ്ഞു. നിങ്ങൾ വരുന്നതിനു തൊട്ടുമുമ്പ് ഞാനും ബാലുവും അതു ചർച്ച ചെയ്യുകയായിരുന്നു.''

അവർ മേശപ്പുറത്തു നിന്നു ആ പേപ്പർ എടുത്തുകൊണ്ട് സുരേഷിൻെറ അടുത്തേക്കു വന്നു. ബാലുവും ഒപ്പം എണീററു. നന്ദു സോഫയ്ക്കു പിറകിൽ വന്നുനിന്നു നോക്കി.

രമണിയമ്മ കൈയിലിരുന്ന പെൻസിൽ കൊണ്ട് പ്ളാനിലെ ഓരോ പോയിൻറും തൊട്ടു വിശദീകരിച്ചു.

''ഇതാണ് ഇപ്പോഴത്തെ കെട്ടിടത്തിൻെറ സ്ഥാനത്ത് വരാൻപോകുന്ന ബിൽഡിംഗ്. പഗോഡയുടെ ആകൃതിയിലായിരിക്കും എലിവേഷൻ കൊടുക്കുന്നത്. ഇതു നിങ്ങളുടെ കുളിക്കടവ്. ബാലുവിന് മറക്കാൻ പററാത്ത സ്ഥലം.''

അതുംപറഞ്ഞ് നന്ദുവിൻെറ നേർക്ക് മറെറാരു ദ്രുത നോട്ടംകൂടി.

''ഇവിടെ ഞങ്ങൾ ചെറിയൊരു ബോട്ടുയാർഡു പണിയും. ടൂറിസ്റ്റുകൾക്ക് പുഴയിലൂടെ ബോട്ടിംഗ് നടത്താം. ഇപ്പോഴത്തെ പാടത്തിൻെറ സ്ഥാനത്താണ് സ്വിമ്മിംഗ് പൂളും ഗാർഡനും തെങ്ങുകളൊക്കെ അങ്ങനെതന്നെ നിലനിർത്തും. അതിനിടയിൽ കാണുന്ന ഈ കോണിക്കൽ സ്ററക്ചേഴ്സ് ചെറിയ കോട്ടേജുകളാണ്. ഇത് അററാച്ച്ഡ് ബാത്തും മററുമുള്ള രണ്ടു ഹണിമൂൺ കോട്ടേജുകൾ. ദേ ഇതാണ് ഞങ്ങളുടെ പ്രസ്ററീജിയസ് ബാർ 'ഹെവൻസ് ഡൗൺ.' ഫോറിൻ ലിക്കറും തണുപ്പിച്ച നാടൻ കള്ളും.''

സുരേഷ് ഒരക്ഷരം മിണ്ടാതെ എല്ലാം കേട്ടിരുന്നതേയുള്ളു. രമണിയമ്മ വിശദീകരണം കഴിഞ്ഞ് പ്ളാനുമായി വീണ്ടും അധ്യക്ഷപീഠത്തിലെത്തി. ബാലുവും നന്ദുവും സൈഡ് സീററുകളിലേക്കൊതുങ്ങി.

''ഇനി മിസ്ററർ സുരേഷിന് എന്താണ് പറയാനുള്ളതെന്നു വച്ചാൽ...''

തല കുനിച്ചിരിക്കയായിരുന്ന സുരേഷ് ഒന്നു നിവർന്നു തൊണ്ടയനക്കി.

''ഞാനും എൻെറ ചേട്ടനും ജനിച്ചുവളർന്ന വീടാണത്?. ജനിച്ചതവിടെയല്ലെങ്കിലും ബാലുവും വളർന്നതവിടെയാണ്. ഞങ്ങളുടെ ഒരേഴെട്ടു തലമുറയെങ്കിലും പെരുമാറിയ തറവാടാണ്. അതിനോടൊരററാച്ച്മെൻറ......



ഒഴിവാക്കണമെന്നാഗ്രഹമുണ്ടെങ്കിലും സാധിക്കാത്ത ദൗർബല്യങ്ങളിലൊന്നാണത്. ഒരു ക്ഷേത്രത്തിൻെറ വിശുദ്ധിയോടെയാണ് അതിനെക്കുറിച്ചുള്ള ഓർമ്മകൾ മനസ്സിൽ നില്ക്കുന്നത്. അതൊരു കള്ളുഷാപ്പാക്കി മാററാൻ....''

''അങ്ങനെ വിശേഷിപ്പിക്കുന്നതു ശരിയല്ല. ഒരു ടൂറിസ്ററ് സെൻററെന്നു പറയുന്നതും കള്ളുഷാപ്പെന്നു പറയുന്നതും തമ്മിൽ....''

''പേരിൽ വ്യത്യാസമുണ്ട്. അത്രയേയുള്ളു താനും. താമസിക്കാനായി ആ വീടു ആരു വാങ്ങുന്നതിലും എനിക്കു വിരോധമില്ല. വല്ലപ്പോഴും ഈ വഴി വരുമ്പോൾ അതൊന്നു കാണാം. അവിടെയൊന്നു കയറാം. എത്രയെത്ര ഓർമ്മകളുമായി ബന്ധപ്പെട്ട മണ്ണാണത്.''

''യൂ ആർ ററൂമച്ച് സെൻറിമെൻറൽ....''

''മേബി. എന്തായാലും എനിക്ക് അങ്ങനെയേ അതിനെക്കുറിച്ച് ചിന്തിക്കാൻ കഴിയൂ.''

''ചുരുക്കത്തിൽ ഈ പ്രോജക്ടിനു വീടു തരാൻ താൽപ്പര്യമില്ല?''

സുരേഷിനു മറുപടി പറയാൻ അവസരം കൊടുക്കാതെ ബാലു ഇടപെട്ടു.

''മാമൻ ഇക്കാര്യത്തിൽ കുറച്ചു പ്രാക്ടിക്കലാവണം. ഇത്രയും തുക റൊക്കം തന്ന് അതു വാങ്ങാൻ പററിയ ഒരാളും ഇവിടെങ്ങുമില്ല. ഇതു പിന്നെ ഞാൻ നിർബന്ധിച്ചതുകൊണ്ട് ഇങ്ങനെയൊരു പ്രോജക്ടററ് ഉണ്ടാക്കുകയായിരുന്നു. വില്പനയ്ക്കുശേഷം വീടു നിലനിർത്തണമെന്നു പറഞ്ഞാൽ ആരെങ്കിലും കേൾക്കുമോ?''

സുരേഷ് വീണ്ടും സോഫയിലേക്കു ചാരി. തല കുനിച്ചിരുന്നു.

''ഇക്കാര്യത്തിൽ വാശി പിടിക്കേണ്ട കാര്യമൊന്നുമില്ല. അങ്ങനെയിട്ടാൽ രണ്ടുകൊല്ലത്തിനുള്ളിൽ അതു ദ്രവിച്ചുനിലം പൊത്തും. പിന്നെന്തു തറവാട്? അല്ലെങ്കിൽത്തന്നെ ഒരു വീട് അനന്തകാലം നില്ക്കുമോ? രണ്ടുമൂന്നു തലമുറ കഴിഞ്ഞാലുള്ള സ്ഥിതി എന്തായിരിക്കുമെന്നാർക്കു പറയാൻ കഴിയും?

''ഞാൻ ജീവിക്കുന്ന കാലത്തോളമേ എനിക്കു വികാരങ്ങളുള്ളു. അതുവരെയുള്ള കാര്യമാണ് ഞാൻ പറഞ്ഞതും.''

''ശരി. എല്ലാം മാമൻെറ ഇഷ്ടം. വിൽക്കാൻ താൽപ്പര്യമില്ലെങ്കിൽ....''

''എന്നാണോ ഞാൻ പറഞ്ഞതിൻെറ അർത്ഥം?''

ചേച്ചി ചായയുമായി അങ്ങോട്ടു കടന്നു വന്നു. നന്ദു എണീററ് അതുവാങ്ങി ഓരോരുത്തരുടെയും മുന്നിൽ വച്ചു.

''ഞാൻ താഴോട്ടു ചെല്ലട്ടെ. ഊണിൻെറ ചട്ടവട്ടങ്ങളൊന്നുമായില്ല.''

അവർ കോണിപ്പടികളിറങ്ങി. ചായ മൊത്തിക്കുടിക്കുന്നതിനിടയിൽ രമണിയമ്മ തുടങ്ങി.

''മിസ്ററർ സുരേഷ് ഇത്രത്തോളം പോയ സ്ഥിതിക്ക് ഞാനൊരു കാര്യം വ്യക്തമാക്കാനാഗ്രഹിക്കുന്നു. ഒരുസാമാന്യ മര്യാദ എന്നുള്ള നിലയിൽ ഞങ്ങളുടെ പ്ളാനും പദ്ധതിയും പറഞ്ഞെന്നേയുള്ളു. വസ്തു ഞാൻ വാങ്ങി





മണമ്പൂർ രാജൻബാബു

# ജന്മാന്തരം



തിന്നുന്ന മന്ത്രിയും കൊല്ലുന്ന രാജാവു-
മെല്ലാരുമൊന്നിച്ചു കേട്ടുകൊൾവിൻ:
ഒന്നാണു നൊമ്പരം പെററവൾക്കൊക്കെയും
പിന്തിരിഞ്ഞീടുവാനല്ല ജന്മം.

അറിവിൻെറ, കനിവിൻെറ ഉച്ചിയിൽ തീർത്തൊരീ
മുറിവുകൾക്കൊക്കെയും ജീവനുണ്ട്.
മക്കൾ മുഴുക്കെയൊടുങ്ങിയിട്ടും മൃത്യു
വന്നതില്ലമ്മയെക്കൊണ്ടുപോകാൻ.
ഈ നരകവക്ത്രത്തിനാഹാരമാകുവാൻ
ഏതസുരനാഥനാണതിഥിയാകാൻ?

കണ്ണുനീരിൻ കാലവർഷമായ്പ്പെയ്യട്ടെ
കല്മഷം തീണ്ടാത്തൊരോർമ്മപോലെ.
കരിയാത്ത ചിറകുമാ,യഴുകാത്ത രോഷമായ്
തലമുറകളായ് ഞങ്ങൾ നിന്നു പെയ്യും.

കീറിപ്പറിഞ്ഞ വേഷത്തിൽ, പ്രതിക്കൂട്ടിൽ
നില്ക്കുമീ 'നേരി'നെ വിസ്തരിക്കാൻ
തോക്കുചൂണ്ടും 'നെറികേടി'നെത്താങ്ങുന്ന
കൂർക്കംവലിക്കലോ ന്യായാസനം?

അറിയുവാ, നുണരുവാൻ, പറയുവാൻ ജ്വാലയായ്
ചടുലം മുതിർന്നിതെൻ പൊന്നുമക്കൾ.
അവരെക്കുറിച്ചോർത്തു പുളകം ചുരത്തുന്നു
അവികലസ്നേഹപയോധരങ്ങൾ...

നിഷ്കാസനത്താൽ, നിഗൂഢതന്ത്രങ്ങളാൽ
'നിഷ്ണാതർ' നിങ്ങൾ വരിച്ചതൊന്നും
ജയമല്ല, നേട്ടമ,ല്ലുഷസ്സിൻെറ രഥമേറി
വരുവതാരാണെന്നു കൺതുറക്കൂ...

വേനലിൻ തീനാമ്പിലുരുകാതെ, യൊഴുകാതെ
കാലവർഷക്കാററിലുലയാതെ, വീഴാതെ
ഏതുറക്കത്തിലും ജാഗരോന്മേഷമായ്
സാഗരമേഴും കടന്നു വരുന്നതാർ?

വേദിയിൽ വേതാളർ മാനമുരിയുന്നൊരീ
നാരിക്കു വാക്കുകൾ വസനങ്ങളാക്കുവാൻ;
കത്തും വിശപ്പിൻെറ കർമ്മഭാണ്ഡങ്ങളിൽ
അഞ്ചപ്പമഞ്ഞൂറുപേർക്കായ് പകുക്കുവാൻ;
തന്നെ നിന്ദിച്ചു, ഭർത്സിച്ചു, താഡിച്ചവർ-
ക്കുള്ളിലും തങ്ങുന്ന ദൈന്യമോർത്തലിയുവാൻ
ആരാണീ, താഴിയായ്, ആകാശമായ്, ഭൂവി-
ന്നാധാരമായ്; സ്നേഹപീയൂഷമാകുവോർ?

തീച്ചുരികയാൽ നിങ്ങൾ ചൂഴ്ന്ന കൺഗോളങ്ങൾ
നോക്കുന്ന ദിക്കുകൾക്കൊക്കെയും കാവലായ്;
ലോഹദ്രവത്താലടച്ചൊരാശ്രോത്രങ്ങ-
ളാകുലാത്മാക്കൾ തൻ ദുഃഖങ്ങൾ കേൾക്കുവാൻ;
നാല്പാമരം പോലരിഞ്ഞ നാത്തുമ്പത്തു
നാട്ടിൻ ദുരന്തവൃത്താന്തം നിരന്തരം...
അസ്ഥിമാടങ്ങൾ ചിരിക്കയാണെപ്പൊഴേ
പൂക്കളായ്, പുണ്യമായ് ഭൂവിൻെറ ഭാഷയിൽ...!

എണ്ണയൊടുങ്ങാത്ത
മിഴിയുമായുമ്മറ-
ത്തെണ്ണിയാൽ തീരാത്ത
നോവുകൾ കാക്കുന്നൊ-
രമ്മ വിതുമ്പുന്നുവോ
ചിരിക്കുന്നുവോ,
ഉണ്ണികൾ പൂത്തുല-
യുന്നതറിഞ്ഞുവോ?

യാൽ അത് എങ്ങനെ ഉപയോഗിക്കണമെന്നുള്ള കാര്യത്തിൽ യാതൊരു വ്യവസ്ഥയ്ക്കും ഞാൻ തയ്യാറല്ല. ബാറോ ബ്രോത്തലോ എന്താണിഷ്ടമെന്നുവച്ചാൽ അതു തുടങ്ങാനുള്ള സ്വാതന്ത്ര്യം ഞങ്ങൾക്കുണ്ടാവണം. പാരമ്പര്യവഴിക്കും അതൊക്കെത്തന്നെയാണതിനിണക്കമെന്നു തോന്നുന്നു. ബാലുവിനും കുറച്ചൊക്കെ നിശ്ചയമുണ്ടല്ലോ.''

സുരേഷ് ഒന്നു ഞെട്ടിയെന്നു തോന്നി.

''എന്താ പറഞ്ഞത് മനസ്സിലായില്ല.''

രമണിയമ്മ ഹൃദ്യമായി ചിരിച്ചു.

''ഞാൻ കൂടുതലൊന്നും പറഞ്ഞില്ല. അതിൻെറ . ബിസിനസ്സ് സാധ്യതയെക്കുറിച്ചു മാത്രം.''

ബാലുവിൻറെ മുഖവും അൽപ്പമൊന്നു വിളറിയെന്നു തോന്നി. എന്തു പാരമ്പര്യത്തെക്കുറിച്ചാണവർ സൂചിപ്പിച്ചത്. അവരുടെ കണ്ണുകളിൽ വന്നു നിറഞ്ഞ പരിഹാസ ഭാവം എന്തൊക്കെയോ രഹസ്യസന്ദേശങ്ങൾ വാരി വിതറുന്നുണ്ടായിരുന്നു.

''എന്തിനാണ് നമ്മൾ ആവശ്യത്തിൽ കൂടുതൽ സംസാരിക്കുന്നത്?''

ബാലു രംഗം തണുപ്പിക്കാനുള്ള ശ്രമത്തിൽ പെട്ടെന്നിടപെട്ടു.

രമണിയമ്മയുടെ കുലുക്കമില്ലാത്ത ചിരി.

''ഞാൻ നിർത്തി. ഇനി ബാലു പറഞ്ഞോളൂ.''

അറിയേണ്ട കാര്യങ്ങൾ നമ്മൾ പരസ്പരം പറഞ്ഞുകഴിഞ്ഞു. ഇനി ഒന്നേ തീരുമാനിക്കാനുള്ളു. വില്ക്കുന്നോ ഇല്ലയോ. ഞാൻ അടുത്താഴ്ച ഒരു ദിവസം അങ്ങോട്ടു വരാം. അപ്പോഴേക്കും മാമൻ ഫൈനൽ ഡിസിഷൻ അറിയിച്ചാൽമതി.''

''ശരിയാണ്.''രമണിയമ്മയും സമ്മതിച്ചു.

''ആലോചിക്കാൻ സമയം കിട്ടുമല്ലോ.''

സുരേഷ് സോഫയിൽ നിന്നെണീററു. മുഖം പ്രകടമായും അസ്വസ്ഥമായിരുന്നു. ആ സ്ത്രീയുടെ ഇരിപ്പും പ്രകടനങ്ങളുമൊക്കെ വെറുപ്പുണ്ടാക്കിയിട്ടുണ്ട്. അവസാനം അവർ പറഞ്ഞു നിർത്തിയതെന്തായിരുന്നെന്ന് നന്ദുവിനും വ്യക്തമായി പിടികിട്ടിയിരുന്നില്ല. എന്തോ ദ്വയാർത്ഥ പ്രകടനമായിരുന്നെന്നു വ്യക്തം. അതിൻെറ ഭാവചലനങ്ങളും ഒളിനോട്ടവുമായിരുന്നു.''

ഊണു കഴിച്ചെന്നു വരുത്തിയത് ചേച്ചി നിർബന്ധമായി പിടിച്ചിരുത്തിയതുകൊണ്ടു മാത്രം. അപമാനിക്കപ്പെട്ടവൻെറ മുഖത്തോടെയുള്ള സുരേഷിൻെറ ഇരിപ്പ് മനസ്സിൽ കനൽ നിറച്ചു. ബാലുവും രമണിയമ്മയും അപ്പോഴും മുകളിൽ രഹസ്യചർച്ച തുടരുന്നു. ഈ ഇടപാടിന് ഇറങ്ങിത്തിരിച്ചത് താനായിരുന്നല്ലോ എന്ന കുററബോധം നന്ദുവിന്. ബാലു സ്വന്തമാണെന്ന് ഉറച്ച വിശ്വാസമായിരുന്നു എല്ലാ കുഴപ്പങ്ങൾക്കും കാരണം. അവനു വന്ന മാററങ്ങൾ ശ്രദ്ധിക്കാഞ്ഞതല്ല. പക്ഷേ, അതിത്രത്തോളമുണ്ടെന്ന് മനസ്സിലാക്കാൻ വൈകി.

രമണിയമ്മയ്ക്ക് എല്ലാ കുടുംബരഹസ്യങ്ങളും അറിയാം. അവരുടെ മുന്നിൽ നന്ദു നഗ്നയായിട്ടാണിരുന്നത്. പണക്കാരിയാണെന്ന ഹുങ്കും മേനിക്കൊഴുപ്പിൻെറ അഹങ്കാരവും. ഒപ്പം എല്ലാം അറിയുന്നവളുടേതായ തിണ്ണമിടുക്കും. ആ കുളിക്കടവിൻെറ വിശുദ്ധിയിൽപ്പോലും അവൻ വിഷം കലക്കിയല്ലോ എന്ന ചിന്തയിലെത്തിയപ്പോൾ അറിയാതെ നന്ദുവിൻെറ കണ്ണുനിറഞ്ഞു.

ചേച്ചിയും സുരേഷും വരാന്തയിൽനിന്ന് സംസാരിക്കുന്നു. തിരിച്ചുപോകാൻ യാത്ര ചോദിച്ചിറങ്ങിയതാണ്. രമണിയമ്മയും ബാലുവും കോണിപ്പടികളിറങ്ങിവന്നു. നന്ദു അകന്നു നിൽക്കുകയായിരുന്നു.

ബാലു അങ്ങോട്ടുവന്നു.

''നിങ്ങൾ പോകാനിറങ്ങിയതാ?''

''ങാ''

''അതെന്താ മാമി. ഇവിടെ വന്നിട്ട് ഒരു ദിവസം പോലും താമസിക്കാതെ....?''

''പോയിട്ട് അത്യാവശ്യമുണ്ട്.''

വീടുപണി കഴിഞ്ഞുവരുമ്പോൾ ഇവിടെ ഒരാഴ്ച താമസിക്കാമെന്ന് നിങ്ങൾ പ്രോമിസ് ചെയ്തതാണ്. അടുത്താഴ്ച ഞാനങ്ങോട്ടു വരുന്നുണ്ടല്ലോ. നമുക്കൊരുമിച്ചു പോയാൽപ്പോരേ?''

നന്ദു ചിരിച്ചു.

''മാമൻ വേണമെങ്കിൽ പൊയ്ക്കോട്ടെന്ന്?''

''ങാ''

''കൊള്ളാവുന്ന സജ്ജഷനാണ്.''

''മുകളിലത്തെ ആ വലിയ ബെഡ്റൂം നിങ്ങൾ വരുമെന്ന് പ്രതീക്ഷിച്ച് ഞാൻ ഫർണീഷ് ചെയ്തിട്ടിരിക്കയാണ്.''

''എ.സി.യുണ്ടോ?''

''അതിൻെറയൊരു കുറവേയുള്ളു.''

''പോയില്ലേ? അതൊരു നിസ്സാരമായ കുറവാണോ? പ്രത്യേകിച്ചു നമ്മുടെ ഇപ്പോഴത്തെ അവസ്ഥയിൽ.....''

''കൽക്കത്തയിൽ നിന്ന് അടുത്തയാഴ്ച നാലു സെററു കൊണ്ടുവരുന്നുണ്ട്.''

''അപ്പോൾ അതുകഴിഞ്ഞ് എന്നെ അറിയിക്ക്. ഞാൻ വരാം. രമണിയമ്മയും ഇവിടെ ഉണ്ടാകുമല്ലൊ?''

''പിന്നെയില്ലാതെ? അവരെവിടെ പോകാനാ?''

അവൻ ശബ്ദം താഴ്ത്തി.

''അവരിപ്പോൾ നമ്മുടെ കസ്റ്റഡിയിലല്ലേ? ഞാനും താളത്തിനു നില്ക്കുന്നതുകൊണ്ട്.''

''അയ്യോ അതുവേണം. കിട്ടാനുള്ളതെല്ലാം ഇങ്ങു പോരട്ടെ. അപ്പോൾ എൻെറ മുറി ഏതാണെന്നാ പറഞ്ഞത്?''

അവൻ ഇടതുവശത്തേക്കു കൈ ചൂണ്ടി.

''അതാ. ആ കാണുന്ന മുറി.''

''അപ്പോൾ ഞാനവിടെ. രമണിയമ്മ ഇപ്പുറത്ത്. നടുക്ക് നീയും?''

അവൻ സംശയത്തോടെ നോക്കി.

''നിങ്ങളെന്തോ മനസ്സിൽ വച്ചുകൊണ്ടാണ് സംസാരിക്കുന്നത്.''

''ഹേയ്. ഒന്നുമില്ല. സമത്വസുന്ദരമായ ആ വ്യവസ്ഥിതിയെക്കുറിച്ച് ആലോചിച്ചു പോയെന്നേയുള്ളു.''

സുരേഷിനടാത്തുനിന്ന രമണിയമ്മയുടെ കണ്ണുകൾ ഇടയ്ക്കിടെ ബാലുവിനെ കൊത്തുന്നുണ്ടായിരുന്നു. അതുകൊണ്ടവൻ പിന്നെയും ശബ്ദം താഴ്ത്തി.

''അവരൊരു പ്രത്യേക തരക്കാരിയാ. ചെറുപ്പം മുതൽക്കേ കൽക്കത്തയിലല്ലേ. അതുകൊണ്ട് നമുക്കു കുടുംബം തറവാട് എന്നൊക്കെ പറയുമ്പോഴുള്ള ഫീലിംഗ്സ് ഒന്നും അവർക്കറിയില്ല. ഞാനതു പറഞ്ഞു മനസ്സിലാക്കാൻ ശ്രമിക്കുകയായിരുന്നു. എന്തായാലും വീട് അങ്ങനെതന്നെ നിലനിർത്താമെന്നു അവർ സമ്മതിച്ചിട്ടുണ്ട്.''

''താങ്ക്സ്. നീ വല്ലാതെ ബുദ്ധിമുട്ടിക്കാണുമല്ലോ.''

''എന്തു ബുദ്ധിമുട്ട്. മാമൻ പറഞ്ഞപോലെ ജനിച്ചതവിടെയല്ലെങ്കിലും ഞാൻ വളർന്നത് ആ വീട്ടിലാണ്.''

നന്ദു അതിശയം ഭാവിച്ചു.

''നീ ഇപ്പോഴും അതൊക്കെ ഓർത്തിരിക്കുന്നോ?''

അവനു വീണ്ടും സംശയമായി.

''നിങ്ങളെന്താ ഒരുതരം സംസാരം?''

''ഒന്നുമില്ല ബാലു. നീ നന്നായി വരട്ടെയെന്ന് ദൈവംതമ്പുരാനോടു പ്രാർത്ഥിക്കുകയായിരുന്നു.'

അപ്പോഴേക്ക് രമണിയമ്മ അടുത്തുവന്നു.

''ഇപ്പോൾത്തന്നെ പോവുകയാണോ?'

''ങാ''

''കുറേദിവസം ഇവിടെയുണ്ടാകുമെന്നു ബാലു പറഞ്ഞു. അടുത്തു പരിചയപ്പെടാനും സംസാരിക്കാനും നമുക്കു സമയം കിട്ടിയില്ല.''

''ഇനിയൊരിക്കൽ വരാം.''

''പ്ളീസ്.''

സുരേഷ് കാറിൻെറ സൈഡ് സീററിലേക്കു മാറിയിരിക്കുന്നതുകണ്ടു നന്ദു പറഞ്ഞു.

''വണ്ടിയെടുത്തോളു. എനിക്കു തീരെ സുഖം തോന്നുന്നില്ല.''

നന്ദു മുൻസീററിൽ പിറകോട്ടു ചാരിയിരുന്നു. തറവാടിനടുത്തെത്തിയപ്പോൾ സുരേഷ് വണ്ടിനിർത്തി.

''ഉം....? ഇറങ്ങണോ?''

''വേണ്ട.''

അവസാനമായി വിടചോദിക്കുന്ന മട്ടിൽ സുരേഷ് അകലെ ഒഴിഞ്ഞുകിടക്കുന്ന വീട്ടിലേക്കു നോക്കി. ഒരു ദീർഘനിശ്വാസത്തിൻെറ അകമ്പടിയോടെ പതുക്കെ വണ്ടി നീങ്ങി.

പാലത്തിനു താഴെ അനാഥമായിക്കിടക്കുന്ന പുഴയും കുളിക്കടവും. ഇടിഞ്ഞു കിടക്കുന്ന പടിക്കെട്ടിൽ കൈയിൽ ചുരുട്ടിപ്പിടിച്ച സാരിയും ബ്ളൗസും ടോർച്ചുമായി ബാലു ഇരിക്കുന്നതു നന്ദു കണ്ടു.

''നിനക്കെന്തു തോന്നുന്നു. ബാറു നടത്താൻ നമ്മുടെ വീടു കൊടുക്കണോ?''

''വേറെന്താ മാർഗ്ഗം? വിററു കഴിഞ്ഞാൽ–പ്പിന്നെ എന്തു ചെയ്തെന്നു കാണാൻ നമ്മളിങ്ങോട്ടുവരുന്നില്ലല്ലോ.'

സുരേഷ് മൗനിയായി.

അടുത്ത ഞായറാഴ്ച ഉച്ചയ്ക്ക് രമണിയമ്മയുടെ മാരുതിയിലാണ് ബാലു ക്വാർട്ടേഴ്സിലെത്തിയത്. സുരേഷിൻെറ അവധി ദിവസമാണ്. എന്നാലും രാവിലെ പത്തു കഴിഞ്ഞാൽ കമ്പനിയിലൊന്നു പോയിവരും.

ഉച്ചയൂണിൻെറ ഒരുക്കങ്ങൾ ധൃതഗതിയിൽ ചെയ്തിരുന്ന കാരണവർ സൂത്രത്തിൽ അവിടെനിന്നു തെന്നിമാറി ബാലുവിൻെറ അടുത്തെത്തുന്നത് നന്ദു ശ്രദ്ധിക്കുന്നുണ്ടായിരുന്നു. തിരിച്ചുവന്ന് കൈകഴുകി ഷർട്ടും മുണ്ടുമെടുത്തിടുന്നു.

''എങ്ങോട്ട് ഈ സമയത്ത്?''

''വയറിനു നല്ല സുഖമില്ല. വൈദ്യരെയൊന്നു കണ്ടിട്ട്.....''

രോഗമെന്താണെന്നു മനസ്സിലായി.

''ഇപ്പോൾ ഒരിടത്തും പോകാൻ. പററില്ല. പണി പകുതിപോലുമായിട്ടില്ല.

കാരണവർ വയററിളക്കം ബാധിച്ചവനെപ്പോലെ നന്ദുവിനെ നോക്കി.

''നോക്കിയിട്ട് വിശേഷമൊന്നുമില്ല. ഇങ്ങോട്ടുവന്നാൽമതി.''

നിവർത്തിയില്ലെന്ന് കണ്ട് കാരണവർ ഷർട്ടും മുണ്ടും മാററി പഴയ ലുങ്കിയുടുത്തു. പിന്നെ നിമിഷങ്ങൾക്കുള്ളിലായിരുന്നു ജോലികൾ പുരോഗമിച്ചത്. അരപ്പും വയ്പുമെല്ലാംതരികിട താളത്തിൽ മുറുകി. എല്ലാം തീർത്ത് ഷർട്ടും മുണ്ടുമെടുത്തിട്ട് പുറത്തേക്കൊരോട്ടവും.

ബാലു അധികം വർത്തമാനത്തിനൊന്നും വരാതെ അമ്മയുടെ മുറിയിൽ ഒതുങ്ങിക്കൂടി. നന്ദുവിൻെറ താൽപ്പര്യക്കുറവ് മനസ്സിലാക്കിയിട്ടായിരിക്കണം.

സുരേഷ് വന്നപ്പോൾ രണ്ടുപേർക്കും ചോറു വിളമ്പിവച്ചു. മൗനത്തിൻെറ തോടു പൊളിച്ചത് ബാലുതന്നെയാണ്.

''മാമൻെറ തീരുമാനമെന്താണെന്നറിയാനാ ഞാൻ വന്നത്.''

''വിൽക്കാൻ തീരുമാനിച്ചല്ലേ നിന്നെ അറിയിച്ചത്?''

''അതല്ല...അന്നു പറഞ്ഞ വ്യവസ്ഥകൾ....''

''നിങ്ങളെന്തുവേണമെങ്കിലും ചെയ്തോ. എനിക്കു പ്രത്യേകിച്ചൊരു വ്യവസ്ഥയുമില്ല.''

ഊണു കഴിഞ്ഞെഴുന്നേററ് പല്ലിട കുത്തിക്കൊണ്ട് സുരേഷ് ഡൈനിംഗ് ഹാളിലെ കസേരയിൽത്തന്നെ വിന്നിരുന്നു. ബാലുവും എണീററു കൈ കഴുകി. നന്ദു പാത്രങ്ങളൊക്കെയെടുത്തു മേശ വൃത്തിയാക്കി.

''ഇനി വിലയുടെ കാര്യമാണ്.''ബാലു ഒന്നു നിർത്തി.

''പുരയിടവും നിലവും കൂടി നാലരയേക്കറല്ലേ?''

''നാലരയല്ല അഞ്ചേക്കറുമുണ്ട്. കുറേ പുറമ്പോക്കുകൂടി എങ്ങനെയോ അതിൽ വന്നു പെട്ടിട്ടുണ്ട്. അതു കൂടി കൂട്ടിയാൽ അഞ്ചിനുമുകളിൽപ്പോവും.''

''പ്രമാണം?''

''അതൊക്കെ ഇവിടെയുണ്ട്.''

''എന്നാലും ഒന്നളന്നു നോക്കണ്ടേ?''

''സെൻറിന് എന്തു വില വേണമെന്നാണ്?''

''എന്താ അവരു പറഞ്ഞത്?''

''ഒരു വില സൂചിപ്പിച്ചിട്ടുണ്ട്. അതിൽ അല്പസ്വല്പമൊക്കെ മാററം വരുത്താമെന്നും പറഞ്ഞു. കെട്ടിടത്തിന് വിലയൊന്നും വയ്ക്കാൻ പറ്റില്ലെന്നാണ്....''

സുരേഷ് നന്ദുവിൻെറ നേർക്കു നോക്കി.

''ഇത്രയും സ്ഥലം ഒരുമിച്ചു വാങ്ങുമ്പോൾ പഴയ കെട്ടിടത്തിനാരും വിലവയ്ക്കാറില്ല. അതും സത്രം പോലെ പൊളിഞ്ഞുകിടക്കുന്നതാകുമ്പോൾ....''

''എന്താ നീ പറഞ്ഞത്?''

എല്ലാ കണ്ണുകളും ചോദ്യംകേട്ട ഭാഗത്തേക്കു തിരിഞ്ഞു. കാരണവർ പുറത്തുനിന്നുവന്നു വാതിൽ ചാരി കേട്ടു നില്ക്കുകയായിരുന്നു. കാലു നിലത്തുറയ്ക്കുന്നില്ല. കണ്ണുകളിൽ പഴയ ചോര നിറം.

''എന്താടാ നീ പറഞ്ഞത് സത്രമോ? നീ ഇത്ര കേമനായി വളർന്നത് അവിടെ നിന്നല്ലേടാ? നിനക്കതിപ്പോൾ സത്രമായി.''

അപ്പോഴേക്കും വികാരം കൊണ്ടു വിർപ്പുമുട്ടി.





കണ്ണു മുന്നോട്ടു തുറിച്ചു. കൈ ചുരുട്ടി നെഞ്ചത്തു തല്ലിക്കൊണ്ട് ഒരുവട്ടം ചുവടുവച്ചു.

''എൻെറ അമ്മ കഷ്ടപ്പെട്ടുണ്ടാക്കിയതു തിന്നു വീർത്തല്ലേടാ നിയിത്ര തടിയനായി വളർന്നത്? നന്ദി വേണമെടാ. നീയും നിൻെറ മററവളും ഏതാണ്ടൊക്കെ പറഞ്ഞെന്നു കേട്ടല്ലോ. ബ്രോത്തൽ....നിൻെറമ്മേടെ ബ്രോത്തൽ. തന്തയില്ലാത്ത കഴുവേറി ആരാട അവിടെ വ്യഭിചരിച്ചത്?''

കാരണവർ നിന്നനില്പിൽ മുന്നോട്ടു കുതിച്ച് ബാലുവിൻെറ ഷർട്ടിൽ കയറിപ്പിടിച്ച് ഉലച്ചു. അവൻ ഇടതുകൈകൊണ്ട് പുറകോട്ടൊന്നു തള്ളിയെന്നു തോന്നി. കാരണവർ വേച്ചു വീഴാൻ തുടങ്ങി.

കാരണവരെ പഴയകാല പ്രതാപത്തിൻെറ പ്രേതം ആവേശിച്ചു കഴിഞ്ഞെന്നു നന്ദുവിനു മനസ്സിലായി. പരിസരം മറന്നിരിക്കുന്നു. അടുത്ത കാലത്തൊന്നും ഇങ്ങനെയൊരു ഉറഞ്ഞുതുള്ളൽ കണ്ടിട്ടില്ല.

നന്ദു കാരണവരുടെ തോളിൽ പിടിച്ചു.

''ഇങ്ങോട്ടുവാ.''

സർപ്പത്തിനെപ്പോലെ എടുത്തു പിടിച്ചു നോക്കി.

''നീ പോടി. കൈകുടഞ്ഞെറിഞ്ഞ് വീണ്ടും അങ്കത്തിനൊരുങ്ങി നിന്നു.''

''മര്യാദയ്ക്കിങ്ങോട്ടുവരാനാ പറഞ്ഞത്.''

നന്ദുവിൻെറ സ്വരത്തിലുണ്ടായ മാററത്തിൽ ഒന്നുകൂടി തലയെടുത്തു പിടിച്ചു. പിന്നെ സുരേഷിൻെറ മുഖത്തേക്ക്. അതോടെ പത്തി താണു!. തല ചെറുതായി വിറപ്പിച്ചുകൊണ്ട് ഒരു കുഞ്ഞിനെപ്പോലെ ഒപ്പം നടന്നുവന്നു.

അടുക്കളയിൽനിന്നു കുരണ്ടിപ്പലക നീക്കിയിട്ടുകൊടുത്തു. അനുസരണയോടെ ഇരുന്നു. നന്ദു കറിക്കത്തി കൈയിലെടുത്തു.

''ഇനി മേലിൽ ബാലുവിൻെറ കൈയിൽ നിന്ന് കാശുവാങ്ങി കുടിക്കാൻ പോയെന്നറിഞ്ഞാൽ അന്നു നിങ്ങളെ ഇതുകൊണ്ട് ഞാനിവിടെ വെട്ടിമുറിച്ചിടും. പറഞ്ഞതു മനസ്സിലായോ?''

കുരണ്ടിപ്പലകയിലിരുന്ന കുഞ്ഞ് രണ്ടു പ്രാവശ്യം തല കുലുക്കി.

നന്ദു വിളമ്പിവച്ചിരുന്ന ചോറും കറികളും മുന്നിലേക്കു നീക്കിവച്ചുകൊടുത്തു.

''നിങ്ങൾക്കു കുടിക്കാൻ ഞാൻ പണം തരാം. ആഴ്ചയിലൊരിക്കൽ മാത്രം.''

കുനിഞ്ഞിരുന്ന തല അതിനു രണ്ടു പ്രാവശ്യം ഇളകി.

ചോറിൽ വച്ച കൈ അങ്ങനെതന്നെയിരിക്കുന്നു. അപ്പോഴും തല കുമ്പിട്ടിരിക്കയാണ്.

നന്ദു മുന്നിൽ മുട്ടുകുത്തിയിരുന്ന് കാരണവരുടെ താടി പിടിച്ചുയർത്തി. കണ്ണു നിറഞ്ഞു തുളുമ്പിയിരിക്കുന്നു.

''നിങ്ങളെന്തിനാണ് കരയുന്നത്?''

അതോടെ കണ്ണുനീർ ഇരുകവിളിലൂടെയും ഒഴുകി.

''സാരമില്ല. ഊണുകഴിക്ക്.''

ഇടതുകൈപ്പടം കൊണ്ട് കണ്ണുതുടച്ച് ചോറു കുഴയ്ക്കാൻ തുടങ്ങി. നന്ദു പുറത്തിറങ്ങിവന്നു. സുരേഷ് അവളുടെ നേർക്കു തിരിഞ്ഞു.

''കേട്ടോ പറഞ്ഞത്? സെൻറിനു മൂവായിരം രൂപ വച്ചു തരും. കെട്ടിടത്തിനു വിലയില്ല. എന്താ കൊടുക്കാമോ?''

ഒന്നും സംസാരിക്കില്ലെന്നു തീരുമാനമെടുത്തിരുന്നെങ്കിലും നന്ദുവിന് അടക്കാൻ കഴിഞ്ഞില്ല.

''മൂവായിരം രൂപയോ? അതെന്തുവിലയാണ് ''

''അവരത്രയുമാണ് പറഞ്ഞത്. പിന്നെ അല്പസ്വല്പം വിട്ടുവീഴ്ചയൊക്കെ.....''

സുരേഷിൻെറ സ്വരം പരുക്കനായി.

''അത്തരം ഓശാരമൊന്നും വേണ്ട. ഇതെന്താ മത്തിയാണോ കാൽക്കാശിനും അരക്കാശിനും പിണങ്ങാൻ? നീ എത്ര രൂപയ്ക്കാണ് സ്ഥലം വാങ്ങിയത്.''

''അത്....''

''അത്?''

''എനിക്കു നാലായിരത്തിനു മേലായി''

''മേലോ? എന്തു മേല്? ആറായിരം കൊടുത്തെന്നു ചേച്ചി പറഞ്ഞല്ലോ.''

ബാലു മറുപടി പറഞ്ഞില്ല.

''അതും ഈ പുരയിടവും തമ്മിലെന്താ വ്യത്യാസം? രണ്ടും നാഷണൽ ഹൈവേയോടു ചേർന്നു രണ്ടുകിലോമീററർ അപ്പുറവും ഇപ്പുറവും. നീ വീടിനു തന്നെ ഇരുപതിനായിരം കൊടുത്തില്ലേ? ഇതിൻെറ കാര്യം വന്നപ്പോൾ അതിനും വിലയില്ല.''

''മാമനങ്ങനെ പറഞ്ഞിട്ടു കാര്യമില്ല.''

''എങ്ങനെ പറഞ്ഞിട്ട്?''

''ഇരുപതുസെൻറു പുരയിടം വാങ്ങുന്നതു പോലെയാണോ അഞ്ചേക്കർ? അത്രയും മൊത്തമായി വാങ്ങുമ്പോൾ വിലകുറയും.''

''നേരെ പകുതിയായിട്ട്?''

''പെട്ടെന്ന് അമ്മയുടെ മുറിയിലെന്തോ ഒച്ചകേട്ടു. നന്ദു അങ്ങോട്ടോടി. പിറകെ സുരേഷും എണീററു വന്നു.

അമ്മ നിലത്തുവീണു കിടക്കുന്നു. നന്ദു തലതാങ്ങിപ്പിടിച്ചു. അവർ കൈകൾ കൊണ്ട് നന്ദുവിനോട് എന്തൊക്കെയോ പറയാൻ ശ്രമിക്കുകയാണ്. വികാരക്ഷോഭം കൊണ്ട് മുഖം കോടിയിട്ടുണ്ട്. തൊണ്ടയിൽനിന്ന് ചീവിടിൻേറതു പോലെയുള്ള വികൃതമായ

ശേഷം 44-ാം പേജിൽ



**യശ്പാൽ വിവർത്തനം: കെ.വി. കുമാരൻ**

# എന്റെയും നിന്റെയും കഥ അവന്റെയും

## മുപ്പത്തിയഞ്ച്

**ച**ർച്ചിലേക്ക് പുറപ്പെടുംമുമ്പേ പണ്ഡിത്ജി ഉഷയെ ഈസിച്ചെയറിലിരുത്തി. അടുത്തുതന്നെ സ്ററൂളിൽ ടേബിൾ ഫാനും വച്ചു. അമിത് ഒരു പുസ്തകവുമായി ചേച്ചിയുടെ അടുത്തിരുന്നു. ഡോക്ടർ സേട്ട് രാവിലെ കൊണ്ടുവന്ന പുസ്തകങ്ങൾ എടുത്തുനോക്കി— ഐഡിയൽ ഒഫ് ഇക്വാലിററി, ലിബർട്ടി ആൻഡ് ഫേറേറർനിററി. ഉഷ പുസ്തകം വായിക്കാൻ തുടങ്ങി.

"ചേച്ചി ഇരുട്ടത്തും വായിക്കുകയാണോ?" അമിത് ചിരിച്ചുകൊണ്ടു ചോദിച്ചു. അമിത് സമീപത്തുനിന്നും എഴുന്നേററു പോയതും ഇരുട്ട് വ്യാപിച്ചതുമൊന്നും ഉഷ അറിഞ്ഞതേയില്ല. പുസ്തകം മുമ്പിൽ തുറന്നുകിടന്നു.

"ഓ!" ഉഷ ജാള്യത മറച്ചുവച്ചുകൊണ്ടു പറഞ്ഞു— "ഞാൻ എന്തൊക്കെയോ ചിന്തിച്ചുപോയി."

"ടേബിൾ ലാമ്പ് കൊണ്ടുവരട്ടെ?"

"ഇപ്പഴ് വേണ്ട." ഉഷ മൂരിനിവർന്നുകൊണ്ടു പറഞ്ഞു.

അടുത്ത ഞായറാഴ്ച ഒമ്പതുമണിക്കുതന്നെ ഉഷ മോട്ടോർ സൈക്കിളിന്റെ ശബ്ദം കേൾക്കാൻ കാതോർത്തു നിന്നു. സേട്ട് കൊടുത്ത പുസ്തകങ്ങൾ രണ്ടും വായിച്ചുതീർന്നിരുന്നു. പന്ത്രണ്ടുമണിയായിട്ടും സേട്ട് വന്നില്ല. അമിത് ചിത്രയുടെ വീട്ടിൽനിന്നും വലിയൊരു നോവൽ കൊണ്ടുവന്നിരുന്നു. വായിച്ചു തുടങ്ങിയപ്പോൾ ഉഷയ്ക്ക് നല്ല രസം തോന്നി. വായന നിർത്താനേ തോന്നിയില്ല. സമുദായത്തിലെ ന്യായാന്യായങ്ങളായിരുന്നു പ്രതിപാദ്യം. നാലുനാളുകൊണ്ട് ഉഷ പുസ്തകം വായിച്ചുതീർത്തു.

മേയ്മാസത്തെ രണ്ടാമത്തെ ഞായറാഴ്ചയായിരുന്നു അടുത്തത്. സൂര്യാതപം വളരെ വർദ്ധിച്ചിരുന്നു. പണ്ഡിത്ജി മുറിയിൽ തണുപ്പു കിട്ടാനുള്ള ഏർപ്പാടുകളെല്ലാം ചെയ്തിരുന്നു. മുറിയിൽ തണുപ്പും സുഗന്ധവും സൗന്ദര്യവും.

തെരുവിൽനിന്ന് മോട്ടോർ സൈക്കിളിന്റെ ശബ്ദം കേട്ടപ്പോൾ ഉഷയുടെ ഹൃദയമിടിപ്പ് വർദ്ധിച്ചു. അമിത് എഴുന്നേററ് സ്വീകരണ മുറിയിലേക്കു പോയി. "ഡോക്ടർ, വരണം." എന്ന സ്വാഗതവാക്കുകളാണ് പിന്നെ ഉഷ കേൾക്കുന്നത്.

അമിത് ഡോക്ടറെ അകത്തേക്ക് ആനയിച്ചു. വെയിലത്തു വന്ന ഡോക്ടർക്ക് അകത്തു വ്യക്തമായി കാണാൻ കുറച്ചുസമയം വേണ്ടിവന്നു. അഭിവാദന—പ്രത്യഭിവാദനങ്ങൾക്കു ശേഷം ഡോക്ടർ ഉഷയോട് സുഖവിവരങ്ങളന്വേഷിച്ചു.

"എല്ലാവരും ചർച്ചിൽ പോയിരിക്കുന്നു. ഞാൻ ചേച്ചിക്ക് കൂട്ടിരിക്കുകയാണ്" അമിത് അറിയിച്ചു.

"സ്നേഹമുള്ള അനുജൻ!" ഡോക്ടർ പ്രശംസാസ്വരത്തിൽ പറഞ്ഞു.

ഉഷയ്ക്ക് സന്തോഷാതിരേകംകൊണ്ട് ഒന്നും പറയാൻ കഴിഞ്ഞില്ല. ലജ്ജയോടെ ഇത്രയും പറഞ്ഞു— "താങ്കൾക്ക് എന്റെ കാര്യത്തിൽ എന്തൊരു ശ്രദ്ധ!" പറഞ്ഞുകഴിഞ്ഞപ്പോൾ അതിനൊരു പരാതിയുടെ ചുവയുണ്ടായിരുന്നു.

"നിങ്ങളുടെ പരാതി ശരിയാണ്." ഡോക്ടർ വിസ്മയത്തോടെ സമ്മതിച്ചു.



"സോറി, ഡോക്ടർ. ഞാൻ പരാതിപ്പെടുകയായിരുന്നില്ല. ക്ഷമിക്കണം."

"ഓ, അതിലെന്തിരിക്കുന്നു!" സേട്ട് സഹാനുഭൂതിയോടെ പറഞ്ഞു. തെററ് എന്റേതുതന്നെ. പറഞ്ഞതുപോലെ വരാനൊത്തില്ല. പലതരം തിരക്കുകൾ!"

"ചേച്ചി, ഞാനിപ്പൊ വരാം." അമിത് അതിഥിയെ സത്കരിക്കാനുള്ള വട്ടമാണെന്നു തോന്നുന്നു.

"ഡോക്ടർ, വായിക്കാനും കാര്യങ്ങൾ ഗ്രഹിക്കാനുമുള്ള വഴി താങ്കളാണു കാട്ടിത്തന്നത്. ഈ വഴിക്കു താങ്കൾക്കേ എന്തെങ്കിലും സഹായിക്കാനാകൂ. ഇത്രയുംനാൾ വായിക്കാനൊന്നുമില്ലായിരുന്നു. കണ്ടില്ലേ, കുററാന്വേഷണ നോവലാണു വായിക്കുന്നത്. സമയം നഷ്ടപ്പെടുത്തേണ്ടി വന്നതുകൊണ്ട് അങ്ങനെ പറഞ്ഞുപോയതാണ്." ഉഷ ലജ്ജയോടെ വിശദീകരിച്ചു.

"വാക്കു പാലിക്കാൻ കഴിയാത്തതിൽ എനിക്കു ഖേദമുണ്ട്."

"താങ്കൾ എന്നെ ലജ്ജിപ്പിക്കുകയാണ്."

"ഞാൻ പറയുന്നതു സത്യമാണ്." ഡോക്ടർ ഉഷയുടെ കണ്ണുകളിലേക്കു നോക്കിക്കൊണ്ടു പറഞ്ഞു— "വരാമെന്നേററ കാര്യം ഓർമ്മയില്ലാഞ്ഞിട്ടല്ല. കഴിഞ്ഞ ഞായറാഴ്ച മേയ്ദിന യോഗത്തിൽ സംബന്ധിക്കേണ്ടിവന്നു. ഇന്നു രാവിലെ വരാൻ പുറപ്പെട്ടപ്പോൾ അടുത്തവീട്ടിലെ ഒരു വയസ്സന് അസുഖം. കുറെനേരം അവിടെ ചെലവഴിക്കേണ്ടി വന്നു. നിങ്ങൾ പുസ്തകം പ്രതീക്ഷിച്ചിരിക്കയായിരിക്കുമെന്ന് അറിയാമായിരുന്നു. ഒരു പുസ്തകമേ കൊണ്ടുവന്നുള്ളു."

സേട്ടിന്റെ വാക്കുകൾ കേട്ടപ്പോൾ ഉഷയുടെ കണ്ണുകളിൽ കൃതജ്ഞത നിഴലിച്ചു.

"നിങ്ങൾക്ക് സോഷ്യലിസം പഠിക്കുന്നതിൽ താല്പര്യമുണ്ടെന്നറിഞ്ഞതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്."

"മേയ്ദിനമെന്താണ്? സ്ററഡി സർക്കിളിൽ എന്താണു നടക്കുന്നത്?" ഉഷ ചർച്ചയ്ക്കു തുടക്കം കുറിച്ചു.

ഏഴേമുക്കാൽ മണിക്കു പണ്ഡിറ്റ് ദമ്പതികൾ തിരിച്ചു വന്നപ്പോൾ അവിടെ ചൂടുപിടിച്ച വാദപ്രതിവാദങ്ങൾ നടക്കുകയായിരുന്നു. ചർച്ചയിൽ അമിതും ഉത്സാഹപൂർവ്വം പങ്കെടുത്തു.

"ചൂടുപിടിച്ച ചർച്ചയാണല്ലോ." പണ്ഡിത്ജി സേട്ടിന്റെ ആഗമനത്തിൽ സന്തോഷം പ്രകടിപ്പിച്ചുകൊണ്ടു പറഞ്ഞു.

സേട്ട് പണ്ഡിത്ജിയെയും പത്നിയെയും എഴുന്നേററുനിന്നുകൊണ്ട് വന്ദിച്ചു.

"ഡോക്ടർക്കു കുടിക്കാൻ വല്ലതും കൊടുത്തോ അതോ വാദപ്രതിവാദം മാത്രമായിരുന്നോ?" മമ്മി സ്നേഹപൂർവ്വം മകളുടെനേരെ നോക്കിക്കൊണ്ടു ചോദിച്ചു.

"ഒന്നാന്തരം ശർബത്തല്ലേ തന്നത്!" ഒഴിഞ്ഞ ഗ്ലാസ് ചൂണ്ടിക്കൊണ്ടു ഡോക്ടർ പറഞ്ഞു.

മേയ്—ജൂൺ മാസങ്ങളിൽ സൂര്യാസ്തമനം താമസിച്ചാണല്ലോ. ആറരമണിക്കുപോലും വെയിലുണ്ടാകും. സേട്ട് ഞായറാഴ്ചകൾതോറും ആറ്—ആറരമണിക്ക് കന്ധാരിത്തെരുവിലേക്കു വരും. ഓരോ തവണയും കൈയിൽ ഒരു പുതിയ പുസ്തകവും കാണും. ഉഷയും അമിതും അദ്ദേഹം പറയുന്നതു ശ്രദ്ധാപൂർവ്വം കേൾക്കും. സേട്ട് വന്നാൽ ഉഷ പിന്നെ കിടക്കാറില്ല. ഞായറാഴ്ച ദിവസങ്ങളിൽ അവൾ ആറുമണിക്കുതന്നെ അണിഞ്ഞൊരുങ്ങി പ്ളാസ്റ്ററിട്ട കാൽ സ്ററൂളിൽ ഉയർത്തിവച്ച് ഈസിച്ചെയറിൽ ഇരിക്കും.

മേയ് അവസാനം ഉഷയുടെ കാലിൽനിന്നും പ്ളാസ്ററർ എടുത്തുമാററി. അവൾക്കു നടക്കാൻ തിടുക്കം. ജൂൺമാസത്തെ മൂന്നാം ഞായറാഴ്ച സേട്ട് വന്നപ്പോൾ ഉഷയുടെ ഈസിച്ചെയറിനരികിൽ ചുമരോടു ചാരി ഒരു ഊന്നുവടി കണ്ടു.

"വെരി ഗുഡ്!" സേട്ട് പറഞ്ഞു: "വടികുത്തി നടന്നു തുടങ്ങി, അല്ലേ? ഒന്നു നടക്കൂ, കാണട്ടെ!"

"താങ്കളുടെ മുമ്പിൽ മുടന്തി നടക്കണോ?"

"ഡോക്ടറുടെ മുമ്പിലെന്തിനു ഒളിപ്പിക്കണം? ഡോക്ടറെ സ്ഥിതിഗതികൾ യഥാർത്ഥരൂപത്തിൽ അറിയിക്കേണ്ടതല്ലേ?"

"താങ്കളെന്നെ ഉത്തരം മുട്ടിക്കുന്നു." ഉഷ ലജ്ജയോടെ പറഞ്ഞു— "എന്നാൽ ഒരു കാര്യം പറഞ്ഞേക്കാം. ചിരിക്കരുത്."

"ചുണ്ടനക്കുകപോലുമില്ല." ബുദ്ധപ്രതിമപോലെ മുഖത്തു ഗൗരവം വരുത്തിക്കൊണ്ട് ഡോക്ടർ നിന്നു.

ഉഷ ഊന്നുവടിയുടെ സഹായത്തോടെ അല്പദൂരം നടന്നു. തിരികെ വന്ന് കസാലയിലിരുന്നു.

"സന്തോഷം പ്രകടിപ്പിക്കാൻ അനുമതിയുണ്ടാകണം." സേട്ട് ഗൗരവത്തിൽത്തന്നെ പറഞ്ഞു.

"നോട്ട് എലൗഡ്!" പറഞ്ഞത് അമിതായിരുന്നു. അവൻ ഈ കളിതമാശയിൽ പൂർണ്ണമായും ഭാഗഭാക്കായി.

●

ഡാഡിയും മമ്മിയും ചർച്ചിൽനിന്നും തിരിച്ചുവരുമ്പോൾ മൂന്നുപേരുടെയും വാദപ്രതിവാദങ്ങൾ അകലെ റോഡിലോളം കേൾക്കാമായിരുന്നു. വീട്ടിനടുത്ത് മോട്ടോർ സൈക്കിൾ. മിസ്സസ് പണ്ഡിതിന്റെ പുരികം ചുളിഞ്ഞു. എന്നാൽ ദേഷ്യം അടക്കിവച്ചു. ഡോക്ടറുടെ അഭിവാദനങ്ങൾക്ക് ഒററവാക്കിൽ പ്രത്യഭിവാദ്യം ചെയ്തുകൊണ്ട് അകത്തേക്കു കടന്നുപോയി. മകളോടാണു ദേഷ്യം തോന്നിയത്. ഡോക്ടർ പോയപ്പോൾ പൊട്ടിത്തെറിച്ചു "തെരുവിലെ ആളുകൾ എന്തു പറയുന്നുവെന്നറിയാമോ? സൂചിപ്പിച്ചാലൊന്നും നിനക്കു മനസ്സിലാകില്ല, അല്ലേ? വായിച്ചും പഠിച്ചും ബുദ്ധി കൂടിപ്പോയി!"

ഉഷയ്ക്കും അമ്മയെപ്പോലെ ദേഷ്യം വരാറുണ്ട്. എന്നാൽ ക്ഷമിച്ചു. കലഹം നല്ലതിനല്ല.

ആകാശത്തിൽ രണ്ടുദിവസമായി കാർമേഘങ്ങൾ കുമിഞ്ഞുകൂടിയിരിക്കുന്നു. കാററിന്റെ അനക്കമില്ല. ചൂട് അസഹ്യം. കാലവർഷത്തിന്റെ സൂചന. തിങ്കളാഴ്ച രാത്രി വർഷിക്കുകതന്നെ ചെയ്തു. ഇതുവരെ കടുത്ത ചൂടായിരുന്നു. ഇപ്പോൾ അതിനു വിപരീതമായി



കാററും കോളും തണുപ്പും അനുഭവപ്പെട്ടു തുടങ്ങി. മച്ചിൽ കിടന്നവരുടെ കട്ടിലുകൾ കുലുങ്ങി. ഒഴിഞ്ഞ കട്ടിലുകൾ അങ്ങുമിങ്ങും തെറിച്ചു. വൻമരങ്ങൾ കടപുഴകിവീണു. മേഘങ്ങൾ ഘോരഘോരം ഗർജ്ജിച്ചു. തിമിർന്നു വർഷിച്ചു. ഒററമഴകൊണ്ട് എല്ലായിടവും തണുത്തു. രാവിലെയും ആകാശത്തു കാർമേഘങ്ങൾ അവശേഷിച്ചിരുന്നു. മിസ്സസ് പണ്ഡിതിനും പഴയ ആചാരപ്രകാരം ആദ്യമഴ പെയ്തതിന്റെ പേരിൽ കുട്ടികൾക്കു മധുരപലഹാരങ്ങളുണ്ടാക്കിക്കൊടുക്കാൻ മോഹം! അമിതിനെ വിളിച്ചു കാശെടുത്തു മേശപ്പുറത്തുവച്ച് സാധനങ്ങൾ കൊണ്ടുവരാൻ പറഞ്ഞു. ഉഷ ഫാനിനരികിലിരുന്നു വായിക്കുകയായിരുന്നു. അമിത് വരാന്തയിൽ ഒരു കൊച്ചുപുസ്തകത്തിൽ മുഴുകിയിരുന്നു. പറഞ്ഞതു കേൾക്കാതിരുന്നപ്പോൾ മമ്മിക്കു കലികയറി— "ഈ പുസ്തകങ്ങളെല്ലാം അടുപ്പിലിടണം. എപ്പഴ് നോക്കിയാലും രണ്ടിനും വായനതന്നെ. വല്ല കൊള്ളാവുന്ന പുസ്തകങ്ങൾ ആണെങ്കിൽ തരക്കേടില്ലായിരുന്നു...!"

അമിത് ഉടൻ കാശുമെടുത്ത് ബസാറിലേക്കോടി. അമിത് വായിച്ചുകൊണ്ടിരുന്ന പുസ്തകം തുറന്നുതന്നെ മേശപ്പുറത്തു കമിഴ്ത്തിവച്ചിരുന്നു. വരാന്തയിലൂടെ കടന്നുപോകുമ്പോൾ മമ്മിയുടെ കണ്ണുകൾ അതിൽ പതിഞ്ഞു. ഉഷയും അമിതും മമ്മിയെ വിദ്യാഭ്യാസമുള്ളവരായി കണക്കാക്കിയിരുന്നില്ല. അവർ ബൈബിളല്ലാതെ മറെറന്തെങ്കിലും വായിക്കുന്നതായി കണ്ടിട്ടുമില്ല. ബൈബിൾ ഇംഗ്ലീഷിൽത്തന്നെ വായിക്കുമായിരുന്നു. അവർക്ക് എഴുതാനും വായിക്കാനും സമയമെവിടെ? കത്തെഴുതും, കത്തു വായിക്കും. മെട്രിക്ക് പാസായതാണ്. ഉഷയെ പ്രസവിക്കുംമുമ്പ് സ്ക്കൂളിൽ ടീച്ചറായി ജോലിയും നോക്കിയിട്ടുണ്ട്. പുസ്തകത്തിന്റെ പേർ അവരുടെ ദൃഷ്ടിയിൽപ്പെട്ടു— 'വൈ ഐ ആം നോട്ട് എ ക്രിസ്ത്യൻ?'

മിസ്സസ് പണ്ഡിതിന്റെ ക്രോധത്തിന്റെ അണപൊട്ടി. പൊട്ടിത്തെറിച്ചുകൊണ്ടു ചോദിച്ചു— "ഡോക്ടറാണോ ഈ പുസ്തകം തന്നത്? ആ അവിശ്വാസി ഇവിടെ വിഷം കലർത്താനാ വരുന്നതെന്നു തോന്നുന്നു. ഇത്തരം പാപികൾ ഇവിടെ വരണ്ട..." എന്നിട്ട് ഭർത്താവ് കേൾക്കാൻ പറഞ്ഞു— "ഇതാ, ഇതു കണ്ടോ? വലിയ ഫിലോസഫറല്ലേ? ആ ചെകുത്താൻ നമ്മുടെ പിള്ളാരെ നശിപ്പിക്കാൻ വരുന്നതാ! എന്തായിരിക്കും ഇതിന്റെയൊക്കെ ഫലം! നരകത്തീയിൽ പൊരിയേണ്ടിവരും!" ഭർത്താവ് കുറെമുമ്പേ വെളിയിലിറങ്ങിയ കാര്യംപോലും അവർ മറന്നുപോയിരുന്നു. പുസ്തകം ഉഷയുടെ മുമ്പിൽ വലിച്ചെറിഞ്ഞുകൊണ്ട് മമ്മി അലറി— "ഡോക്ടറാണോ ഈ പുസ്തകം തന്നത്?"

"ഡോക്ടർ തന്ന പുസ്തകം ഇതാണ്." അടുത്തിരുന്ന പുസ്തകം ചൂണ്ടിക്കൊണ്ടു ഉഷ പറഞ്ഞു-'ഹിസ്റ്ററി ഒഫ് ദ ഇൻഡ്യൻ കോൺഗ്രസ്സ്.'

"ഈ പുസ്തകം എവിടന്നു വന്നു?"

"അമിത് കൊണ്ടുവന്നതായിരിക്കും."

ഇത്തരം സന്ദർഭങ്ങളിൽ പറയുന്നത്രയും സത്യമായിരിക്കാൻ സാദ്ധ്യത കുറവാണ്. വാസ്തവം ഇതായിരുന്നു—ഡോക്ടർ കോൺഗ്രസ്സിന്റെ ചരിത്രം കൊടുത്തിരുന്നു. ഉഷ അതു സാവകാശം വായിക്കുകയായിരുന്നു. ജൂൺ രണ്ടാംവാരത്തിൽ ഡോക്ടർ മറ്റൊരു പുസ്തകം കൊണ്ടുവന്നു കൊടുത്തു— 'ഹാസ് റിലിജിയൻ മെയ്ഡ് യൂസ്ഫുൾ കോൺട്രിബ്യൂഷൻ ടു സിവിലൈസേഷൻ?'

●

പള്ളിയിൽ മിസ്സസ് പണ്ഡിതിന്റെ മനസ്സാകെ വ്യാകുലമായിരുന്നു. പ്രാർത്ഥന കഴിഞ്ഞയുടൻ രണ്ടുപേരും മടങ്ങി. വീട്ടിനടുത്തെത്തിയപ്പോൾ അകത്തുനിന്ന് ഉച്ചത്തിലുള്ള വാദപ്രതിവാദം കേട്ടുതുടങ്ങി. മിസ്സസ് പണ്ഡിതിന്റെ നെററിചുളിഞ്ഞു.

"ഹലോ, ഡോക്ടർ- സേട്ട്, ഗുഡ് ഈവനിംഗ്!"

"ഗുഡ് ഈവനിംഗ്, സർ." ആദരപൂർവ്വം എഴുന്നേററുനിന്നുകൊണ്ട് സേട്ട് പറഞ്ഞു.

"ഗുഡ് ഈവനിംഗ്, മമ്മി."

മിസ്സസ് പണ്ഡിതിന്റെ മുഖം വർഷിക്കാറായ മേഘംകണക്കെ ഘനീഭൂതമായിരുന്നു. പേരിനുമാത്രം പ്രത്യഭിവാദ്യം ചെയ്തു

കൊണ്ടവർ അകത്തേക്കു കടന്നുപോയി.

സേട്ട് സ്തംഭിച്ചുപോയി. ഉഷ ഖിന്നയായി.

പണ്ഡിത്ജി കിശയിൽനിന്നും കൈലേസെടുത്തു മുഖം തുടച്ചുകൊണ്ട് സോഫയിലിരുന്നു. ഭാര്യയുടെ പെരുമാററം ശ്രദ്ധിക്കാത്തതുപോലെ ഉഷ്ണത്തെക്കുറിച്ച് പരാതിപ്പെട്ടു തുടങ്ങി. അമിത് ടേബിൾ ഫാൻ അദ്ദേഹത്തിൻെറനേരെ തിരിച്ചു.

"ഞാൻ വരട്ടെ, സർ?" സേട്ട് എഴുന്നേററുനിന്നുകൊണ്ട് പറഞ്ഞു— "താങ്കളെ കാണാൻവേണ്ടി ഇത്രയുംനേരം കാത്തിരുന്നതാണ്."

ഉഷ ഇടാകണ്ണിട്ട് സേട്ടിനെ നോക്കി. മുഖത്ത് ഗൗരവം നിഴലിച്ചിരുന്നു. മമ്മിയുടെ മര്യാദകേടിൽ മനസ്സ് നൊന്തു. മമ്മിയുടെ ദേഷ്യത്തിൻെറ കാരണം മനസ്സിൽ ഒളിമിന്നി. "പദ്മാ, മമ്മിയോടു പറ, ഡോക്ടർ പോവുകയാണെന്ന്. ഒന്ന് ഇങ്ങോട്ടു വരാൻ പറ." ഡോക്ടർക്ക് അപമാനിതനായെന്നു തോന്നരുതല്ലോ എന്നു കരുതി ഉഷ വിളിച്ചു പറഞ്ഞു.

ഉഷയുടെനേരെ നോക്കിയപ്പോൾ ഡോക്ടർ ഒരുനിമിഷം തങ്ങി.

"മമ്മി കുളിമുറിയിലാണ്." പദ്മ വന്നു പറഞ്ഞു.

ഡോക്ടർ ഗുഡ്നൈററ് പറഞ്ഞു സ്ഥലം വിട്ടു.

ഉഷയ്ക്ക് ക്രോധംകൊണ്ട് ഉരിയാടാൻ കഴിഞ്ഞില്ല. മുറിത്തിരുന്ന കട്ടിലിൽച്ചെന്നു മിണ്ടാതെ കിടന്നു.

"ഉഷാ, ഭക്ഷണം വിളമ്പിട്ടുണ്ട്." അരമണിക്കൂർ കഴിഞ്ഞപ്പോൾ മമ്മി വിളിച്ചു പറഞ്ഞു:

"എനിക്കു വിശപ്പില്ല..." ഉഷ പ്രതിഷേധസ്വരത്തിൽ അറിയിച്ചു. പക്ഷേ, എന്തൊക്കെയായിരിക്കും വ്യാഖ്യാനമുണ്ടാകാൻ പോകുന്നതെന്ന ആശങ്ക മനസ്സിലുദിച്ചു. പല്ലും കടിച്ചുകൊണ്ട് എഴുന്നേററു. ഒരു ചപ്പാത്തി അകത്താക്കി കൈകഴുകി.

അച്ഛനും അമ്മയ്ക്കും അമിതിനും ഉഷയുടെ പ്രതിഷേധം മനസ്സിലായി. തനിയേ ശരിപ്പെട്ടുകൊള്ളുമെന്നു സമാധാനിച്ചു.

ഉഷയ്ക്ക് രാത്രിയിൽ വൈകുന്നതുവരെ ഉറക്കം വന്നില്ല. മനസ്സ് വേവുകയായിരുന്നു. വിഡ്ഢികൾ അതുമിതും പറയുന്നു. തെരുവിൽ പലരും പലതും പുലമ്പുന്നു. ഇത് നമ്മുടെ കുററമാണോ? ഡോക്ടർ നമ്മുടെ ബന്ധുവോ മതക്കാരനോ അല്ല.

അടുത്തദിവസവും ഉഷയുടെ ദേഷ്യം ശമിച്ചില്ല. കലഹം ഒഴിവാക്കാൻ സാധാരണ രീതിയിൽ പെരുമാറാൻ ശ്രമിച്ചു. സംസാരിക്കാൻ തോന്നിയില്ല. മമ്മിയോടും ഡാഡിയോടും മനസ്സിൽ ക്രോധം തോന്നി. വല്ലതും പറയാനുണ്ടെങ്കിൽ എന്നോടു പറയാമായിരുന്നു... ഡോക്ടറെ അപമാനിച്ചതെന്തിന്! മനസ്സിലെ വിഷമം കണ്ണീരിൻെറ രൂപത്തിൽ ബഹിർഗമിച്ചു.

നാലാംനാളിൽ ഉഷയുടെ ചിന്ത മറെറാന്നായി. ബി.എയുടെ റിസൽട്ട് വരേണ്ട ദിവസം ജൂൺ 19-ാം തീയതിയായിരുന്നു. പരീക്ഷാഫലം പ്രസിദ്ധീകരിക്കാറാകുമ്പോൾ പരീക്ഷ എഴുതിയവർക്ക് നെഞ്ചിടിപ്പുണ്ടാകുന്നതു സ്വാഭാവികം മാത്രം. പേപ്പറുകൾ നന്നായിരുന്നു. പാസാകുമെന്നുറപ്പുണ്ട്. ക്ളാസ്സിനെക്കുറിച്ചു മാത്രമേ സംശയമുണ്ടായിരുന്നുള്ളു. ക്ളാസ്സില്ലെങ്കിൽ എം.എയ്ക്ക് സീററു കിട്ടില്ലെന്നു ഡാഡി പറഞ്ഞ കാര്യം ഓർമ്മ വന്നു.

ബി.എ പരീക്ഷാഫലം വൈകുന്നേരം പ്രത്യേക പതിപ്പായി പത്രങ്ങൾ പ്രസിദ്ധീകരിക്കാറുണ്ട്. യൂണിവേഴ്സിററിയിൽ നാലു മണിക്കു ഫലം പ്രസിദ്ധീകരിക്കും. ഫലമറിയാൻ അമിത് മൂന്നുമണിക്കുതന്നെ യൂണിവേഴ്സിററിയിലേക്കു തിരിച്ചു.

വരാന്തയുടെ വതിൽ തുറന്ന് അമിത് അകത്തു കടന്നു. മുഖത്തു ഗൗരവം!. ഉഷ ശ്വാസമടക്കി അമിതിൻെറ നേരെ നോക്കി.

"വെരി സോറി, ചേച്ചി." സൈക്കിൾ അകത്തേക്കു തള്ളിക്കൊണ്ട് അമിത് പറഞ്ഞു— "വെറും മൂന്നുമാർക്കിൻെറ കുറവ്..."

ഉഷയുടെ ശരീരം വിയർത്തു.

"എന്താ, അമിത്?" പണ്ഡിത് മുറിയിലേക്കു കടന്നുകൊണ്ടു ചോദിച്ചു— "എത്രയാ മാർക്ക്?"

"ഡാഡി, ഗ്രാൻറ് പാർട്ടി വേണം."

പദ്മയും സദാനന്ദനും തുള്ളിച്ചാടിക്കൊണ്ട് കൈയടിച്ചു: "പാർട്ടി... പാർട്ടി..."

"പഹയാ..." ഉഷ സമാധാനപൂർവ്വം ദീർഘനിശ്വാസത്തോടെ അമിതിൻെറ നേരെ കണ്ണുരുട്ടിക്കൊണ്ടു പറഞ്ഞു.

പണ്ഡിത്ജിയുടെ കണ്ണുകളിൽ തിളക്കം. ഉഷയുടെ മൂർദ്ധാവ് ചുംബിച്ചുകൊണ്ട് ആശീർവദിച്ചു.

"നീയിങ്ങുവാ..." കൈയിൽ ഒരു വടിയുംപിടിച്ചുകൊണ്ട് ഉഷ അമിതിനെ വെല്ലുവിളിച്ചു— "അവനെ ഞാൻ തല്ലാതിരിക്കില്ല. ചതിയല്ലാതെ അവൻ കാണിക്കില്ല. എൻെറ ഹൃദയം..."

അമിത് ഉഷയുടെ മുമ്പിൽ ചാടിവീണു. കെട്ടിപ്പിടിച്ച് ചേച്ചിയെ കട്ടിലിൽ കമിഴ്ത്തിയിട്ടു. ഉഷയുടെ തലയ്ക്ക് സ്വന്തം തലകൊണ്ടിടിച്ചു.

"മമ്മീ!..." ഉഷ നിലവിളിച്ചു. ഉഷയുടെ വായിൽനിന്നും ആ വിളി പുറപ്പെടുന്നത് എത്രയോ നാളുകൾക്കുശേഷമാണ്

റോസി ഓടിവന്നു. "എന്തുണ്ടായി, മോളേ? എന്നോടു പറ."

അമിത് ഓടിച്ചെന്ന് റോസിയെ കെട്ടിപ്പിടിച്ചു. "അറിഞ്ഞില്ലേ? ചേച്ചി ഭയങ്കരമായി പാസായിട്ടുണ്ട്. മിഠായി വേണം."

"എല്ലാം യേശുവിൻെറ ദയ." റോസി ആഹ്ളാദപൂർവ്വം കുരിശുവരച്ചുകൊണ്ട് പറഞ്ഞു— "എല്ലാവർക്കും ചേർന്ന് മധുരം തിന്നാം."

മിസസ് പണ്ഡിത് രണ്ടുമിനിട്ടു നേരത്തേക്കു സിംഹിൻെറ വീട്ടിൽ പോയിരുന്നു. വീട്ടിലേക്കു കയറുമ്പോഴാണ് അമിതിൻെറ വാക്കുകൾ കേട്ടത്. ഉടൻ കുരിശുവരച്ച് ദൈവത്തെ പ്രാർത്ഥിച്ചു.

മകളുടെ ആരോഗ്യം വീണ്ടുകിട്ടാനായി ഭർത്താവിൻെറ ശമ്പളത്തിൽ അഞ്ചിലൊന്ന് രോഗികളുടെ നന്മയ്ക്കു ദാനം ചെയ്യാമെന്ന് മിസസ് പണ്ഡിത് നേർന്നിരുന്നു. മകൾ വടികുത്തി നടക്കാൻ തുടങ്ങിയനാൾ ചർച്ചിലെ ചാരിററി ബോക്സിൽ വഴിപാടു നിക്ഷേപിച്ചു വന്നു.

"എല്ലാവരും ഭക്ഷണം കഴിച്ചാട്ടെ." റോസി പറഞ്ഞു.

"റോസീ, ഒന്നു ബേക്കറിവരെ പോയി എന്തെങ്കിലും മധുരപലഹാരം കൊണ്ടുവരാമോ? രസഗുള്ളതന്നെ ആയിക്കൊള്ളട്ടെ." മിസസ് പണ്ഡിത് പറഞ്ഞു.

"എനിക്ക് ചോക്കലേററു വേണം." പദ്മ ആവശ്യപ്പെട്ടു.

"എനിക്കും വേണം ചോക്കലേററ്." സദാനന്ദനും ഏററുപറഞ്ഞു. അമ്മ രണ്ടു പേർക്കും കാൽ ഉറുപ്പികവീതം കൊടുത്തു.

ഭക്ഷണത്തിനിരുന്നപ്പോൾ മമ്മി ആവശ്യപ്പെട്ടതനുസരിച്ച് ഡാഡി പ്രാർത്ഥനാവചനങ്ങൾ പറഞ്ഞുകൊടുത്തു. എല്ലാവരും അതേററു പറഞ്ഞു. ആദ്യമൊക്കെ ദിവസവും അതു പതിവായിരുന്നു ഉഷയും അമിതും വലുതായപ്പോൾ അവർ പറഞ്ഞുതുടങ്ങി, ഞങ്ങൾ മനസ്സിൽ പ്രാർത്ഥിച്ചുകൊള്ളാമെന്ന്. ഊണു കഴിക്കുന്നതിനിടയിൽ തീരുമാനിച്ചു - പാർട്ടി മൂന്നാം തീയതിയോ നാലാം തീയതിയോ ആവാം.

(തുടരും)














ഡോ: ആർ. പ്രസന്നൻ

# നിയമസഭയിൽ നിശ്ശബ്ദനായി

# എം.എൽ.എ പെൻഷന്റെ തുടക്കം



നാല്പത്തിമൂന്ന്

നമ്മുടെ നാട്ടിൽ രാഷ്ട്രീയ പ്രവർത്തനത്തിനും സാമൂഹ്യസേവനത്തിനും മുന്നിട്ടിറങ്ങുന്നവരിൽ ബഹുഭൂരിപക്ഷവും കുബേരകുമാരന്മാരല്ല. സമ്പന്ന ജന്മി കുടുംബങ്ങളിലെ അംഗങ്ങളും അഭിഭാഷക വൃത്തിയിൽനിന്നു ധനം സമ്പാദിച്ചവരുമായ ചില ആദർശശാലികൾ സ്വാതന്ത്ര്യസമര കാലത്ത് ദേശസ്നേഹപ്രേരിതരായി ഈ രംഗത്തേക്കു കടന്നുവന്നിട്ടുണ്ടെന്നുള്ള കാര്യം വിസ്മരിക്കുന്നില്ല. പക്ഷേ, ജന്മിത്വം ഒരു പഴങ്കഥയായി മാറുകയും അഭിഭാഷക പ്രമുഖന്മാർ തങ്ങളുടെ പ്രവൃത്തിമണ്ഡലത്തിൽ ഒതുങ്ങിക്കൂടുകയും ചെയ്തതോടെ, ഒരുകാലത്തു സേവനത്തിന്റെ ഉജ്ജ്വലമാതൃകകളായി വിളങ്ങിയിരുന്ന മേൽപ്പറഞ്ഞ വിഭാഗങ്ങളിൽപ്പെട്ടവർ ക്രമേണ അപ്രത്യക്ഷരായി. ചില പാശ്ചാത്യ രാജ്യങ്ങളിലെന്നപോലെ വ്യാപാരവ്യവസായങ്ങളിലും മററു ജീവിത വൃത്തികളിലും ഏർപ്പെട്ട് സാമ്പത്തികമായ അടിത്തറ ഉറപ്പിച്ചതിനുശേഷം മാത്രം രാഷ്ട്രീയരംഗത്തു പ്രവേശിക്കുന്ന സമ്പ്രദായവും ഇവിടെ പരീക്ഷിച്ചുനോക്കിയിട്ടില്ല. ഒരുപക്ഷേ നമ്മുടെ നാട്ടിലെ രാഷ്ട്രീയ കാലാവസ്ഥയിൽ അങ്ങനെ വരുന്നവർക്കു വളർന്നുവലുതാകാൻ കഴിയുമോ എന്ന കാര്യവും സംശയമാണ്.

സാമ്പത്തികമായി ഭേദപ്പെട്ട ചുററുപാടുകളിൽനിന്ന് രാഷ്ട്രീയരംഗത്തേക്കു കുതിച്ചു ചാടിയവർപോലും പിൽക്കാലത്ത് സാമ്പത്തിക ക്ലേശംമൂലം പിൻതിരിഞ്ഞുപോകേണ്ടി വന്നിട്ടുണ്ട്. എണ്ണ വററിക്കഴിഞ്ഞാൽ തിരി എത്രനേരം നിന്നുകത്തും? ശാരീരികവും മാനസികവുമായ പീഡനത്തോടൊപ്പം, തന്നെ ആശ്രയിച്ചുകഴിയുന്നവർ വഴിയാധാരമാകുന്നതുകൂടി കണ്ടുനില്ക്കാനുള്ള മനക്കരുത്ത് പലർക്കും ഉണ്ടായെന്നു വരുന്നതല്ല. പക്ഷേ, ഈ അഗ്നിപരീക്ഷണങ്ങളെയെല്ലാം അതിജീവിച്ചുകൊണ്ട് അടിപതറാതെ തങ്ങളുടെ ലക്ഷ്യത്തിലേക്കു മുന്നോട്ടുപോകുന്നവരുമുണ്ട് അവരിൽ പലരും പരക്കെ അറിയപ്പെടുന്ന മുൻനിരക്കാരായ നേതാക്കന്മാരായിരിക്കണമെന്നില്ല. കഴിഞ്ഞകാലത്തു നമ്മുടെ വിവിധ രാഷ്ട്രീയ പ്രസ്ഥാനങ്ങൾക്കു മജ്ജയും മാംസവും നല്കിയ ധീരന്മാരും ത്യാഗമൂർത്തികളുമായ മനുഷ്യസ്നേഹികളാണവർ

അവരിലൊരാളാണ് 1973 നവംബർ 24-ാം തീയതി നിര്യാതനായ ശ്രീ.എ.കുഞ്ഞുണ്ണിക്കണ്ണൻ. ഒരു യാഥാസ്ഥിതിക കുടുംബത്തിൽ ജാതനായ ശ്രീ.കുഞ്ഞിക്കണ്ണൻ പുരോഗമനേച്ഛുക്കളായ മററു പല യുവാക്കളെയും പോലെ സ്വാതന്ത്ര്യസമരസേനാനിയായിട്ടാണ് രാഷ്ട്രീയരംഗത്തേക്കു കടന്നുവന്നത്. ക്രമേണ അദ്ദേഹം കോൺഗ്രസ് പ്രസ്ഥാനത്തിലേക്ക് ആകർഷിക്കപ്പെട്ടു. പിന്നീടുള്ള അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ വിവരിക്കുവാനും വിലയിരുത്തുവാനും ശ്രീ.നമ്പൂതിരിപ്പാടിന്റെ വാക്കുകൾ കടമെടുക്കുന്നു:

"അദ്ദേഹം സ്വാതന്ത്ര്യ പ്രസ്ഥാനത്തിനും കർഷക പ്രസ്ഥാനത്തിനും നല്കിയ സംഭാവനകൾ ശരിക്കു മനസ്സിലാക്കണമെങ്കിൽ അദ്ദേഹം പൊതുജീവിതത്തിൽ കടന്നുവന്ന ആ കാലത്ത് പഴയ ചിറയ്ക്കൽ താലൂക്കിലെ സ്ഥിതി എന്തായിരുന്നു; ആ ജന്മിമാർ നാട്ടുകാരെ ഏതെല്ലാംവിധത്തിൽ ദ്രോഹിച്ചിരുന്നു എന്ന് ഓർത്തുനോക്കണം. അന്ന് ആ പ്രദേശത്തുള്ള ജന്മിമാർ ശരിക്കും കാട്ടുരാജാക്കന്മാരായിരുന്നു. അവരുടെ മേധാവിത്വത്തിനെതിരായി പഴയ ചിറയ്ക്കൽ താലൂക്കിലെ കർഷകരെയും കർഷകത്തൊഴിലാളികളെയും ചേർത്ത് സമരരംഗത്തിറക്കുന്നതിൽ വിപ്ലകരമായ പങ്കുവഹിച്ചയാളാണ് ശ്രീ.കുഞ്ഞിക്കണ്ണൻ. 1946-ൽ അതിഭയങ്കരമായ എം.എസ്.പി.വേട്ട വടക്കേമലബാറിൽ നടന്ന കാലത്ത് അദ്ദേഹത്തിനുണ്ടായ അനുഭവവും അതിനെത്തുടർന്ന് അദ്ദേഹത്തിന്റെ കുടുംബത്തിനുണ്ടായിരുന്ന സ്ഥിതിയും മററും ആ കാലത്ത് ആ കുടുംബം സന്ദർശിച്ച ഞാൻ ഓർക്കുന്നു. ആ പ്രദേശത്ത് എം.എസ്.പി.വേട്ടയ്ക്കിരയായി കർഷകരാകമാനം അടിച്ചമർത്തപ്പെട്ടുവെന്ന് ഗവൺമെൻറും ബന്ധപ്പെട്ട കക്ഷികളുമെല്ലാം കരുതിയിരുന്ന കാലത്ത് കർഷകരുടെ മനക്കരുത്തു തകരാൻ ഇടയാക്കാതെ അദ്ദേഹം സംഘടിപ്പിച്ചു നിറുത്തി വീണ്ടും ഉയിർത്തെഴുന്നേല്പിനു സാഹചര്യം സൃഷ്ടിച്ചതിൽ സഖാവു കുഞ്ഞിക്കണ്ണൻ വഹിച്ച പങ്ക് അങ്ങേയററത്തെ കൃതജ്ഞതയോടുകൂടി മാത്രമേ ആ നാട്ടിലെ കർഷകർ അനുസ്മരിക്കുകയുള്ളൂ...."

ശ്രീ.കുഞ്ഞിക്കണ്ണൻ മരണമടയുന്നതിന് ഏതാനും ദിവസങ്ങൾക്കുമുൻപ് സ്പീക്കർ ശ്രീ.മൊയ്തീൻകുട്ടിഹാജി അദ്ദേഹത്തെ കോഴിക്കോട് മെഡിക്കൽ കോളേജ് ആശുപത്രിയിൽ ചെന്നു കണ്ടു കാൻസർ രോഗം ബാധിച്ച് അവശനായി അർദ്ധബോധാവസ്ഥയിൽ ആസന്നമരണനായി കിടക്കുകയായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ യുവതിയായ ഭാര്യ നിരുദ്ധകണ്ഠയായി കട്ടിലിനരികിലിരുന്നു കണ്ണുനീർ വാർക്കുന്നു. കീറിത്തുടങ്ങിയ വസ്ത്രങ്ങളണിഞ്ഞ, കൗമാരപ്രായം കടന്നിട്ടില്ലാത്ത, അദ്ദേഹത്തിന്റെ കുഞ്ഞുങ്ങൾ വാത്സല്യനിധിയായ പിതാവിന് എന്തു സംഭവിക്കുന്നുവെന്നറിയാതെ അമ്മയുടെ ചുററും കൂടിയിരിക്കുന്നു കരളലിയിക്കുന്ന ശോകമൂകമായ ആ രംഗം ഹൃദയാലുവായ ശ്രീ.ബാവാഹാജിയെ വല്ലാതെ സ്പർശിച്ചു.

> മററുള്ളവർക്കു നല്ല ജീവിതം നല്കാനുള്ള മഹായത്നത്തിൽ സ്വന്തം ജീവിതം ഹോമിക്കേണ്ടിവന്ന ധീരാത്മാക്കളെക്കുറിച്ചുള്ള വീരഗാഥകൾ പലതും നിയമസഭാതലത്തിലിരുന്നു കേൾക്കാൻ എനിക്ക് ഇടവന്നിട്ടുണ്ട്. ജീവിക്കാൻ മറന്നു പോയ അവരോടൊത്തു ജീവിക്കാൻ വിധിക്കപ്പെട്ട നിർഭാഗ്യജീവികളുടെ കദനകഥകളും ഞാൻ കേട്ടിട്ടുണ്ട്. വീരഗാഥകൾ കേട്ട് മററുള്ളവരോടൊപ്പം കോൾമയിർകൊള്ളാം കദനകഥകൾ കേട്ട് നെടുവീർപ്പിടാം. അല്ലാതെ മറെറന്താണു ചെയ്യുക?

പതിവുപോലെ പിറേറദിവസം രാവിലെ ഞാൻ അദ്ദേഹത്തെ കണ്ടപ്പോഴും അദ്ദേഹത്തിന്റെ അസ്വസ്ഥത വിട്ടുമാറിയിരുന്നില്ല. ആശുപത്രിയിൽ കണ്ട രംഗം വികാരഭരിതനായി വിവരിച്ചശേഷം അദ്ദേഹം പറഞ്ഞു:

"ആ കുഞ്ഞുങ്ങളുടെ കാര്യമോർത്തിട്ട് എനിക്കിന്നലെ ഉറങ്ങാൻ കഴിഞ്ഞില്ല. അവർക്കുവേണ്ടി നമുക്ക് എന്തു ചെയ്യാൻ കഴിയും? ഡോക്ടർ ഇതേക്കുറിച്ച് ആലോചിക്കണം."

മററുള്ളവർക്കു നല്ല ജീവിതം നല്കാനുള്ള മഹായത്നത്തിൽ സ്വന്തം ജീവിതം ഹോമിക്കേണ്ടിവന്ന ധീരാത്മാക്കളെക്കുറിച്ചുള്ള വീരഗാഥകൾ പലതും നിയമസഭാതലത്തിലിരുന്നു

കേം ക്കാൻ എനിക്ക് ഇടവന്നിട്ടുണ്ട്. ജീവിക്കാൻ മറന്നുപോയ അവരോടൊത്തു ജീവിക്കാൻ വിധിക്കപ്പെട്ട നിർഭാഗ്യജീവികളുടെ കദനകഥകളും ഞാൻ കേട്ടിട്ടുണ്ട്. വീരഗാഥകൾ കേട്ട് മററുള്ളവരോടൊപ്പം കോൾമയിർ കൊള്ളാം. കദനകഥകൾ കേട്ട് നെടുവീർപ്പിടക്കാം. അല്ലാതെ മറെറന്താണു ചെയ്യുക?

എന്തെങ്കിലും ചെയ്യണമെങ്കിൽ അതിനുള്ള നീക്കം നിയമസഭയിൽ നിന്നുതന്നെ ഉണ്ടാകണം.

ശ്രീ.കുഞ്ഞിക്കണ്ണന്റെ നിര്യാണം കഴിഞ്ഞ് അഞ്ചാഴ്ചയ്ക്കുശേഷമാണ് നിയമസഭ സമ്മേളിച്ചത്. ചരമോപചാര പ്രസംഗവേളയിൽ പ്രശ്നം നിയമസഭയുടെ മുൻപാകെ അവതരിപ്പിക്കാമെന്നു നിശ്ചയിച്ചു. നേരത്തേ തയ്യാറാക്കിയ സ്പീക്കറുടെ അനുശോചനപ്രസംഗം അദ്ദേഹം അവസാനിപ്പിച്ചത് ഇങ്ങനെയാണ്:

''ഓജസ്സും ആരോഗ്യവും നിലനിന്നിടത്തോളംകാലം നാട്ടിനും നാട്ടാർക്കുംവേണ്ടി സേവനമർപ്പിച്ചതിനുശേഷം അകാലചരമമടഞ്ഞ ശ്രീ.കുഞ്ഞിക്കണ്ണന്റെ വേർപാടുമൂലം അനാഥരും ആലംബഹീനരുമായിത്തീർന്ന അദ്ദേഹത്തിന്റെ കുടുംബാംഗങ്ങൾക്ക് ആശ്വാസവചനങ്ങളും അനുശോചന സന്ദേശങ്ങളും മാത്രം മതിയാവുമോ എന്ന കാര്യവും ഈയവസരത്തിൽ നാമോരോരുത്തരും ചിന്തിക്കേണ്ടതുണ്ട്. അദ്ദേഹത്തിന്റെ നിസ്വാർത്ഥവും കളങ്കരഹിതവുമായ സേവനംകൊണ്ടും സമ്പുഷ്ടമായിത്തീർന്ന ഈ സമൂഹത്തിന് അദ്ദേഹത്തോടു ചില കടപ്പാടുകളില്ലേ? സമൂഹത്തെ പ്രതിനിധാനം ചെയ്യുന്ന ഈ സഭയും ഗവൺമെൻറും ഇക്കാര്യത്തെപ്പററി വേണ്ടതുപോലെ ആലോചിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.''

ശ്രീ.കുഞ്ഞിക്കണ്ണനോടൊരുമിച്ച് ഒരേ പ്രസ്ഥാനത്തിൽ വളരെക്കാലം പ്രവർത്തിച്ചവരാണെങ്കിലും, മുഖ്യമന്ത്രി ശ്രീ.അച്ചുതമേനോനും പ്രതിപക്ഷ നേതാവും സ്പീക്കറുടെ നിർദ്ദേശത്തെക്കുറിച്ച് ഒന്നും പറഞ്ഞില്ല. അന്നത്തെ പ്രസംഗകരിലൊരാളായ ശ്രീ.ടി.കെ.ദിവാകരനിൽനിന്നും പ്രതികരണമൊന്നുമുണ്ടായില്ല. തൊഴിലാളിവർഗ്ഗ കക്ഷികളുടെ അത്യുന്നത നേതാക്കന്മാരായ അവരുടെ അർത്ഥഗർഭമായ മൗനം അവർക്ക് ആ കാര്യത്തിൽ വ്യത്യസ്തമായ ഒരു കാഴ്ചപ്പാടുണ്ടായിരുന്നതുകൊണ്ടാണോ?

ഏതായാലും രണ്ടുമൂന്നു ദശവൽസരക്കാലം ശ്രീ.കുഞ്ഞിക്കണ്ണന്റെ സഹപ്രവർത്തകനും ഉററ സുഹൃത്തുമായിരുന്ന ശ്രീ.എ.വി.കുഞ്ഞമ്പുവിന് ഉള്ളിൽ പൊന്തിവന്ന വികാരം അടക്കിനിർത്താനായില്ല. വാഗ്‌രൂപേണ അതു പുറത്തുവന്നു.

''രാജ്യത്തിന്റെ അഭിവൃദ്ധിക്കും ജനങ്ങളുടെ ക്ഷേമത്തിനും വേണ്ടി പ്രവർത്തിച്ച അദ്ദേഹത്തിന് സാമ്പത്തികമായി വളരെയധികം ബുദ്ധിമുട്ടനുഭവിക്കേണ്ടിവന്നു.... ഇപ്പോൾ സാമ്പത്തികമായി വളരെയധികം വിഷമമനുഭവിക്കുന്ന ഒരു കുടുംബമായി അത് അധഃപതിച്ചിരിക്കുകയാണ്. കുട്ടികൾക്കു വിദ്യാഭ്യാസം പൂർത്തിയാക്കുന്നതിനുപോലും കഴിയാത്തവിധത്തിൽ വിഷമിക്കുകയാണ്. നമ്മുടെ രാജ്യത്തിനു മെച്ചപ്പെട്ട ഒരു സാമ്പത്തികഘടന കെട്ടിപ്പടുക്കുന്നതിനു ജീവിതം മുഴുവൻ പടപൊരുതിയ ഒരു സമരസേനാനിയുടെ കുടുംബമാണ് ഈ വിഷമസ്ഥിതിയിൽ എത്തിയിരിക്കുന്നത്. ജ്വലിച്ചുകൊണ്ടിരുന്ന ഒരു ദീപം പൊലിഞ്ഞു. ആ ഭദ്രദീപം കെട്ടടങ്ങി....''

നിസ്വാർത്ഥനായ ഒരു ജനസേവകന്റെ അകാലചരമംമൂലം അനാഥമായിത്തീർന്ന കുടുംബത്തിന് അടിയന്തരസഹായമെത്തിക്കുന്നതിൽ പ്രത്യയശാസ്ത്രപരമോ അല്ലാത്തതോ ആയ പ്രതിബന്ധങ്ങളൊന്നും സോഷ്യലിസ്ററ് കക്ഷിനേതാവായ ശ്രീ.ശിവരാമഭാരതിക്ക് ഉള്ളതായി തോന്നിയില്ല. അദ്ദേഹം ഉള്ളിൽ തോന്നിയത് വളച്ചുകെട്ടൊന്നും കൂടാതെ വെട്ടിത്തുറന്നു പറഞ്ഞു:

''....ഈ തരത്തിലുള്ള സന്ദർഭങ്ങളിൽ ഈമാതിരി ഏതെങ്കിലും തരത്തിൽ നാലു വാചകം പറഞ്ഞുകൊണ്ട് പ്രസംഗം അവസാനിപ്പിക്കുകയെന്നുള്ള കഴിഞ്ഞകാല നടപടി പിൻതുടരാതെ ആവശ്യമായ മററു നടപടികൾ കൂടി സ്വീകരിക്കാൻ ഗവൺമെൻറു മുന്നോട്ടു വരുമെന്ന് ഞാൻ വിശ്വസിക്കുന്നു....''





മുഖ്യമന്ത്രിയും പ്രതിപക്ഷ നേതാവും അഭിപ്രായ പ്രകടനമൊന്നും നടത്തിയില്ലെങ്കിലും, കക്ഷിഭേദമന്യേ അംഗങ്ങളിൽ പലർക്കും ശ്രീ.കുഞ്ഞിക്കണ്ണന്റെ കടുംബത്തിനു സഹായമെത്തിക്കണമെന്ന കാര്യത്തിൽ വളരെയേറെ താല്പര്യമുണ്ടായിരുന്നു. ആഗ്രഹം മാത്രം പോരല്ലോ; അതിനു സമൂർത്തരൂപം നല്കി ഫലപ്രാപ്തിയിലെത്തിക്കുകയും വേണം. സ്പീക്കറും ഡെപ്യൂട്ടിസ്പീക്കറും ചീഫ് വിപ്പുമായി ഞാൻ അക്കാര്യത്തെപ്പററി ആലോചിച്ചപ്പോൾ അംഗങ്ങളുടെ മുൻപിൽ അവതരിപ്പിക്കാനുള്ള ഒരു നിർദ്ദേശം ഉരുത്തിരിഞ്ഞുവന്നു—അംഗങ്ങൾ ഓരോരുത്തരും നൂറുരൂപ വീതം നല്കുക. അങ്ങനെ പിരിഞ്ഞുകിട്ടുന്ന തുകയ്ക്കു തുല്യമായ തുക ഗവൺമെൻറും സഹായധനമായി നൽകുക. ഇരുപത്തയ്യായിരം രൂപയെങ്കിലും ശ്രീ.കുഞ്ഞിക്കണ്ണന്റെ വിധവയ്ക്കും കുട്ടികൾക്കും അടിയന്തരാവശ്യങ്ങൾ നിറവേററുവാനായി എത്തിക്കാൻ കഴിയും. കാൽലക്ഷം രൂപ അക്കാലത്ത് അത്ര നിസ്സാരമായ തുകയായിരുന്നില്ല?


ടി.എ. മജീദ്

**കക്ഷി ബന്ധങ്ങൾക്കതീതമായി എല്ലാവരേയും സ്നേഹിക്കുകയും സ്നേഹിക്കപ്പെടുകയും ചെയ്തിരിക്കുന്ന ഒരു അസാധാരണ വ്യക്തിയായിരുന്നു ടി.എ. മജീദ്. അതീവഹൃദ്യവും സൗഹാർദ്ദപൂർണ്ണവുമായ അദ്ദേഹത്തിന്റെ അനുനയവാക്കുകൾക്ക് ആരെയും മയപ്പെടുത്താൻ കഴിയും.**

ഈ നിർദ്ദേശം വിവിധ കക്ഷി നേതാക്കന്മാരേയും ഗവൺമെൻറിനേയുംകൊണ്ട് അംഗീകരിപ്പിക്കാൻ ചുമതലപ്പെടുത്തിയത് ചീഫ് വിപ്പായ ശ്രീ.ടി.എ.മജീദിനെയാണ്.

കക്ഷിബന്ധങ്ങൾക്കതീതമായി എല്ലാവരേയും സ്നേഹിക്കുകയും എല്ലാവരാലും സ്നേഹിക്കപ്പെടുകയും ചെയ്തിരുന്ന ഒരസാധാരണ വ്യക്തിയായിരുന്നു ശ്രീ. മജീദ്. ആരോടും തർക്കിക്കുകയും തട്ടിക്കയറുകയും ചെയ്യുന്ന പ്രകൃതമായിരുന്നു അദ്ദേഹത്തിന്റേത്. ആ സന്ദർഭങ്ങളിൽ അദ്ദേഹത്തിന്റെ മുഖം കണ്ടാൽ ആരും പരിഭ്രമിച്ചുപോകും. ആജന്മവൈരിയെ നേരിടുന്ന കാർക്കശ്യമാണ് ആ മുഖത്ത് അപ്പോൾ നിഴലിക്കുക. അടുത്ത നിമിഷത്തിൽ കാർമേഘങ്ങളൊക്കെ മറയുകയും ശരൽക്കാലസന്ധ്യാകാശംപോലെ നിർമ്മലമാവുകയും ചെയ്യും. നിഷ്കളങ്കമായ പൊട്ടിച്ചിരികൊണ്ട് അന്തരീക്ഷമാകെ മുഖരിതമാകും. അതീവ ഹൃദ്യവും സൗഹാർദ്ദപൂർണ്ണവുമായ അദ്ദേഹത്തിന്റെ അനുനയവാക്കുകൾക്ക് ആരേയും മയപ്പെടുത്താൻ കഴിയും. ഒരു ചീഫ് വിപ്പിനു വേണ്ട എല്ലാ ഗുണങ്ങളും—അതിൽക്കൂടുതലും—വലിയ അളവിൽ അദ്ദേഹത്തിനുണ്ടായിരുന്നു.

വർക്കലയ്ക്കടുത്തുള്ള ഇടവായിലെ പുരാതനവും സമ്പന്നവുമായ ഒരു മുസ്ലീം കുടുംബത്തിലെ അംഗമായിരുന്നു ശ്രീ.മജീദ്. പത്രപ്രവർത്തനത്തിലൂടെയാണ് അദ്ദേഹം രാഷ്ട്രീയരംഗത്തേക്കു കടന്നുവന്നത്. ഇടതുപക്ഷ രാഷ്ട്രീയത്തിലേക്ക് അദ്ദേഹത്തെ ആനയിച്ചത് എന്റെ ജ്യേഷ്ഠസഹോദരനും അക്കാലത്തെ ഒരു പ്രമുഖ കമ്മ്യൂണിസ്ററ് നേതാവുമായിരുന്ന ശ്രീ.ആർ.പ്രകാശമായിരുന്നു. 1952-ലെ പൊതുതിരഞ്ഞെടുപ്പിൽ അവിഭക്ത കമ്മ്യൂണിസ്ററ് പാർട്ടിയുടെ പിൻതുണയോടെ സ്വതന്ത്ര സ്ഥാനാർത്ഥിയായി വർക്കലനിന്നു മൽസരിച്ചപ്പോഴും അതിനുശേഷവും ശ്രീ.മജീദ് ഞങ്ങളുടെ വീട്ടിലെ ഒരു നിത്യസന്ദർശകനായിരുന്നു. അതിനാൽ ഞാൻ നിയമസഭാസെക്രട്ടറിസ്ഥാനം ഏറെറടുക്കുന്നതിനു വളരെ മുൻപുതന്നെ അദ്ദേഹവുമായി എനിക്ക് അടുത്ത പരിചയമുണ്ടായിരുന്നു. ആ സുഹൃദ്ബന്ധം തുടർന്നുള്ള വർഷങ്ങളിൽ ദൃഢമായിത്തീരുകയും ചെയ്തു.

1952 മുതൽ 1977 വരെയുള്ള എല്ലാ തിരഞ്ഞെടുപ്പുകളിലും അദ്ദേഹം ഒരേ നിയോജക മണ്ഡലത്തിൽനിന്നു മൽസരിക്കുകയും ഒരിക്കലൊഴികെ മറെറല്ലായ്പ്പോഴും വിജയംവരിച്ച് നിയമസഭയിലെത്തുകയും ചെയ്തിട്ടുണ്ട്. ആദ്യത്തെ കമ്മ്യൂണിസ്ററ് മന്ത്രിസഭയിൽ അദ്ദേഹം അംഗമായി തന്റെ പ്രവർത്തനശേഷി തെളിയിച്ചുവെങ്കിലും പിന്നീടൊരിക്കലും അദ്ദേഹത്തിനു മന്ത്രിപദം ലഭിച്ചില്ല. മുസ്ലീംലീഗിന്റെ മന്ത്രിസഭാപ്രവേശനത്തിനുശേഷം, മുസ്ലീം പ്രാതിനിധ്യം അധികമായിപ്പോകാതിരിക്കാനായിരിക്കണം അദ്ദേഹം അകററിനിറുത്തപ്പെട്ടത്. കടുത്ത പരീക്ഷണങ്ങളേയും പ്രലോഭനങ്ങളേയും അതിജീവിച്ചുകൊണ്ട് വിശ്വാസദാർഢ്യത്തോടെ തങ്ങളോടൊപ്പം നിലകൊണ്ടിരുന്ന ആദർശവാദികളായ മുസ്ലീം നേതാക്കന്മാരെ അവഗണിച്ചതുകൊണ്ടായിരിക്കാം, അറുപതുകൾക്കു ശേഷമുള്ള നീണ്ട ഒരു കാലയളവിൽ ഇസ്ലാം മതാനുയായികളെ ഇടതുപക്ഷ കക്ഷികൾക്കും ആകർഷിക്കാൻ കഴിയാതെപോയത്.

1980-ലെ തിരഞ്ഞെടുപ്പിൽ കമ്മ്യൂണിസ്ററുപാർട്ടി മജീദിന് സ്ഥാനാർത്ഥിത്വം നിഷേധിച്ചു. ഏറെ കഴിയുംമുൻപേ അദ്ദേഹം രോഗഗ്രസ്തനായി അകാലചരമം പ്രാപിക്കുകയും ചെയ്തു.

നഷ്ടപ്പെടാൻ ഒന്നുമില്ലാത്തവർ രാഷ്ട്രീയപ്രവർത്തനത്തിനിറങ്ങിയാൽ നേട്ടം മാത്രമേ ഉണ്ടാവുകയുള്ളൂ. മററുള്ളവർക്കാകട്ടെ ഉള്ളതെല്ലാം നഷ്ടപ്പെടുകയായിരിക്കും ഫലം. അസുഖകരമായ ഈ സത്യം ഒരിക്കൽക്കൂടി വെളിവാക്കുന്നതാണ് ശ്രീ.മജീദിന്റെ രാഷ്ട്രീയ പ്രവേശനാനന്തര ജീവിതം. കമ്മ്യൂണിസ്ററ് പാർട്ടിയുടെ അംഗബലം നിയമസഭയിൽ അനുക്രമം വർദ്ധിപ്പിക്കുവാനും ഭരണാധികാരത്തിൽ പ്രവേശിക്കുവാനും ഒരിടവേളയ്ക്കുശേഷം പുനഃപ്രവേശം ചെയ്ത് ഭരണം തുടരുവാനും ഇടയാക്കിയ തിരഞ്ഞെടുപ്പുകൾ ഓരോന്നും കഴിയുമ്പോൾ ശ്രീ.മജീദിന് ഒന്നൊന്നായി നഷ്ടപ്പെട്ടിരുന്നത് പൂർവാർജ്ജിതവും കേരവൃക്ഷസമൃദ്ധവുമായ ഒന്നാംതരം തോപ്പുകളായിരുന്നു. എഴുപതുകളുടെ ആരംഭത്തിൽത്തന്നെ അദ്ദേഹം ഏറെക്കുറെ നിർദ്ധനനായിക്കഴിഞ്ഞിരുന്നു. സമ്പന്നരായ ചില വിദേശീയ സുഹൃത്തുക്കളുടെയും ബന്ധുജനങ്ങളുടെയും അകമഴിഞ്ഞ സഹായംകൊണ്ട് അദ്ദേഹം അവസാനംവരെ ഒരുവിധം പിടിച്ചുനിന്നുവെന്നേയുള്ളൂ.

ശ്രീ.കുഞ്ഞിക്കണ്ണന്റെ ചരമംമൂലം അനാഥാവസ്ഥയിലെത്തിയ അദ്ദേഹത്തിന്റെ വിധവയ്ക്കും കുഞ്ഞുങ്ങൾക്കും അടിയന്തരസഹായമെത്തിക്കുന്നതിൽ ശ്രീ.മജീദിന് വൈകാരികമായ ആവേശവും താല്പര്യവുമുണ്ടായെങ്കിൽ അതിനു കാരണം അദ്ദേഹത്തിന്റെ സമാനജീവിതാനുഭവങ്ങളായിരുന്നു.

പക്ഷേ, ശ്രീ.മജീദിന്റെ ഉത്സാഹത്തിനു മങ്ങലേററത് അപ്രതീക്ഷിതമായ ഒരു കേന്ദ്രത്തിൽനിന്നാണ്. കേവലം മുന്നൂറു രൂപ പ്രതിമാസം അലവൻസായി ലഭിക്കുന്ന അംഗങ്ങളിൽനിന്നും സഹായധനമായി നൂറു രൂപ ആവശ്യപ്പെടുന്നത് അനുചിതമാണെന്നും അതിനാൽ സംഭാവനത്തുക ഇരുപത്തഞ്ചു രൂപയായി പരിമിതപ്പെടുത്തണമെന്നും മുഖ്യമന്ത്രിയിൽനിന്ന് നിർദ്ദേശമുണ്ടായി. അദ്ദേഹത്തിന്റെ നിർദ്ദേശം നടപ്പിലാക്കിയാൽ അംഗങ്ങളിൽനിന്നും പിരിഞ്ഞുകിട്ടുന്ന ആകെത്തുക മൂവായിരത്തി അഞ്ഞൂറു രൂപയിൽ താഴെയായിരിക്കും. തുല്യമായ തുക ഗവൺമെൻറിൽനിന്നു നല്കിയാലും ഏറിയാൽ ഏഴായിരം രൂപ മാത്രമേ കുഞ്ഞിക്കണ്ണന്റെ കുടുംബത്തിനു നല്കാൻ കഴിയൂ. പൊതുമുതൽ ചെലവിടുന്ന കാര്യത്തിൽ വളരെയേറെ പിശുക്കു കാട്ടാറുള്ള ശ്രീ.അച്യുതമേനോൻ ഒടുവിൽ, സാഹായധനമായി പതിനായിരം രൂപ നല്കാൻ സാധിക്കത്തക്കവിധത്തിൽ ഗവൺമെൻറിന്റെ വിഹിതം വർദ്ധിപ്പിക്കാമെന്നും സമ്മതിച്ചു.

സ്പീക്കർ മുൻകൈയെടുത്തു നടത്തിയ മനുഷ്യസ്നേഹപരമായ സദുദ്യമത്തിൽ മാർക്സിസ്ററ് കക്ഷി നേതൃത്വം പ്രത്യേക താല്പര്യമൊന്നും കാട്ടിയില്ല. (തുടരും)

(36 പേജിൽ നിന്നും തുടർച്ച)

(36 പേജിൽ നിന്നും തുടർച്ച)

ഒരു ശബ്ദംമാത്രം.

എന്നിട്ടും അവർ പറയാൻ ശ്രമിച്ചതെല്ലാം ഒരക്ഷരം വിടാതെ നന്ദുവിനു മനസ്സിലായി. അവൾ അമ്മയെ നെഞ്ചോടു ചേർത്തു പിടിച്ചു കഴുത്തിൽ അമ്മയുടെ കണ്ണുനീരിന്റെ നനവു പടരുന്നതറിഞ്ഞപ്പോൾ നന്ദുവിനു നിയന്ത്രണം വിട്ടു. അവൾ ഭ്രാന്തിയെപ്പോലെ ഇല്ലമ്മാ എന്നുറക്കെ പറയുകയും അവരെ ഇറുക്കെ ചേർത്തുപിടിക്കുകയും ചെയ്തു. എന്തുപററി എന്തു പററിയെന്ന് വെപ്രാളത്തോടെയുള്ള സുരേഷിന്റെ ചോദ്യങ്ങളൊന്നും അവൾ കേട്ടില്ല.

''നന്ദൂ''

ഒരു സ്വപ്നത്തിൽ നിന്നുണരുന്നതുപോലെ അവൾ വിളികേട്ടു. സുരേഷ് അമ്മയുടെ കാലിൽ പിടിച്ചിരിക്കയാണ്. കട്ടിലിൽക്കയറ്റിക്കിടത്തണം.

നന്ദു സാവധാനത്തിൽ എണീററു. അമ്മയെ എടുത്തു കട്ടിലിൽ കിടത്തി. സാരിത്തുമ്പു കൊണ്ട് ആദ്യം അമ്മയുടെ കണ്ണുകൾ തുടച്ചു. പിന്നെ സ്വന്തം കണ്ണുകളും. എന്താണ് ഒരുനിമിഷം കൊണ്ട് സംഭവിച്ചതെന്ന് അവൾ ചിന്തയിൽ പരതുകയായിരുന്നു.

ബഹളം കേട്ട് വാതിൽക്കൽ വന്നുനില്ക്കുന്ന ബാലുവിന്റെ മുഖം കണ്ടപ്പോൾ എന്താണ് കാര്യമെന്നു വ്യക്തമായി.

''നീ പോയ്ക്കോളൂ''

ബാലു നന്ദുവിന്റേയും സുരേഷിന്റേയും മുഖത്തു മാറിമാറി നോക്കി.

''അതു ഞങ്ങൾ വിൽക്കുന്നില്ല.''

സുരേഷിന്റെ മുഖത്തും അമ്പരന്ന നോട്ടം.

''എന്താ നീ പറയുന്നത്?''

''നമ്മൾ വീടും പുരയിടവും വിൽക്കുന്നില്ലെന്ന്''

ബാലു എന്തു ചെയ്യണമെന്നു നിശ്ചയമില്ലാതെ കുറേനേരം തത്തിനിന്നു.

''നിനക്കു പോകാമെന്നാണ് പറഞ്ഞത്.''

നന്ദു പുറത്തേക്കുള്ള വാതിൽചൂണ്ടി. അവളുടെ സ്വരം ശാന്തമായിരുന്നു. എങ്കിലും അതിന്റെ ദൃഢത ബാലുവിനെ സ്പർശിച്ചു. വിശദീകരണം ചോദിക്കാനൊരുങ്ങിയെങ്കിലും അതും വേണ്ടെന്നുവച്ചു.

അവൻ പുറത്തേക്കു പോകാൻ വരാന്തയുടെ വാതിൽതുറന്നു.

''ഒരുകാര്യം കൂടി''

അവൻ തിരിഞ്ഞുനിന്നു.

''ഇനി മേലിൽ ഈ പടി ചവിട്ടിപ്പോകരുത് ഇവിയെന്നല്ല ഞങ്ങൾ താമസിക്കുന്ന എവിടത്തും.''

ബാലു സാവധാനം ചവിട്ടുപടികളിറങ്ങി ഗേററു തുറന്നു. മാരുതി കാർ കാർട്ടേഴ്സിന്റെ പിന്നിൽ നിന്നു പതുക്കെ നിരങ്ങി നീങ്ങിയകന്നു.

സുരേഷിന്റെ മുഖത്ത് ശിശു സഹജമായിജിജ്ഞാസ.

''എന്താ ഇത്?''

നന്ദു പതുക്കെ ചിരിക്കാൻ ശ്രമിച്ചു

''പ്രത്യേകിച്ചൊന്നുമില്ല. നമ്മുടെ വീടവിടെ കിടക്കട്ടെ. കഴിയുന്നത്ര നന്നാക്കി വയ്ക്കാൻ നോക്കാം. നമുക്കു വേറെ വീടുവേണ്ട. റിട്ടയർ ചെയ്യുമ്പോൾ നമുക്കുങ്ങോട്ടു പോകാം. അമ്മയ്ക്കതാണിഷ്ടം. എനിക്കും.'' (തുടരും)





എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

നിമിഷങ്ങൾ പ്രയാണം ചെയ്യുന്ന ജീവിതത്തിന്റെ നാഴികമണിയെന്നപോലെ നോവലിലെ കഥാപാത്രങ്ങളുടെ മുകളിലായി പെയ്ജ് നമ്പർ തൂങ്ങിക്കിടക്കുന്നു. ഏതു വായനക്കാരനാണ് അതിന്റെ നേർക്കു താൽകാലികവും ഭയാവഹവുമായ നോട്ടം അയയ്ക്കാത്തത്?'' മഹാനായ മാർക്സിസ്ററ് നിരൂപകൻ ബെൻയമിൻ ചോദിച്ചതാണിത്. ഈ ലേഖനമെഴുതാൻ തുടങ്ങുന്ന ഞാൻ എന്റെ മുൻവശത്തു കുന്നുകൂടിക്കിടക്കുന്ന ആഴ്ചപ്പതിപ്പുകളിലേക്കു നോക്കുന്നു. ഭയാവഹമാണ് ആ നോട്ടം. പക്ഷേ, താൽകാലികമല്ല എന്നൊരു വ്യത്യാസം. ഒരുവാരിക ഞാൻ കൈയിലെടുക്കുന്നു. മറിച്ചു നോക്കിയിട്ടു താഴെ വയ്ക്കുന്നു. മറെറാന്ന് എടുക്കുന്നു. തുറന്നു നോക്കിയതിനുശേഷം വായിക്കാൻ ധൈര്യമില്ലാതെ താഴെയിടുന്നു. ഈ പാരായണം പലപ്പോഴും വേദനയുളവാക്കും. അതിനാലാണ് ചിത്തചാഞ്ചല്യം. ഇങ്ങനെ വൈഷമ്യത്തിൽപ്പെട്ട ഈ സന്ദർഭത്തിൽ, ഞാൻ സന്തോഷത്തോടെ നേരത്തേ വായിച്ചുതീർത്ത ഒരു പുസ്തകം തൊട്ടടുത്തു കിടക്കുന്നതു കാണുന്നു. ''ഊലീപോ'' എന്നാണ് അതിന്റെ പേര്. (Oulipo —A Primer of Potential Literature) ആഹ്ളാദത്തോടെ അതു കൈയിലെടുക്കുന്നു. കുഞ്ഞിനെയെന്നപോലെ താലോലിക്കുന്നു. മെല്ലെ താഴെ വയ്ക്കുന്നു. ഈ ഗ്രന്ഥശിശുവിന്റെ സ്വഭാവം വിശദമാക്കുന്നതിനുമുൻപ് വേറെ ചില കാര്യങ്ങൾ പറഞ്ഞുകൊള്ളട്ടെ.

വിചാരിച്ചിരിക്കാതെയാണ് ഫ്രഞ്ച് നോവലിസ്ററ് ഷൊർഷ് പെരക്കിന്റെ (Georges Perec 1936—1982) Life—A User's Manual എന്ന നോവൽ എന്റെ കൈയിൽ കിട്ടിയത്. "One of the most singular literary personalities in the world'' എന്നു മഹാനായ ഈററാലോ കാൽവീനേ (Italo Calvino) പെരക്കിനെ വാഴ്ത്തിയിട്ടുണ്ട്. "One of the great novels of the century'' എന്നു 'ടൈംസ് ലിററ്ററി സപ്ളിമെൻറ്' ആ നോവലിനെ വിശേഷിപ്പിച്ചിരിക്കുന്നു. ഞാനതു വായിച്ചു. കാൽവീനോയും 'ടൈംസും' പറഞ്ഞതു സത്യമാണെന്നു ഗ്രഹിക്കുകയും ചെയ്തു. നന്മ കണ്ടാൽ അതു സമ്മതിച്ചു കൊടുക്കാത്തവൻ മനുഷ്യനല്ല. അതുകൊണ്ട് ആ നോവലിനെക്കുറിച്ച് ഞാൻ ഒരു വാരികയിലെഴുതി. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഒരു സായ്പ് ആ വാരികയിൽ ലേഖനമുള്ള ഭാഗം തുറന്നുപിടിച്ചു കൊണ്ട് ''ഇതു നിങ്ങളാണോ എഴുതിയത്'' എന്ന് എന്നോടു ചോദിച്ചു. അദ്ദേഹത്തെ കണ്ടതു തിരുവനന്തപുരത്തെ എം.ജി. റോഡിൽ വച്ചായതുകൊണ്ട് കൂടുതൽ സംസാരിക്കാനായി ഞങ്ങൾ ഒരു ഹൗട്ടെലിലേക്കു പോയി. ആഹ്ളാദാതിരേകത്തോടെ സായ്പ് എന്നോടു പറഞ്ഞു:- ''എന്റെ പേര് ഷക്ക് ഷുവെ. (Jacques Jouet) എന്റെ സ്നേഹിതനായിരുന്നു പെരക്.'' തുടർന്ന് അദ്ദേഹം പറഞ്ഞതിന്റെ ചുരുക്കം ഇങ്ങനെ:- 'റേമൊങ് കെനോ, (Raymond Queneau) ഈററാലോ കാൽവീനോ, പെരക് ഇവരൊക്കെ ചേർന്ന് രൂപവത്കരിച്ച സംഘടനയാണ് OULIPO (Ouvroir de Litterature Potentielle—Workshop of Potential Literature) റേമൊങ് കെനോയുടെ നേതൃത്വത്തിൽ പാരീസിൽ 1960-ൽ രൂപംകൊണ്ട ആ സംഘടന സാഹിത്യത്തെസ്സംബന്ധിച്ച പരീക്ഷണങ്ങളിൽ മുഴുകിയിരിക്കുന്നു. അപ്രമേയപ്രഭാവന്മാരായ പല സാഹിത്യകാരന്മാരും ഗണിതശാസ്ത്രജ്ഞന്മാരും അതിലെ അംഗങ്ങളാണ്.' താനും ആ സംഘടനയിലെ അംഗമാണെന്നു ഷുവെ എന്നോടു പറഞ്ഞു. പെരക്കിനെക്കുറിച്ച് ഞാനെഴുതിയ ലേഖനം പാരീസിലെ ഏതെങ്കിലും പ്രമുഖമായ ജേണലിൽ തർജ്ജമ ചെയ്തു പ്രസിദ്ധപ്പെടുത്തുമെന്ന് അറിയിച്ചിട്ട് അദ്ദേഹം പാരീസിലേക്കു പോയി. രണ്ടുദിവസം മുൻപ് ഷുവെ വീണ്ടും തിരുവനന്തപുരത്തെത്തി. അദ്ദേഹം ദയാപൂർവ്വം എനിക്കുതന്ന പുസ്തകമാണ് "OULIPO—A Primer of Potential literature'' എന്നത്. ഊലീപോയുടെ സിദ്ധാന്തങ്ങളും പ്രവർത്തനങ്ങളും അറിയാൻ ഈ ഗ്രന്ഥം വായിക്കണം.

റേമൊങ് കെനോ പറഞ്ഞു:- ''ഒരേ നദിയിൽ ഒരാൾക്കും സ്വന്തം കാലുകൾ രണ്ടുതവണ കഴുകാൻ പററില്ല.'' വെള്ളം ഒഴുകുന്നതുകൊണ്ട് ഒരാളിനും ഒരേ നദിയിൽത്തന്നെ രണ്ടുതവണ മുങ്ങാനാവില്ല എന്ന് എഫസസിലെ (Ephesus) തത്ത്വചിന്തകൻ—ഗ്രീക്ക് തത്ത്വചിന്തകൻ—ഹെറക്ളൈററസ് (Heraclitus, c 535—c 475 B.C.) പറഞ്ഞതിന്റെ രൂപാന്തരമാണിത്. പക്ഷേ, കരയിൽനിന്നുകൊണ്ടു കാലുകൾ നനയ്ക്കാതെ ആർക്കും ആ നദിയിലെ വെള്ളം കുടിച്ചു ദാഹം

**റേമെങ് കെനോ പറഞ്ഞു: ''ഒരേ നദിയിൽ ഒരാൾക്കും സ്വന്തം കാലുകൾ രണ്ടുതവണ കഴുകാൻ പററില്ല.'' വെള്ളം ഒഴുകുന്നതുകൊണ്ട് ഒരാളിനും ഒരേ നദിയിൽത്തന്നെ രണ്ടുതവണ മുങ്ങാനാവില്ല എന്ന് അഫസസിലെ തത്ത്വചിന്തകൻ ഹെറക്ളൈററസ് പറഞ്ഞതിന്റെ രൂപാന്തരമാണിത്.**

**കൈയെഴുത്തു പ്രതിയിലെ മഷികൊണ്ടെഴുതിയ അക്ഷരങ്ങൾ അതിൻെറ രചയിതാവിൻെറ ഓർമ്മയുളവാക്കും. അയാളോടുള്ള മാനസിക ബന്ധം ആസ്വാദനത്തെ ബാധിക്കും. അച്ചടിച്ച അക്ഷരങ്ങൾ വായനക്കാരനു നിസ്സംഗതയുടെ ബോധം ജനിപ്പിക്കുന്നു.**

ശമിപ്പിക്കാമല്ലോ. ഉറപ്പുള്ള നദീതീരത്തിലൂടെ നടന്നാൽ മതി. പാരമ്പര്യത്തിൻെറ ഉറച്ച ഭൂമിയിൽ നിന്നുകൊണ്ട് ചലനസാദ്ധ്യതയുള്ള സാഹിത്യത്തിൻെറ ജലം കുടിക്കാനാണ് കെനോയുടെ ആഹ്വാനം. ചലനം ശക്തിയാണ്. പുതിയ രൂപങ്ങളും പുതിയ ഘടനകളും കണ്ടുപിടിച്ച് ശക്തിപ്രാപിക്കാവുന്ന സാഹിത്യം സൃഷ്ടിക്കാനാണ് അദ്ദേഹം ആവശ്യപ്പെട്ടത്. ഊലീപോയുടെ ലക്ഷ്യവും അതത്രേ.

കെനോ Cent Mille Milliards de poemes (one hundred thousand billion poems) എന്ന പേരിൽ പത്തു ഗീതകങ്ങളടങ്ങിയ ഒരു കൊച്ചുപുസ്തകം പ്രസിദ്ധപ്പെടുത്തി ശക്തിസാഹിത്യത്തിൻെറ സ്വഭാവം വ്യക്തമാക്കി. ഒരുഗീതകമെടുക്കൂ. മററ് ഒൻപതു ഗീതകങ്ങളിൽനിന്ന് ഏതെങ്കിലും ഒരു വരിയെടുത്തു ആദ്യത്തെ ഗീതകത്തിൻെറ ഒരുവരിക്കു പകരം വയ്ക്കൂ. അങ്ങനെ പത്തെണ്ണത്തിൻെറ ആദ്യത്തെ വരികളോടു വ്യത്യസ്തങ്ങളായ പത്തുരണ്ടാമത്തെ വരികൾ വയ്ക്കാം. അപ്പോൾ ആദ്യത്തെ രണ്ടു വരികൾക്കു നൂറു സമ്മിശ്രണം (combination) ഉണ്ടാക്കാം. ഗീതകത്തിനു പതിന്നാലു വരികളാണുള്ളത്. അതുകൊണ്ട് സമ്മിശ്രണത്താൽ പത്തു ഗീതകങ്ങളിൽനിന്ന് അക്ഷൗഹിണി (hundred trillion) ഗീതകങ്ങൾ നിർമ്മിക്കാം. (ട്രില്യൻ എന്നതു കോടികോടിയാണ്). അപ്പോൾ പത്തു ഗീതകങ്ങൾ അവയുടെ സംഭാവ്യാവസ്ഥയിൽ (potential state) അക്ഷൗഹിണി ഗീതകങ്ങൾ ഉൾക്കൊള്ളുന്നു. വായിക്കാനുള്ള സമയത്തെക്കുറിച്ച് കെനോ പറയുന്നതും നമ്മളെ വിസ്മയിപ്പിക്കും... if one read a sonnet per minute, eight hours a day, two hundred days per year, it would take more than a million centuries to finish the text.

ഈററാലോ കാൽവീനോയുടെ "If on a winter's night a traveler" എന്ന നോവൽ പലരും വായിച്ചിരിക്കും. അത് ഊലീപോയുടെ സിദ്ധാന്തങ്ങൾക്ക് അനുരൂപമായ രീതിയിൽ രചിക്കപ്പെട്ടതാണ്. ഊലീപോ പ്രതിനിധാനം ചെയ്യുന്ന മററു സിദ്ധാന്തങ്ങളെക്കുറിച്ച് ഒന്നു സൂചിപ്പിക്കാൻ പോലും ഇവിടെ സ്ഥലമില്ല. സിദ്ധാന്തങ്ങൾ എന്തായാലും അവയെ അവലംബിച്ച് രചിക്കപ്പെട്ട കൃതികൾക്കു കലാത്മകതയുണ്ട്. അതിനാൽ ഊലീപോയെക്കുറിച്ച് കൂടുതൽ അറിയുന്നത് നന്ന്. അതിനു സഹായിക്കും ഈ ഗ്രന്ഥം. (University of Nebraska—Lincoln and London—$ 9=95—Page 209)



വലതുവശത്ത് ഇടതേയററത്ത് ഇരിക്കുന്നത് ഈററാലോ കാൽവീനോ. മേശയ്ക്കരികിൽ പടുക്കായി ക്യാമറയെ നോക്കിയിരിക്കുന്നതു കെനോ. കെനോയുടെ നേരെ പിറകിൽ വളർത്തിയ തലമുടിയോടും താടിയോടുംകൂടി നില്ക്കുന്നതു പെറക്.

* * *

ഊലീപിയൻസിന് ഒരു നിർവ്വചനം:- "Rats who must build the labyrinth from which they propose to escape."—ദുസ്തരസ്ഥാനത്തുനിന്നു രക്ഷപ്പെടാൻവേണ്ടി അതു നിർമ്മിച്ചേ തീരൂ എന്നു കരുതുന്ന എലികൾ.

## അതിർത്തിരേഖ

സി.എൻ. ശ്രീകണ്ഠൻനായർ ഒരു ചെറുകഥ എഴുതിയിട്ട് കൈയെഴുത്തുപ്രതി എനിക്കു തന്നു വായിച്ചു നോക്കാനായി. വായിച്ചതിനുശേഷം 'കൊള്ളുകില്ല' എന്നു പറഞ്ഞു ഞാനതു തിരിച്ചുകൊടുത്തു. അപ്പോൾ അദ്ദേഹം എന്നെ അറിയിച്ചു. "വരട്ടെ. ഇതച്ചടിച്ചു വരുമ്പോൾ അതു വായിച്ചിട്ടു കൃഷ്ണൻനായർതന്നെ പറയും നന്നായിയെന്ന്." ശ്രീകണ്ഠൻനായർ പറഞ്ഞതിൽ സത്യമില്ലാതില്ല. കൈയെഴുത്തു പ്രതിയായിരിക്കെ മോശമായിത്തോന്നിയ രചന അച്ചടിച്ചു വരുമ്പോൾ നന്നായിത്തോന്നും. അതിനു ഹേതുവുണ്ട്. കൈയെഴുത്തുപ്രതിയിലെ മഷികൊണ്ടെഴുതിയ അക്ഷരങ്ങൾ അതിൻെറ രചയിതാവിൻെറ ഓർമ്മയുളവാക്കും. അയാളോടുള്ള മാനസിക ബന്ധം ആസ്വാദനത്തെ ബാധിക്കും. അച്ചടിച്ച അക്ഷരങ്ങൾ വായനക്കാരനു നിസ്സംഗതയുടെ ബോധം ജനിപ്പിക്കുന്നു. മാത്രമല്ല, ഏതു വാരികയിൽ അച്ചടിച്ചു വരുന്നു എന്നതിനും പ്രാധാന്യമുണ്ട്. വാരികയ്ക്കു 'ഹൈ ബ്രൗ' സ്വഭാവമുണ്ടെങ്കിൽ അതിൽ അച്ചടിച്ച കഥയെ പൈങ്കിളി വാരികയിൽ അച്ചടിച്ച അതേ കഥയെ നോക്കുന്ന രീതിയിലല്ല വായനക്കാർ വീക്ഷിക്കുക. ശ്രീ. പി.ആർ. നാഥൻെറ 'ശ്രാവണി' എന്ന ചെറുകഥ കൈയെഴുത്തു പ്രതിയായി എനിക്കു കിട്ടിയിരുന്നെങ്കിൽ? 'കൊള്ളുകില്ല' എന്നു ശ്രീകണ്ഠൻനായരോടു പറഞ്ഞതുപോലെ ഞാൻ പറയുമായിരുന്നു. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ അച്ചടിച്ചു വന്നതുകൊണ്ട് അത്രകണ്ടു നിഷേധാത്മകമായി അഭിപ്രായമാവിഷ്കരിക്കാൻ എനിക്കു ധൈര്യമില്ല. സുന്ദരിയായ ശ്രാവണി ആഴ്ചപ്പതിപ്പിൻെറ പുറങ്ങളിൽനിന്ന് എഴുന്നേററു വരുന്നു. അവളെ കണ്ടപ്പോൾ എൻെറ ചെറുപ്പം പൊയ്പോയല്ലോ എന്ന ദുഃഖം. അവളെ ദർശിച്ച് ഒരുത്തനു കാമോത്സുകത. എന്നാൽ ഒരു പാവത്തിനെ അയാൾ കരിപുരട്ടി നോക്കുകുത്തിയായി നിറുത്തുമ്പോൾ അവളുടെ സഹതാപം ഉണരുന്നു. അങ്ങനെ നിറുത്തിയവനോട് അവൾക്കു വെറുപ്പ്. നാഗരികൻെറ നൃശംസതയും ഗ്രാമീണൻെറ വിശുദ്ധിയും ചിത്രീകരിക്കുകയാണ് കഥാകാരൻ. കൈയെഴുത്തു പ്രതിയും അതിൻെറ അച്ചടിച്ച രൂപവും വിഭിന്നങ്ങളാണെങ്കിലും അവയെ വേർതിരിക്കുന്ന രേഖ തീരെ ലോലമാണ്. ആ അതിർത്തിരേഖയെ ശക്തമാക്കാൻ പി.ആർ. നാഥൻ ശ്രമിക്കുമെന്നു ഞാൻ വിചാരിക്കുന്നു.

## ചോദ്യം, ഉത്തരം

"മനുഷ്യജീവിതത്തിൻെറ ദയനീയത നിങ്ങൾ എവിടെ കാണുന്നു?"

"കലാലയത്തിൽ വിദ്യാർത്ഥിനിയായിരിക്കുമ്പോൾ സുന്ദരി. ഷെല്ലിയുടെ സ്നേഹസങ്കല്പത്തെക്കുറിച്ച് ഉപന്യാസമെഴുതി ഒന്നാംസമ്മാനം വാങ്ങിച്ചവൾ. നൃത്തത്തിലും പാടുന്നതിലും വിദഗ്ദ്ധ. പ്രഭാഷണകലയിൽ അദ്വിതീയ. അവൾ വിവാഹത്തിനുശേഷം രാത്രി രണ്ടുമണിവരെ മദ്യപനായ ഭർത്താവിനെ കാത്ത് ഉത്കണ്ഠയോടെ ഇരിക്കുക. അയാൾ വന്നുകഴിഞ്ഞാൽ തെറിയുടെ പൂരത്തോടെ ചവിട്ടും ഇടിയും ഏല്ക്കുക. നേരം വെളുത്താലുടനെ അടുക്കളയിൽ കയറുക. സൗന്ദര്യമില്ലെന്നു മാത്രമല്ല വൈരൂപ്യത്തിനു ഇരിപ്പിടവും. ഈത്തരത്തിലുള്ള സ്ത്രീയുടെ ജീവിതത്തിൽ ദയനീയത ദർശിക്കാം. മിക്ക സ്ത്രീകളുടെയും ജീവിതം ഇങ്ങനെയാണ്."

"തികഞ്ഞ റിയലിസമോ തികഞ്ഞ അമൂർത്തതയോ? ഏതാണ് കലയിൽ വേണ്ടത്?"

"വാസ്തവികതയ്ക്കു സമ്പൂർണ്ണത വരുമ്പോൾ കല നശിക്കും. അമൂർത്താവസ്ഥയ്ക്ക് അന്യൂനത സംഭവിക്കുമ്പോൾ കല മരിക്കും. മഹാന്മാർപോലും വാഴ്ത്തുന്ന പൗൾ ക്ളേയുടെ (Klee) ചിത്രങ്ങൾ എനിക്ക് അസഹ്യങ്ങളാണ്."

"നിങ്ങൾ ഇരുപതു കൊല്ലത്തിലധികമായി മാനസികോന്നമനം എന്ന സ്ഥിരം പല്ലവി പാടുന്നു. എന്താണ് നിങ്ങളുടെ ഈ മാനസികോന്നമനം?"

"'ഒന്നിനുമില്ല നില, ഉന്നതമായ കുന്നുമെന്നല്ല, ആഴിയുമൊരിക്കൽ നശിക്കുമോർത്താൽ' എന്നു കവി പറഞ്ഞിട്ടുണ്ടല്ലോ. കുന്നിനെ നമുക്കു ഹിമാലയമായിക്കരുതാം. അതു നശിക്കുമോ? ഇല്ല. സമുദ്രമാകെ നശിക്കുമോ? ഇല്ല. കവിക്കുമറിയാം അവ നശിക്കില്ലെന്ന്. എങ്കിലും അതു വായിക്കുന്നവനു ജീവിതത്തിൻെറ ക്ഷണിക സ്വഭാവത്തെക്കുറിച്ച് ബോധമുണ്ടാകുന്നു. ഈ അറിവ് അയാൾക്ക് മനസ്സിൻെറ ഉയർച്ചയുണ്ടാക്കുന്നു. നല്ല കവിത ഇങ്ങനെയാണ് അനുവാചകനു മാനസികോന്നമനം ഉളവാക്കുക. പിന്നെ ആവർത്തനത്തിൻെറ കാര്യം. നിരൂപണത്തോടു സംബന്ധിച്ച ആശയങ്ങൾ വളരെക്കുറച്ചേയുള്ളൂ. അതുകൊണ്ട് ആവർത്തിക്കേണ്ടതായി വരും."

"പ്രശസ്തനായ ഒരുകവി മറെറാരു കവിയെക്കുറിച്ചെഴുതിയ വിലാപകാവ്യത്തിൽ ഓഡൻ, യേററ്സിനെക്കുറിച്ചെഴുതിയ വിലാപകാവ്യത്തിലെ വരികളുണ്ടെന്നു ഒരു സാഹിത്യകാരൻ വാതോരാതെ പറയുന്നല്ലോ. താങ്കൾ എന്തു പറയുന്നു ഇതിനെ സംബന്ധിച്ച്?"

[ചോദ്യത്തിൽ കവികളുടെ പേരുണ്ട്. ഞാനത് മാററിയിട്ടാണ് എഴുതുന്നത്]

"വരികളുണ്ടെങ്കിൽ അതു കരുതിക്കൂട്ടി എഴുതിയതാണെന്നു ധരിക്കേണ്ടതില്ല. ബോധമണ്ഡലത്തിൻെറ അടിത്തട്ടിൽ കിടക്കുന്നവ എഴുത്തുകാരൻ അറിയാതെ രചനയിൽ വന്നുപോകും. ഷെയ്ക്സ്പിയറിൻെറ Antony and Cleopatra എന്ന നാടകത്തിൽ Enobarbus പറയുന്നു:-

'I will tell you.
The barge she sat in,
like a burnisht throne
Burned on the water: poop
was beaten gold;
(A & C 2.2.190
Cambridge University
Press—Page 31)

ഇതിനോടു ററി.എസ്. എൽയെററിൻെറ The Wasteland—ലെ താഴെച്ചേർക്കുന്ന വരികൾ തട്ടിച്ചുനോക്കുക:-

'The chair she sat in, like a burnished throne
Glowed on the marble, where the glass....'
(Page 94. The Faber Book of Modern Verse)

ഇതു കരുതിക്കൂട്ടിയുള്ള അനുകരണം. കവിയറിയാതെയും ഇതു സംഭവിക്കാം. പരിഹസിക്കാനുള്ള രചനയുമുണ്ട്. A thing of beauty is a joy for ever എന്നതിനു പകരമായി A beautiful monkey is a toy for winter എന്ന് ആരോ പറഞ്ഞിട്ടുണ്ട്."

"എന്നെ എൻെറ മേലുദ്യോഗസ്ഥൻ വേട്ടയാടുന്നു. ആത്മഹത്യയുടെ വക്കിലാണ് ഞാൻ. എന്തു വേണമെന്ന് ഉപദേശിക്കൂ."

"നിങ്ങൾ കാര്യക്ഷമതയുള്ളവനാണെങ്കിൽ ആ ഉദ്യോഗസ്ഥൻെറ ശല്യം അയാളുടെ സവിശേഷമായ മാനസികനിലകൊണ്ടാണെന്നു ഗ്രഹിച്ചാൽ മതി. ഭാര്യയുടെ ദാസനായിരിക്കുമയാൾ. അവിടെ കയർക്കാൻ വയ്യാത്തതുകൊണ്ട് നിങ്ങളോട് അയാൾ കയർക്കുന്നു. അത്രേയുള്ളൂ. നിങ്ങളുടെ ചോദ്യവും ഈ ഉത്തരവും വെട്ടിയെടുത്തു കവറിലാക്കി അയാൾക്ക് അയച്ചുകൊടുക്കൂ. സ്വഭാവത്തിനു മാററമുണ്ടായില്ലെങ്കിൽ പിന്നീടാലോചിക്കാം എന്തു വേണമെന്ന്."

## ഒ.എൻ.വി

'ശിലായുഗം' എന്ന കാവ്യം രചിച്ച (കലാകൗമുദി) ശ്രീ. ഒ.എൻ.വിയെ കേരളത്തിൻെറയും വിശാലമായ അർത്ഥത്തിൽ ഭാരതത്തിൻെറയും ദൃഢസന്ധിയിലാണ് (context) നമ്മൾ കാണേണ്ടത്. ശിലയെ അഹല്യയായി മാററിയ കാരുണ്യത്തിൻെറ ഉറവ് അപ്രത്യക്ഷമായിരിക്കുന്നു. അവശേഷിക്കുന്നതു ശില മാത്രം. കാരുണ്യം, സ്നേഹം, മര്യാദ, സർഗ്ഗാത്മകത ഇവയുടെ ഉറവുകൾ വററിപ്പോയപ്പോൾ ശില മാത്രമേയുള്ളൂ. അങ്ങനെ ശിലാമയമായ ഈ കാലയളവിൽ എഴുത്തച്ഛൻെറ കവിത പ്രചോദനമരുളട്ടെ എന്നാണ് കവിയുടെ ആശംസ. ഈ പ്രസ്തരമയകാലത്തിൻെറ ഗർഹണീയതയെ തീക്ഷ്ണതമമാക്കിക്കാണിക്കുന്നതിനുവേണ്ടി ഒ.എൻ.വി എഴുത്തച്ഛൻെറ കാവ്യസരസ്വതിയുടെ ഹൃദ്യമായ വീണാവാദനം നമ്മെ കേൾപ്പിക്കുന്നു. ആ മഹാകവിയുടെ കിളിമകളുടെ പാട്ടു കേൾപ്പിച്ചുകൊണ്ടാണ് കാവ്യത്തിൻെറ ആരംഭം.

"തൊടിയിൽ കദളിത്തേൻകുമ്പുകൾ
വിരിഞ്ഞതും
തെന്നലിൽ കുരുത്തോല തന്നാനമാടുന്നതും
ചെന്നെല്ലിൻ കുലമൂത്തു വരമ്പിൽ ചായുന്നതും
ഒന്നൊന്നും കാണാൻ കൂട്ടാക്കാതെയാ കിളിമകൾ
പിന്നെയും കൊഞ്ചിക്കൊഞ്ചിപ്പാടുകയാണിങ്ങനെ:
'വന്നിഹ സരയുവിൽ മുഴുകീടുവിനെങ്കിൽ.' "

സരയുവിൽ മുഴുകാനുള്ള ഈ ആഹ്വാനം എഴുത്തച്ഛൻെറ കവിതാപ്രവാഹത്തിൽ മുങ്ങാൻ ശിലാമയമായ കാലയളവിൽ ജീവിക്കുന്ന നമ്മളോടുള്ള ആഹ്വാനവുമത്രേ. തുടർന്നുള്ള എഴുത്തച്ഛൻെറ എഴുന്നള്ളത്ത് അദ്ദേഹത്തിൻെറ ഉദാത്തമായ കവിതയ്ക്ക് അനുരൂപമായ ഉദാത്തത ആവഹിക്കുന്നു.

"തൻമെതിയടിപ്പുറത്തേറുന്നു ഗുരു, സ്വപ്ന
സഞ്ചാരിയെപ്പോൽ നിളാമുഖത്തേക്കണയുന്നു



ഒ.എൻ.വി

**"തികഞ്ഞ റിയലിസമോ തികഞ്ഞ അമൂർത്തതയോ? ഏതാണ് കലയിൽ വേണ്ടത്?"**

**"വാസ്തവികതയ്ക്കു സമ്പൂർണ്ണത വരുമ്പോൾ കല നശിക്കും. അമൂർത്താവസ്ഥയ്ക്കു അന്യൂനത സംഭവിക്കുമ്പോൾ കല മരിക്കും. മഹാത്മാർ പോലും വാഴ്ത്തുന്ന പൗൾ ക്ളേയുടെ ചിത്രങ്ങൾ എനിക്കു അസഹ്യങ്ങളാണ്.**



പെരക്

മുന്നിൽ കാൺമതു ഗുരോ നിളയോ സരയുവോ?
താഴ്ന്നിറങ്ങുവതാരോ താമരക്കൈകൾ കൂപ്പി—
യാരക്തമുഖത്തോടെ, ജ്വലിക്കും ചുടർനാള—
മാർന്ന നെയ്ത്തിരിപോലെ തപിക്കും
മനസ്സോടെ
ആരിന്നീനദീഹൃത്തിൽ പൂക്കിയസ്തമിക്കുന്നു
സൂര്യനോ, സൂര്യാന്വയരത്നമോ?
അല്ലല്ലെ, ന്നാ—
ചാര്യന്നു രണ്ടല്ലവർ! അദ്വൈതമല്ലോ സുഖം.''

ആചാര്യൻ നിളയിൽ മുങ്ങിയിട്ടു തിരിച്ചു പോകുന്നതിനെ വർണ്ണിക്കുമ്പോൾ നമ്മുടെ കവിയുടെ ശൈലിയും ഉദാത്തതയിലേക്കു ചെല്ലുന്നു:-

''മൂന്നുരു ഗുരു മുങ്ങി നിവർന്നൂ; നെഞ്ചോടൊപ്പം
ചേർന്ന കൈക്കുടന്നയാം ശംഖിൻെറ തുമ്പിൽ
നിന്നും
ഇററിററു വീഴും തീർത്ഥം തന്മാറിലേല്ക്കെ,
ചെറു
വൃത്തങ്ങളായി, നിള നിർവൃതികൊള്ളും
പോലെ!
കാലത്തിൻ മിടിപ്പുപോൽ ഗുരുവിൻ മെതിയടി—
താളമാ തപോവാടം തന്നിലേക്കൊഴുകുന്നു.''

ജീവിതത്തെ ദൃഢീകരിക്കലാണല്ലോ സർഗ്ഗപ്രക്രിയയുടെ ലക്ഷ്യം. 'അധ്യാത്മരാമായണ' സൃഷ്ടിയിലൂടെ ജീവിതത്തിന് ദൃഢീകരണം നല്കിയ എഴുത്തച്ചൻ അതിനു കൂടുതൽ ദൃഢത നല്കാനായി മഹാഭാരതത്തിലേക്കു പോയി. കൃഷ്ണയായ കൂടപ്പിറപ്പിൻെറ അഭിമാനം സംരക്ഷിക്കാനും നിസ്വന്മാർക്ക് ആശ്രയസ്ഥാനമായിത്തീരാനും പീഡിപ്പിക്കപ്പെട്ട യദുകുലത്തെ രക്ഷിക്കാനുംവേണ്ടി മഹാവേണുനാദം കേൾപ്പിച്ച ശ്രീകൃഷ്ണൻെറ സ്തോതാവായി എഴുത്തച്ചൻ. ഈ സത്യം ഒ.എൻ.വി കണ്ടറിഞ്ഞതിൽ എനിക്ക് അനല്പമായ ആഹ്ളാദം തോന്നി. പാശ്ചാത്യങ്ങളായ പ്രവണതകളെ പ്രതിഫലിപ്പിക്കാതെ ഭാരതത്തിൻെറ സംസ്കാരത്തോടു മാത്രം ബന്ധപ്പെടുത്തി കവി ''ശിലായുഗം'' രചിച്ചിരിക്കുന്നു. അതേസമയം ഈ കാവ്യം യാഥാസ്ഥിതികമല്ലതാനും.

ഇതിൻെറ രചനാരീതിയെക്കുറിച്ച് രണ്ടുവാക്കു കൂടി. താനാവിഷ്കരിക്കുന്ന ലോകത്തിൻെറ സവിശേഷതയ്ക്കു യോജിച്ചവിധത്തിലാണ് കവി പദസന്നിവേശം നടത്തുന്നത്. 'നേരുകഥിക്കണമങ്ങുവിളിക്കെയെൻ പേരു മധുരമായ് തീരുന്നതെങ്ങനെ?' എന്നെഴുതിയ കവിതന്നെയാണ് 'ശ്രാന്തമംബരം നിദാഘോഷ്മള സ്വപ്നാക്രാന്തം: താന്തമാരബ്ധ ക്ളേശരോമന്ഥം മമ സ്വാന്തം' എന്നും എഴുതിയത്. (വിഷയത്തിനു യോജിച്ചവിധത്തിലാണ് ശൈലി എന്ന ആശയം എൻേറതല്ല. ജി. ശങ്കരക്കുറുപ്പ് എന്നോടു നേരിട്ടു പറഞ്ഞാതാണത്) ഒ.എൻ.വിക്ക് അദ്ദേഹത്തിൻേറതായ ശൈലീവിശേഷമുണ്ട്. അദ്ദേഹം എന്തിനു ഭാഷാപദങ്ങളെ പ്രസാരണം ചെയ്ത്

''കൃഷ്ണനായ്, കൃഷ്ണദ്വൈപായനന്നു
മാരാദ്ധ്യനായ്
കൃഷ്ണവർണ്ണമാർന്നൊരു നദിതൻ തടങ്ങളിൽ
കൃഷ്ണകോമളം വൃന്ദ പൂവിടും
വനങ്ങളിൽ''

എന്ന് എഴുതുന്നു? എഴുത്തച്ഛൻെറ കാവ്യവിഷയത്തെ * സൂചിപ്പിക്കാനാണ് എന്ന് എൻെറ ഉത്തരം. എഴുത്തച്ചൻ ഒരുസത്യത്തെ ദർശിക്കുകയും അതിനെ നമുക്കു കാണിച്ചു തരികയും ചെയ്തു. ആ സത്യത്തിൽ അടിയുറച്ചു നിന്നുകൊണ്ട് ഒ.എൻ.വി അതേ സത്യത്തിൻെറ മറെറാരു മുഖം പ്രദർശിപ്പിക്കുന്നു.

**ജീ**വിതത്തെ ദൃഢീകരിക്കലാണല്ലോ, സർഗ്ഗപ്രക്രിയയുടെ ലക്ഷ്യം. ആധ്യാത്മരാമായണം സൃഷ്ടിയിലൂടെ ജീവിതത്തിനു ദൃഢീകരണം നൽകിയ എഴുത്തച്ഛൻ അതിനു കൂടുതൽ ദൃഢത നൽകാനായി മഹാഭാരതത്തിലേക്കുപോയി. കൃഷ്ണയായ കൂടപ്പിറപ്പിൻെറ അഭിമാനം സംരക്ഷിക്കാനും നിസ്വന്മാർക്ക് ആശ്രയ സ്ഥാനമായിത്തീരാനും പീഡിപ്പിക്കപ്പെട്ട യദുകുലത്തെ രക്ഷിക്കാനുംവേണ്ടി മഹാവേണുനാദം കേൾപ്പിച്ച ശ്രീകൃഷ്ണൻെറ സ്തോതാവായി എഴുത്തച്ഛൻ. ഈ സത്യം ഒ.എൻ.വി കണ്ടറിഞ്ഞതിൽ എനിക്കു അനല്പമായ ആഹ്ളാദം തോന്നി.

* * *

**കാ**വിതയെക്കുറിച്ചെഴുതിയപ്പോൾ ഞാൻ കവിതയുടെ ലഹരിയിൽ വീണുപോയി. മാത്രമല്ല, ഡബ്ള്യു.ബി. യേററ്സിൻെറ Collected Poem വായിക്കുകയാണ് ഞാൻ. (Picador Classics £ 6 = 99) അതുകൊണ്ട് 341-ാം പുറത്തു കണ്ട ഒരതിസുന്ദരമായ കാവ്യത്തെക്കുറിച്ച് എഴുതാതിരിക്കാൻ വയ്യ. The Three Bushes എന്നാണ് കാവ്യത്തിൻെറ പേര്. വിവാഹം കഴിഞ്ഞ അവൾ ഒരന്യപുരുഷനെ എന്തെന്നില്ലാത്തവിധം സ്നേഹിക്കുന്നു. സ്നേഹം അതിരററതാണെങ്കിലും അവൾക്കു ചാരിത്രത്തിൻെറ പേരിൽ അയാളോടൊരുമിച്ച് കിടക്കാൻ വയ്യ. അവൾ അയാളോടു പറഞ്ഞു:- ''താങ്കളുടെ മുറിയിൽ മെഴുകുതിരി കത്തിച്ചു വയ്ക്കരുത്. അർദ്ധരാത്രി ഞാൻ അങ്ങയുടെ കിടക്കയിലേക്കു 'പാത്തും പതുങ്ങി'യും കയറാം. അങ്ങനെ കയറുന്നത് ഞാൻതന്നെ കണ്ടാൽ ഞാൻ മരിച്ചുപോകും.'' അയാളോട് ഇത്രയും പറഞ്ഞിട്ട് അവൾ തോഴിയെ അറിയിച്ചു:- ''ഞാൻ രഹസ്യമായി ഒരാളെ സ്നേഹിക്കുന്നു. അദ്ദേഹത്തിൻെറ സ്നേഹം നഷ്ടമായാൽ അത് എൻെറ അന്ത്യം കുറിക്കും. ചാരിത്രം നശിച്ചാലും ഞാൻ മരിക്കും. അതുകൊണ്ട് നീ അദ്ദേഹത്തിൻെറ അടുത്തുചെന്നു കിടക്കണം. നീ ഞാനാണെന്ന് അദ്ദേഹം വിചാരിച്ചുകൊള്ളട്ടെ. മെഴുകുതിരിയില്ലാത്തിടത്ത് നമ്മളെല്ലാം ഒന്നുപോലെയല്ലേ?''

ഒരുവർഷം കഴിഞ്ഞു. കുതിര മറിഞ്ഞുവീണ് അയാൾ മരിച്ചു. ആ മരണമറിഞ്ഞ് അവളും ഹൃദയം തകർന്നു മരിച്ചു. തോഴി വളരെക്കാലം ജീവിച്ചിരുന്നു. അവൾ രണ്ടു ശവക്കുഴികളിലും ഓരോ ഗുല്മം വളർത്തി. അവ വളർന്നു തഴച്ചപ്പോൾ ഒററവേരിൽനിന്ന് ഉണ്ടായതുപോലെ തോന്നി. അതുപോലെ അവയുടെ റോസാപ്പൂക്കളും ഒന്നായിത്തീർന്നു. വൃദ്ധയായ തോഴി മരിക്കാൻ കിടന്നപ്പോൾ പുരോഹിതനെത്തി. അവൾ സമ്പൂർണ്ണമായ പാപനിവേദനം നിർവഹിച്ചു. നല്ലവനായ ആ പുരോഹിതൻ അവളുടെ മുഖത്തു ദീർഘനേരം നോക്കിക്കൊണ്ടിരുന്നു. തോഴിയുടെ മൃതദേഹം കാമുകൻെറ ശവക്കുഴിക്കടുത്തു സംസ്കരിക്കാൻ പുരോഹിതൻ ആജ്ഞാപിച്ചു. അവളുടെ ശവക്കുഴിയുടെ മുകളിലും ഒരു റോസാച്ചെടി നട്ടു. ഇന്ന് ഒരു പൂ അവിടെനിന്ന് ഇറുത്തെടുക്കുന്ന ആളിനു വേര് എവിടെ തുടങ്ങുന്നുവെന്ന് അറിഞ്ഞുകൂടാ.

ഇത് വെറും കഥ. പക്ഷേ, ആ കഥയിൽ രത്നംപോലെ ഒരാശയം തിളങ്ങുന്നു. ശാരീരികമായ വേഴ്ചയുണ്ടായില്ലെങ്കിലും മാനസികമായ വേഴ്ചയുണ്ടാകും. അത് വിശുദ്ധിയാർന്നതായിരിക്കും. ഈ ആശയം മുൻപു പറഞ്ഞ മാനസികോന്നമനം ഉളവാക്കും അനുവാചകർക്ക്. യേററ്സ്! അങ്ങയെപ്പോലെ മഹാകവിയാകാൻ എനിക്കാഗ്രഹമില്ല. പക്ഷേ, അങ്ങെഴുതുന്നതുപോലെ രണ്ടുവരി എഴുതാൻ എനിക്കു കൊതി.



## കമൻറുകൾ

1) ''സൽമാൻ റഷ്ദിയെക്കുറിച്ചു സഹതപിക്കുക. ഞാനായിരുന്നെങ്കിൽ ഒരിക്കലും മാപ്പു പറയില്ലായിരുന്നു''— സുകുമാർ അഴീക്കോട്—മാതൃഭൂമി (ഇന്ത്യ ററുഡേയിൽനിന്ന് എടുത്തെഴുതുന്നത്.)

———സ്വന്തം തല സ്വന്തം കഴുത്തിൽത്തന്നെ ഇരിക്കുമെന്ന് ഉറപ്പുള്ളവർക്ക് എന്തെന്തു ധീരപ്രഖ്യാപനങ്ങൾ ആയിക്കൂടാ! ഞാനാണെങ്കിൽ ആയിരം തവണ മാപ്പുപറയും.

2) ''സജാതീയ ദ്വിതീയാക്ഷരപ്രാസം കവിതയ്ക്ക് അവശ്യഭൂഷണമാണെന്നു വാദിച്ച കേരളവർമ്മയുടെ മനം മാററാൻവേണ്ടി കേരളപാണിനിയുടെ നിർദ്ദേശത്തോടെ ദൈവയോഗം എന്ന ഖണ്ഡകാവ്യം കെ.സി. കേശവപിള്ള രചിച്ചു.'' കുങ്കുമം വാരിക, ലക്കം 23.

———കെ.സി. കേശവപിള്ളയുടെയും കേരളവർമ്മയുടെയും മൃതദേഹങ്ങൾ ഹിന്ദുമതാചാരമനുസരിച്ച് ദഹിപ്പിച്ചു കളഞ്ഞു. അവ കുഴിച്ചിട്ടിരുന്നെങ്കിൽ ഇതു വായിച്ച് രണ്ടു മൃതദേഹങ്ങളും അവിടെക്കിടന്നു തിരിയുകയും മറിയുകയും ചെയ്യുമായിരുന്നു.

'പ്രാസപ്രയോഗ നിയമത്തെയൊഴിച്ചു
നവ്യം
കാവ്യം ചമയ്ക്കുവതിനെൻ പ്രിയ
ഭാഗിനേയൻ
ശിഷ്യാഗ്രഹണ്യനുരചെയ്തതുപോലെ
ഞാനി—
ന്നിദ്ദൈവയോഗ കഥയൊന്നു
കഥഅച്ചിടുന്നേൻ.'

എന്നു പറഞ്ഞുകൊണ്ട് 'ദൈവയോഗ'മാരംഭിച്ച കേരളവർമ്മയുടെ പ്രേതം അവിടെനിന്ന് എഴുന്നേററ് വെളിയിൽ വന്നുനില്ക്കുമായിരുന്നു.

3) ''ഭാവിയുടെ വാഗ്ദാനമായി ഈ കുട്ടിയെ ഞാൻ കാണുന്നു''—പ്രഫെസർ രമാദേവി കുങ്കുമത്തിൽ.

———കുങ്കുമം നടത്തിയ കഥാമത്സരത്തിൽ ഒന്നാംസമ്മാനം നേടിയ കുമാരി ബി. ലേഖയെക്കുറിച്ചുള്ള ഈ അഭിപ്രായത്തോടു ഞാനും യോജിക്കുന്നു. ലേഖയുടെ 'ഒരുനാലുകെട്ടിൻെറ തേങ്ങൽ' എന്ന ചെറുകഥയിൽ (കുങ്കുമം വാരിക) ഞാൻ സർഗ്ഗാത്മകത്വത്തിൻെറ സ്ഫുരണം കണ്ടു.

## വാസ്കോ പോപ്പ

''The streets of your glances
Have no ending
The swallows from your eyes
Do not migrate south
From the aspens in your breasts
The leaves do not fall

In the heaven of your words
The sun does not set.''

അന്യാദൃശമായ ഈ കാവ്യത്തിൻെറ രചയിതാവ് യൂഗോസ്ളാവ്യൻ കവി വാസ്കോ പോപ്പയാണ്. 69 വർഷത്തെ ധന്യമായ ജീവിതത്തിനുശേഷം അദ്ദേഹം ഈ ലോകംവിട്ടു പോയിരിക്കുന്നു. അർബുദത്താലാണ് അദ്ദേഹം മരിച്ചത്. 'Bark', 'Unrestfield', 'Poems', 'Secondary Heaven', 'Wolf salt' ഇവയാണ് അദ്ദേഹത്തിൻെറ പ്രധാനപ്പെട്ട കൃതികൾ. ഇവയെല്ലാം ഫ്രഞ്ച്, ജർമ്മൻ, റുമേനിയൻ, ചെക്ക്, സ്ളോവാക്, പോളിഷ്, ഹംഗറിയൻ ഭാഷകളിലേക്കു തർജ്ജമചെയ്തിട്ടുണ്ടെന്ന് അദ്ദേഹത്തിൻെറ Selected Poems-ൻെറ ആമുഖത്തിൽ കാണുന്നു. കാവ്യ രചനയ്ക്കുള്ള റാഡിചിവിച്ച് സമ്മാനം 1953-ൽ നേടിയതോടെ പോപ്പ രാഷ്ട്രാന്തരീയപ്രശസ്തിയാർജ്ജിച്ചു. 1967-ലാണ് നോബൽസമ്മാനത്തോളം വിലയുള്ള ലേനൗ സമ്മാനം അദ്ദേഹത്തിനു കിട്ടിയത്. ഓസ്ട്രിയയിലെ മഹാകവി നീക്കോലൗസ് ലേനൗവിൻെറ—Nikolaus Lenau 1802—50—പേരിലേർപ്പെടുത്തിയതാണ് ഈ സമ്മാനം. സഹജാവബോധംകൊണ്ട് പ്രപഞ്ചത്തിൻെറ സാരാംശത്തിലേക്കു കടന്നുചെല്ലാനുള്ള പോപ്പയുടെ കഴിവ് നിസ്തുലമാണെന്ന് അദ്ദേഹത്തിൻെറ കാവ്യസമാഹാരത്തിന് അവതാരികയെഴുതിയ കവി ററെഡ് ഹ്യൂസ് പറയുന്നു. ഈ മഹാകവിയുടെ വാക്കുകളുടെ സ്വർഗ്ഗത്തിൽ സൂര്യൻ അസ്തമിക്കുന്നില്ല.



സൽമാൻ റഷ്ദി

## പദ്മരാജൻ

''ഇരുമ്പിൻെറ ലോഹമയശക്തി
സ്ഫടികത്തിൻെറ സ്നിഗ്ദ്ധത
ദാരുവിൻെറ ദഹനീയത

നിനക്കവിടെ തണുക്കുകയില്ല
നീ കണ്ണാടിയിൽ മുഖം നോക്കാൻ
അഭിലഷിക്കില്ല
കനമുണ്ടായിരിക്കില്ല, കാരണം
ഒരുവിരലുയർത്താൻപോലും
നിനക്കു കഴിയില്ലല്ലോ

കൂട്ടുകാരുണ്ടായിരിക്കും, പക്ഷേ, അവർ
നീ പറയുന്നത് കേൾക്കില്ല.

വീണ്ടുമുള്ള നക്ഷത്രദർശനത്തിലേക്കു
രണ്ടടിമാത്രം വയ്ക്കാവുന്ന യാത്രയാ
യിരിക്കും നിൻേറത്
പക്ഷേ, നീ അത് ചെയ്യുകയില്ല.
തിരിച്ചറിയലുണ്ടാവില്ല
നിന്നെ കാണുന്ന ആരും എണ്ണാൻ വയ്യാത്ത
നാഴികകളിലൂടെ പറയുകയില്ല
'എന്ത്... കഴിഞ്ഞതവണ നമ്മൾ
തമ്മിൽ കണ്ടപ്പോൾ ഞാൻ നിനക്കു
കുറച്ചു പൂക്കൾ കൊണ്ടുവന്നല്ലോ.' ''
(വാൾട്ടർ ഡി ലമേർ)

കവി വർണ്ണിക്കുന്ന ലോകത്ത് അനുഗൃഹീതനായ പദ്മരാജൻ ചെന്നു ചേർന്നിരിക്കുന്നു. നക്ഷത്രദർശനത്തിനുവേണ്ടി രണ്ടടി മുന്നോട്ടു വയ്ക്കാൻ അദ്ദേഹത്തിനു കഴിയുകില്ലെങ്കിലും നക്ഷത്രങ്ങൾ അദ്ദേഹത്തിനു കാവലുണ്ടായിരിക്കും. പദ്മരാജൻ അത്രയ്ക്കു നല്ല മനുഷ്യനും നല്ല കലാകാരനുമായിരുന്നല്ലോ. സുഹൃത്തേ, വിങ്ങിപ്പൊട്ടുന്ന ഹൃദയവുമായി എൻെറ കണ്ണീരിൻെറ പൂക്കൾ ഞാൻ അങ്ങയുടെ പാദങ്ങളിൽ വയ്ക്കട്ടെ.



പദ്മരാജൻ

# ടോംസിന്റെ ബോബനും മോളിയും





PRINTED AND PUBLISHED BY L. VIJENDRAN ON BEHALF OF KALAKAUMUDI PUBLICATIONS (PVT.) LTD. AT THE KALAKAUMUDI PRESS, THIRUVANANTHAPURAM. EDITOR: S. JAYACHANDRAN NAIR.